കണ്ടത്തിൽ

# വറുഗീസുമാപ്പിള




---





ഗ്രന്ഥകർത്താ :

**സാഹിത്യകുശലൻ എ. ഡി. ഹരിശർമ്മ,**

എം. ആർ. എ. എസ്സ്.




വില 1 - 12 - 0

# കണ്ടത്തിൽ

# വറുഗീസുമാപ്പിള




ഗ്രന്ഥകർത്താ:

**വിദ്വാൻ ഏ. ഡി. ഹരിശർമ്മ,**

എം. ആർ. ഏ. എസ്.

# മുഖവുര

ജീവചരിത്രം എഴുതി ഫലിപ്പിക്കുന്നതിനുള്ള ബുദ്ധിമുട്ടു് അക്കാര്യത്തിൽ ഇറങ്ങി പ്രവർത്തിച്ചിട്ടുള്ളവർക്കുമാത്രമേ മനസ്സിലാക്കാൻ സാധിക്കയുള്ളു. ചരിത്രാംശങ്ങൾ ശേഖരിക്കുന്നതിനായി വളരെ ആത്മാർത്ഥതയോടുകൂടി നാം സമീപിക്കുന്ന ആളുകളിൽ നിന്നു് തീരെ നിരാശാജനകമായ മറുപടി ആയിരിക്കും പലപ്പോഴും കിട്ടുന്നതു്. അസത്യവും അതിശയോക്തിയും കൂട്ടിക്കലർത്തി ചില തൽപരകക്ഷികൾ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങൾ സ്വീകരിക്കുന്നതു് വളരെ സൂക്ഷിച്ചുവേണ്ടിയിരിക്കും. ചുരുക്കിപ്പറഞ്ഞാൽ, നിരന്തരമായി പരിശ്രമിക്കാനും വളരെയൊക്കെ സഹിക്കാനും കഴിവുള്ള ഒരാൾക്കു മാത്രമേ, സത്യത്തിന്റെ ഒററയടിപ്പാതയിൽനിന്നു വ്യതിചലിക്കാതെ ഒരു ജീവചരിത്രമെഴുതി തീർക്കാൻ സാധിക്കയുള്ളു.

കണ്ടത്തിൽ വറുഗീസുമാപ്പിളയുടെ ജീവചരിത്രമെഴുതുന്നതിനുള്ള എന്റെ ശ്രമത്തിനു മുപ്പതുകൊല്ലത്തോളം പഴക്കമുണ്ടു്. കേരളകാളിദാസന്റെയും കേരളപാണിനിയുടെയും ജീവചരിത്രങ്ങൾ—"രണ്ടു സാഹിത്യനായകന്മാർ"—എഴുതുന്നതിനു മുൻപു തന്നെ വറുഗീസുമാപ്പിളയെപ്പററി ഞാൻ അന്വേഷിച്ചുതുടങ്ങിയിരുന്നു. മനോരമ ആപ്പീസായിരുന്നു എന്റെ ആദ്യത്തെ അഭയസ്ഥാനം. മനോരമയുടെ പഴയ വാല്യങ്ങളിൽനിന്നു കിട്ടിയ വെളിച്ചത്തിൽ അനേകം വ്യക്തികളെ കാണേണ്ടതായും വന്നിട്ടുണ്ടു്. സഹായത്തേക്കാൾ ഉപദ്രവമാണു് പല സ്ഥലങ്ങളിൽനിന്നും എനിക്കനുഭവപ്പെട്ടതു്. വളരെക്കാലം വറുഗീസുമാപ്പിളയുടെ സന്തതസഹചാരിയായിരുന്ന കൊട്ടാരത്തിൽ ശങ്കുണ്ണിയിൽനിന്നു് ജീവചരിത്രത്തിനു വേണ്ട പല വിവരങ്ങളും കിട്ടുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു. പലരും എന്നെ അങ്ങനെ ധരിപ്പിക്കയും ചെയ്തിരുന്നു. അതനുസരിച്ചു് സഹായമപേക്ഷിച്ചുംകൊണ്ടു് ഞാനദ്ദേഹത്തിനു പദ്യരൂപത്തിൽ ഒരു കത്തയയ്ക്കുകയുണ്ടായി. ആ കത്തിലെ രണ്ടു പദ്യങ്ങൾ താഴെ ഉദ്ധരിക്കാം:

മനോരമനായകനായിരുന്ന
മഹാന്റെ സജ്ജീവിതസംഗ്രഹത്തെ

മഹത്ഭക്തന്മാർക്കുണ്ടാകുന്നതിന്നായ്
മടിക്ക വിട്ടാകിയ ഞാൻ ശ്രമിപ്പൂ.

അതിന്നു വേണുന്ന സഹായമെല്ലാ-
മെനിക്ക നൽകുന്നതിനായപേക്ഷ;
അദ്ദേഹവും താങ്കളുമൊന്നമിത്ര-
മാവതിൽ വാണു ചിരമെന്നു കേൾപ്പൂ.

എനിക്ക പദ്യമെഴുതാനറിയാമെന്നുള്ള വിശ്വാസംകൊണ്ടല്ല, പദ്യരൂപത്തിൽ പരസ്പരം കത്തുകളെഴുതുന്ന പഴയ പാരമ്പര്യത്തിൽപ്പെട്ട ഒരാളായതുകൊണ്ട് മറുപടി അയയ്ക്കാൻ അദ്ദേഹത്തിന് കൂടുതൽ ഉത്സാഹം തോന്നുമെന്നുള്ള വിചാരംകൊണ്ടാണ് ഞാൻ ഈ സാഹസത്തിനൊരുങ്ങിയത്. "വർഗ്ഗീസുമാപ്പിളയുടെ ഒരു ജീവചരിത്രം ഉണ്ടാക്കേണ്ടതു തന്നെയാണ്; പക്ഷെ, അതിനു വേണ്ട വിവരങ്ങളൊന്നും തരാൻ ഞാൻ ശക്തനല്ലെന്നു പറയേണ്ടിവന്നതിൽ വ്യസനിക്കുന്നു" എന്നുള്ള അദ്ദേഹത്തിന്റെ ചുരുങ്ങിയ മറുപടി കണ്ടപ്പോഴുണ്ടായ ഇച്ഛാഭംഗമോ, വ്യസനമോ, അത്ഭുതമോ, എന്താണ് എനിക്ക കൂടുതലുണ്ടായത് എന്നു പറയാൻ പ്രയാസം. മറ്റു ചിലരിൽനിന്നും ഇതുപോലെയുള്ള അനുഭവംതന്നെയാണ് എനിക്കുണ്ടായത്. എങ്കിലും, പല മാർഗ്ഗങ്ങളിൽകൂടി അഞ്ചാറുകൊല്ലം നിരന്തരമായി നടത്തിയ അന്വേഷണത്തിന്റെ ഫലമായി എനിക്കൊരു ഒരു ജീവചരിത്രനിർമ്മാണത്തിന വേണ്ട സാമഗ്രികളെല്ലാം 1104-നു മുൻപുതന്നെ ഞാൻ ശേഖരിച്ചുകഴിഞ്ഞിരുന്നു. എന്റെ ഉത്സാഹത്തെ മന്ദീഭവിപ്പിക്കത്തക്ക ചില സംഭവങ്ങൾ തുടരെത്തുടരെ ഉണ്ടായതിനാൽ ആ നോട്ടുപുസ്തകം പഴയ റിക്കാർട്ടുകളുടെ കൂട്ടത്തിൽപ്പെട്ട് അങ്ങനെ കിടന്നുപോയി എന്നു മാത്രം.

1104 ധനുമാസത്തിൽ കോട്ടയ്ക്കൽവെച്ചു നടന്ന സമസ്തകേരള സാഹിത്യപരിഷത്തിന്റെ തൃതീയ സമ്മേളനത്തിൽ "കേരളത്തിലെ സാഹിത്യകാരന്മാർ" എന്ന പേരിൽ ഒരു ഗ്രന്ഥപരമ്പര പരിഷത്തിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധീകരിക്കണമെന്നുള്ള ഒരു പ്രമേയം പാസ്സാക്കുകയും, പല ജീവചരിത്രങ്ങളും പലരെയും ഏല്പിച്ച കൂട്ടത്തിൽ കണ്ടത്തിൽ വർഗ്ഗീസുമാപ്പിളയുടെ ജീവചരിത്രമെഴുതുന്നതിന് മി: കെ. ഇ. ജോബ് ബി. എ.

എൽ. റ്റീ–യെ ചുമതലപ്പെടുത്തുകയും ചെയ്തു. ആ കാര്യത്തിൽ എന്നെക്കാൾ അർഹത എല്ലാംകൊണ്ടും മി: ജോയിനുള്ളതിനാൽ ഒരു നല്ല ജീവചരിത്രം കാണാമല്ലോ എന്നു വിചാരിച്ചു് ഞാൻ സമാധാനിച്ചു. ഒരു കൊല്ലം കഴിഞ്ഞു; പരിഷത്തിന്റെ നാലാം സമ്മേളനമായി. ജീവചരിത്രങ്ങൾ ഒന്നുംതന്നെ പുറത്തുവന്നു കണ്ടില്ല. 1105 ധനുവിൽ നടന്ന പരിഷത്തിന്റെ നാലാം സമ്മേളനം ജീവചരിത്രങ്ങളുടെ കാര്യത്തെപ്പറ്റി പുനരാലോചന ചെയ്തുമില്ല. ഞാൻ എന്റെ ശ്രമം വീണ്ടും ആരംഭിക്കാൻ തീരുമാനിച്ചു. ചില പുതിയ വിവരങ്ങൾ സമ്പാദിക്കാനായി ആ കൊല്ലം മിഥുനമാസത്തിൽ കോട്ടയത്തുചെന്നു് പി. കെ. കൊച്ചീപ്പൻതരകനെ കണ്ടു. "ഒരു ജീവചരിത്രം എഴുതണമെന്നു് എനിക്കു ഉദ്ദേശമുള്ളതിനാൽ ആ കാര്യത്തിൽ നിങ്ങളെ സഹായിക്കാൻ സാധിക്കയില്ലെന്നു പറയേണ്ടിവന്നതിൽ സങ്കടമുണ്ടു്" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. അപ്പോഴും ഞാൻ സന്തോഷിക്കയാണുണ്ടായതു്. വളരെക്കാലം വറുഗീസുമാപ്പിളയോടൊന്നിച്ചു കഴിഞ്ഞുകൂടിയ മി: തരകൻ ഒരു ജീവചരിത്രം എഴുതുന്നപക്ഷം അതു സർവ്വഥാ നിർദ്ദോഷവും സമ്പൂർണ്ണവുമായിരിക്കുമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഈ ശുഭപ്രതീക്ഷയോടുകൂടി വീണ്ടും കുറെക്കാലം കാത്തിരുന്നു. ഇച്ഛാഭംഗം മാത്രമായിരുന്നു ഫലം.

വീണ്ടും ജീവചരിത്രനിർമ്മാണശ്രമം തുടരാമെന്നു തീരുമാനിച്ച കാലത്താണു് ഡോക്ടർ കെ. വി. മാത്യു എൽ. എം. എസ്സ്. എഴുതിയ "കണ്ടത്തിൽ കുടുംബചരിത്രം" എന്ന പുസ്തകത്തെപ്പറ്റി ഞാൻ കേട്ടതു്. എന്റെ അപേക്ഷയനുസരിച്ചു് ഗ്രന്ഥകർത്താവു് പുസ്തകത്തിന്റെ ഒരു പ്രതി സദയം എനിക്കയച്ചുതന്നു. "വറുഗീസുമാപ്പിളയുടെ ഒരു ജീവചരിത്രംതന്നെ കാലതാമസംകൂടാതെ ഉണ്ടാകേണ്ടിയിരുന്നതാണു്" എന്നു് ആ പുസ്തകത്തിൽ ഒരിടത്തു കണ്ടപ്പോൾ എന്റെ ഉത്സാഹം വീണ്ടും മന്ദീഭവിച്ചു. ഇങ്ങനെ തുടരെത്തുടരെയുണ്ടായ വിഘ്നങ്ങൾ നിമിത്തം എന്റെ മനസ്സു തീരെ നിരുത്സാഹമായിത്തീർന്നു. കാലക്രമത്തിൽ ആ കാര്യം വിസ്മൃതപ്രായമായിത്തീരുകയും ചെയ്തു. മനോരമയുടെ "വജ്രജൂബിലിമഹോത്സവ"ത്തെപ്പറ്റിയുള്ള വർത്തമാനമാണു് പിന്നീടു് ഈ സംരംഭത്തിനു് ഒരു ഉണർവിനു കാരണമായിത്തീർന്നതു്. വ

വറുഗീസുമാപ്പിള ആരംഭിച്ച മലയാളമനോരമയുടെ വജ്രജൂബിലി കൊണ്ടാടുന്ന ഈ അവസരം, അദ്ദേഹത്തിന്റെ ജീവചരിത്രപ്രസിദ്ധീകരണത്തിനു പറ്റിയ ഒരു മുഹൂർത്തമാണെന്നു് എനിക്കു തോന്നി. അങ്ങനെയാണു് ഇപ്പോൾ ഈ പുസ്തകം പുറത്തുവരാൻ ഇടയായതു്.

പല അവസരങ്ങളിലായി പലവഴിക്കു കിട്ടിയ അറിവിനെ ആസ്പദമാക്കിയാണു് ഈ പുസ്തകം എഴുതിയിട്ടുള്ളതെങ്കിലും, സത്യത്തിൽനിന്നു് അണുമാത്രംപോലും അകന്നുപോകാതിരിക്കാൻ പ്രത്യേകം മനസ്സിരുത്തിയിട്ടുണ്ടു്. എഴുത്തിലുള്ള അനവധാനതകൊണ്ടോ, കിട്ടിയ അറിവിന്റെ വികലതകൊണ്ടോ വല്ല പിശകും പറ്റിപ്പോയിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. വായനക്കാർ അങ്ങനെ വല്ലതും കണ്ടുപിടിക്കുന്നപക്ഷം, സദയം എന്നെ അറിയിക്കുന്നതു് ഉപകാരമായിരിക്കും. താമസിയാതെ വേണ്ടിവന്നേക്കാവുന്ന രണ്ടാംപതിപ്പിൽ അതൊക്കെ തിരുത്താൻ എനിക്കു സാധിക്കുമല്ലോ. *

മനോരമയുടെ പഴയ വാല്യങ്ങളാണു് പ്രസ്തുത ഗ്രന്ഥനിർമ്മിതിയിൽ എനിക്കു് ഏറ്റവും സഹായകമായിത്തീർന്നിട്ടുള്ളതു്. ആപ്പീസ്സിൽ ചെന്നിരുന്നോ, ചിലപ്പോൾ വീട്ടിൽകൊണ്ടുവന്നോ, അവ പരിശോധിക്കുന്നതിൽ എനിക്കു വേണ്ട ഒത്താശകൾ ചെയ്തുതന്ന മനോരമാകാര്യവാഹികളോടു ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു.

വളരെക്കാലമായി എനിക്കുണ്ടായിരുന്ന ഒരാഗ്രഹം ഇപ്പോഴെങ്കിലും സാധിച്ചതിലുള്ള അപാരമായ കൃതാർത്ഥതയോടുകൂടി, ഈ പുതിയ പുസ്തകം സഹൃദയലോകത്തിന്റെ മുമ്പിൽ സാദരം സമർപ്പിച്ചുകൊള്ളുന്നു

* അച്ചടിച്ച ഫോറങ്ങൾ കണ്ട ഒരു സഹൃദയൻ ഇപ്പോൾതന്നെ എന്നെ അറിയിച്ചുകഴിഞ്ഞിരിക്കുന്നു, വറുഗീസുമാപ്പിള ജനിച്ചതു് 1032-ൽ അല്ല 1033-ൽ ആയിരുന്നു എന്നു്.

# വിഷയാനുക്രമണിക



## അനുബന്ധം



കണ്ടത്തിൽ വറുഗീസ്സ് മാപ്പിള

# കണ്ടത്തിൽ

# വറുഗീസ് മാപ്പിള

## മുഖവുര

മഹാന്മാരിൽ അധികംപേരും ലോകത്തിൽ ചെയ്തിട്ടുള്ള ജനോപകാരപ്രദങ്ങളായ പ്രവൃത്തികളുടെ മാഹാത്മ്യത്തെപ്പററി ആളുകൾ ശരിക്കു മനസ്സിലാക്കുന്നതു് കാലാന്തരത്തിൽ മാത്രമാണു്. "അതിപരിചയാദവജ്ഞാ" "മുററത്തെ മുല്ലയ്ക്കു മണമില്ല" എന്നും മററുമുള്ള ആപ്തവാക്യങ്ങൾ ഈ വിഷയത്തിൽ ഏററവും അന്വർത്ഥങ്ങളായി കാണപ്പെടുന്നു. കാലാന്തരത്തിൽ അനേകായിരം ആളുകൾക്കു ഛായാപ്രദാനംചെയ്യത്തക്കവിധം ശാഖോപശാഖകളായി പടർന്നു വളരുന്ന വലിയ വടവൃക്ഷം, കടുകിനോളം ചെറുതായ ഒരു വിത്തിൽനിന്നാണു് മുളച്ചുണ്ടാകുന്നതു്. മുളയ്ക്കുന്ന അവസരത്തിലും അതു ക്ഷുദ്രമായിത്തന്നെ കാണപ്പെടുന്നു. ജനങ്ങൾ ആ പ്രായത്തിൽ, അതിനെ അത്ര അധികം വിലമതിക്കുന്നുമില്ല. എന്നാൽ ഒന്നോ രണ്ടോ തലമുറ കഴിയുമ്പോഴത്തെ അവസ്ഥയോ? ചെറിയ വിത്തിൽനിന്നു മുളച്ചുവന്ന ആ ചെറിയ തൈ, എത്രയോ ഭീമമായ ആകൃതിയിൽ വളർന്നു പടർന്നു്, ആതപക്ലാന്തരായ അനേകം പാന്ഥർക്കു വിശ്രമസൗഖ്യമരുളുന്നതായി നാം കാണുന്നു ഇതുതന്നെയാണു് മഹാന്മാരുടെയും സ്ഥിതി അവരിൽനിന്നും ലോകത്തിനുണ്ടാകാനിരിക്കുന്ന അനുഗ്രഹങ്ങൾ എന്തെല്ലാംതരത്തിലുള്ളവയാണെന്നു് ആദികാലങ്ങളിൽ ആളുകൾ വേണ്ടപോലെ മന

സ്സിലാക്കുന്നില്ല. ജീവിതത്തോടു യാത്രപറഞ്ഞുപോകുമ്പോഴാണ് അക്കൂട്ടരുടെ മാഹാത്മ്യം ഓരോന്നായി പ്രത്യക്ഷപ്പെടുന്നതു്.

ഇതിനു വിപരീതമായി, ജീവിതകാലത്തുതന്നെ തങ്ങളുടെ മഹത്വം ജനങ്ങളെക്കൊണ്ടു സമ്മതിപ്പിക്കത്തക്കവിധം മഹനീയങ്ങളായ ആദർശങ്ങളെ മുൻനിർത്തി പലതും പ്രവർത്തിച്ചു്, ആ പ്രവൃത്തിയുടെ ഫലങ്ങളെ താമസിയാതെ പ്രത്യക്ഷപ്പെടുത്തുന്ന ഭാഗ്യവാന്മാരും അപൂർവ്വമായി ലോകത്തിൽ ഉണ്ടാകാറില്ലെന്നില്ല. പരിതഃസ്ഥിതികളിൽനിന്നു രൂപംപ്രാപിക്കുന്നതിനു പകരം, പരിതഃസ്ഥിതികൾക്കു രൂപംകൊടുക്കുന്ന കർമ്മകുശലന്മാരാണ് അവർ. അങ്ങനെയുള്ളവരെ സമകാലികന്മാർതന്നെ വിലമതിക്കയും പ്രശംസിക്കയുംചെയ്യുന്നു. ഈവിധം ജാതിമതാദി ചിന്തകൾക്ക് അതീതമായവിധം സമകാലികന്മാരുടെ അഭിനന്ദനത്തിനും അനുമോദനത്തിനും പാത്രമായ ഒരു മഹാനാണ് 'പത്രാധിപർ കണ്ടത്തിൽ വറുഗീസ് മാപ്പിള.' അദ്ദേഹം "കുടിലിൽനിന്നു കൊട്ടാരത്തിലേയ്ക്കു്" യാത്രചെയ്തതു് ഏതെല്ലാം മാർഗ്ഗങ്ങളിൽക്കൂടിയാണെന്നു്, ഉൽക്കർഷേച്ഛുവായ ഓരോരുത്തനും മനസ്സിലാക്കിയിരിക്കേണ്ടതു് അത്യാവശ്യമാണ്.

അനുഗൃഹീതനാമാവായ കണ്ടത്തിൽ വറുഗീസ്സ് മാപ്പിള, പ്രത്യേകിച്ചു്, ഭാഷാഭിമാനികളും സാഹിത്യപ്രണയികളുമായ കേരളീയരുടെ കൃതജ്ഞതയെ ഇന്നത്തെക്കാൾ കൂടുതലായി അർഹിക്കുന്ന ഒരാളാണ്. ഭാഷാഭിമാനത്തെയും സാഹിത്യപ്രണയത്തെയും പ്രത്യക്ഷപ്പെടുത്താനുള്ള ഉപായം ഗ്രന്ഥകർത്തൃത്വം മാത്രമല്ലെന്നും, അതിനെക്കാൾ സുഗമങ്ങളും കാര്യക്ഷമങ്ങളുമായ മാർഗ്ഗങ്ങൾ വേറെയുണ്ടെന്നും, പ്രവൃത്തിരൂപത്തിൽ ഒന്നാ

മതായി കാണിച്ചുകൊടുത്ത കേരളീയൻ വറുഗീസ്സുമാപ്പിളയാണെന്നാണ് തോന്നുന്നതു്. ക്രിസ്ത്യൻസമുദായം സാഹിത്യപരമായ ഉദ്യമങ്ങളിൽ മററു സമുദായക്കാരെ അപേക്ഷിച്ചു് അല്പം പിന്നോക്കം നിന്നിരുന്ന ഒരു കാലത്തു്, പത്തറുപതുകൊല്ലങ്ങൾക്കുമുമ്പു്, ചരിത്രനായകൻ ഇതരസമുദായങ്ങൾക്കുപോലും അസൂയതോന്നത്തക്കവിധം പ്രായോഗികങ്ങളായ ഭാഷാപരിഷ്കരണശ്രമങ്ങളിൽ ഏർപ്പെട്ടു വിജയം കൈവരിച്ചതെങ്ങനെയാണെന്നറിയുന്നതു് അത്യന്തം രസാവഹവുംകൂടിയായിരിക്കും.

## വലിയ മുതൽപിടിക്കാരൻ

പലവിധത്തിലും പ്രസിദ്ധമായിത്തീർന്നിട്ടുള്ള കണ്ടത്തിൽ കുടുംബത്തിലാണ് വറുഗീസ് മാപ്പിളയുടെ ജനനം. (1032) നൂറോളം അംഗങ്ങളുള്ള ആ കുടുംബം ഇന്നു പല ശാഖകളായി പിരിഞ്ഞിരിക്കയാണ്. തിരുവല്ലായിലെ കരുത്തനല്ലൂർവീട് അതിലെ ഒരു ഉപശാഖയത്രെ. "കരുത്താലിലെ വലിയ മുതൽപിടിക്കാരൻ" എന്നു സാധാരണമായി അറിയപ്പെട്ടുവന്നിരുന്ന ഈപ്പച്ചന്റെ വസതിയായിരുന്നു ആ ഉപശാഖ. ജനസമ്മതനും പൊതുകാര്യപ്രസക്തനുമായിരുന്ന ഈപ്പച്ചൻ മുതൽപിടിക്കാരനായിത്തീർന്ന കഥ രസാവഹമാണ്. കെ സി മാമ്മൻമാപ്പിള അവർകളുടെ വാക്കിൽ അതു് ഇവിടെ പകർത്താം:—

"കുറേക്കാലം തിരുവല്ലാത്താലൂക്ക മുതൽപിടി ഉദ്യോഗം വഹിച്ചിരുന്ന എന്റെ പിതാമഹൻ * അക്കാലത്തു് അദ്ദേഹവു

* ചരിത്രനായകന്റെ ജ്യേഷ്ഠസഹോദരന്മാരിൽ ഒരാളായ കെ. ചെറിയാൻമാപ്പിളയുടെ മക്കളിൽ ഒരാളാണ് ഇന്നത്തെ മനോരമാപത്രാധിപരായ കെ. സി. മാമ്മൻമാപ്പിള ബി. ഏ. അവർകൾ. വറുഗീസ് മാപ്പിളയുടെ പിതാവു് മി: മാമ്മൻമാപ്പിളയുടെ പിതാമഹനായതു് ഇങ്ങനെയാണ്.

മായി പരിചയപ്പെട്ട ഉദ്യോഗസ്ഥന്മാരെയും നാട്ടുകാരെയും ഇടയിൽ നല്ല പേരും പ്രശസ്തിയും സമ്പാദിച്ചിരുന്നു. മാധവരായർ ദിവാൻജിയുടെ കാലത്താണ് അദ്ദേഹം ആ ഉദ്യോഗത്തിൽ പ്രവേശിച്ചത്. മൺറോസായ്പിന്റെ കാലത്ത് ക്രിസ്ത്യാനികൾക്ക ചില വലിയ ഉദ്യോഗങ്ങൾ ലഭിക്കയുണ്ടായി. ആ കാലം കഴിഞ്ഞപ്പോൾ അതൊക്കെ പഴയപടി ചില ജാതിക്കാരുടെ കുത്തകയായിത്തീർന്നു. ഉദ്യോഗസ്ഥലോകത്തിലെ ഈ ഏകവർഗ്ഗമേധാവിത്വം മാധവരായർ ദിവാൻജിക്ക് അത്ര ഹിതകരമായി തോന്നിയില്ല. ഓരോ താലൂക്കിലും യോഗ്യതയുള്ള ക്രിസ്ത്യാനികളെ കണ്ടുപിടിച്ച് അവർക്കുകൂടെ ഉദ്യോഗങ്ങൾ കൊടുക്കണമെന്ന് ഓരോ ഡിവിഷനിലെയും അധികാരികൾക്ക് അദ്ദേഹം എഴുതിയയച്ചു. ഈ ഉത്തരവനുസരിച്ച് അന്ന തിരുവല്ലാത്താലൂക്കിൽ സാമാന്യം പ്രാപ്തിയും പ്രമാണ്യവുമുള്ള ആളെന്നു കണക്കാക്കപ്പെട്ടിരുന്ന എന്റെ പിതാമഹനെ അധികാരികൾ വിളിച്ചുവരുത്തി സംഗതി പറഞ്ഞു. അദ്ദേഹത്തിന് ഉദ്യോഗം കിട്ടുന്നമെന്ന് അത്ര വലിയ താല്പര്യമൊന്നുമില്ലായിരുന്നു. മാത്രമല്ല, കുടുംബാംഗങ്ങളായ മററു ചിലർക്കും ഈ ഉദ്യോഗസ്വീകരണത്തിൽ അനുകൂലാഭിപ്രായം ഉണ്ടായിരുന്നില്ല. എങ്കിലും, സർക്കാരുദ്യോഗത്തെപ്പററി പൊതുവേ ഒരാകർഷണം ഉണ്ടായിരുന്നിരിക്കണം. ഏതായാലും മുതൽപിടിയുദ്യോഗം സ്വീകരിക്കാമെന്നുതന്നെ ഒടുവിൽ പിതാമഹൻ സമ്മതിച്ചു. പെട്ടെന്ന് ഈ വർത്തമാനം നാട്ടിലൊക്കെ പരസ്യമായി. എന്നാൽ, അധികാരികൾ പറഞ്ഞിരുന്ന അവധി കഴിഞ്ഞിട്ടും നിയമനത്തിനുള്ള ഉത്തരവു വന്നുകണ്ടില്ല. അന്വേഷണത്തിൽനിന്നു മനസ്സിലായത്, ആ ഉദ്യോഗം പുളിക്കോട്ടിൽ ഇട്ടിച്ചെറിയ എന്ന ആൾക്കു കൊടുക്കാൻ തീർച്ചയാക്കിയിരിക്കുന്നു എന്നാണ്. പുളിക്കോട്ടിൽ കുടുംബക്കാർ അക്കാലത്ത് ആംഗ്ലിക്കൻ സഭയിൽ ചേർന്നുകഴിഞ്ഞിരുന്നു. ഈ മതംമാററംമൂലം അയൽക്കാരായിരുന്ന യാക്കോബായക്കാർ പലവി

യത്തിൽ പുളിമൂട്ടിൽ കുടുംബക്കാരെ ബോദ്ധ്യപ്പെടുത്തിയതായി കേട്ടിട്ടുണ്ട്. തന്മൂലം ആംഗ്ലിക്കൻ മിഷ്യനറിമാർക്ക് ആ കുടുംബക്കാരോട് പ്രത്യേക താല്പര്യമുണ്ടായി. അന്ന് കൊല്ലം പേഷ്കാരായിരുന്ന രാമരായർ, മിഷ്യനറിമാരോട് വളരെ മമതയുള്ള ആളായിരുന്നു. അങ്ങനെ മിഷ്യനറിമാരുടെ പ്രത്യേക ശിപാർശയനുസരിച്ചാണ് മുൻസിഫായും ബോദ്ധ്യപ്പെടുത്തി ഇട്ടിച്ചെറിയയെ മുതൽപിടിയാക്കാൻ രാമരായർ തീരുമാനിച്ചത്.

വിളിച്ചുണർത്തി അന്തസ്സുമില്ലെന്നു പറയുന്നമട്ടിലുള്ള അധികാരികളുടെ ഈ പെരുമാറ്റം പിതാമഹനും മറ്റു കുടുംബാംഗങ്ങൾക്കും അപമാനകരവും അഭിമാനഭഞ്ജകവുമായിത്തോന്നി. എന്തെല്ലാം നഷ്ടപ്പെട്ടാലും, എത്രയെല്ലാം കഷ്ടപ്പെട്ടാലും, ആ ഉദ്യോഗം കരസ്ഥമാക്കണമെന്ന കാര്യത്തിൽ കുടുംബാംഗങ്ങളെല്ലാം ഏകാഭിപ്രായക്കാരായി. പിതാമഹന്റെ ഇളയ സഹോദരനും ആറു സഹോദരന്മാരിൽവെച്ച് അറിവും വാശിയും കൂടുതലുണ്ടായിരുന്ന ആളുമായ പോത്തൻമാപ്പിള ഈ ഉദ്യോഗസ്വീകരണത്തെ ആദ്യം എതിർത്തിരുന്ന ആളാണെങ്കിലും, അപമാനം നിമിത്തം ഉദ്യോഗലാഭത്തിനുവേണ്ടി സർവസ്വവും നഷ്ടപ്പെടുത്താൻപോലും ഒരുങ്ങിക്കൊണ്ട് മുന്നോട്ടുവന്നു. സഹോദരന്മാരുടെയും മറ്റും നിർബന്ധംനിമിത്തം പിതാമഹൻ നേരെ തിരുവനന്തപുരത്തെത്തി താമസിച്ച്, പല പരിശ്രമങ്ങളും നടത്തിക്കൊണ്ടിരുന്നു. എങ്കിലും ഉദ്യോഗലബ്ധിക്കുള്ള മാർഗ്ഗങ്ങളൊന്നും തെളിഞ്ഞുകണ്ടില്ല.

അങ്ങിനെയിരിക്കെ, ഭാഗ്യവശാൽ ഒരു സൗകര്യം ലഭിച്ചു. കൃഷിസമ്പ്രദായം പരിഷ്കരിക്കുന്ന വിഷയത്തിൽ ഉത്സുകനായിരുന്ന മാധവരായർ, കരിമ്പാട്ടി നീരെടുക്കുന്നതിന് അതുവരെ ഈ നാട്ടിൽ ഉപയോഗിച്ചുവന്നിരുന്ന മരച്ചക്കിനുപകരം ഇരുമ്പു ചക്കുകൾ നടപ്പിൽവരുത്തണമെന്നാഗ്രഹിക്കുകയും, എന്നാ

നും ഇരുമ്പു ചക്രങ്ങൾ വരുത്തുകയും ചെയ്തിരുന്നു. പക്ഷെ, അവ ഉപയോഗിക്കാൻ തയ്യാറുള്ള കൃഷിക്കാരെ കാണാതെ ദിവാൻ വിഷമിച്ചുകൊണ്ടിരിക്കയായിരുന്നു. ആ അവസരത്തിലാണ് തിരുവല്ലായിൽ കണ്ടത്തിൽ ഈപ്പൻ എന്ന ഒരു വലിയ കരിമ്പു കൃഷിക്കാരനുണ്ടെന്നും, ആ ആൾ ഇപ്പോൾ തിരുവനന്തപുരത്തു വന്നിട്ടുണ്ടെന്നും, അദ്ദേഹത്തെ വിളിച്ചു പറഞ്ഞാൽ കാര്യം എളുപ്പത്തിൽ സാധിക്കുമെന്നും, ആരോ ദിവാൻജിയെ അറിയിച്ചു. ഉടനെതന്നെ മാധവരായർ ആളയച്ചു പിതാമഹനെ വരുത്തുകയും കരിമ്പുകൃഷിയേയും യന്ത്രച്ചക്കിനേയും കുറിച്ചു പലതും സംസാരിക്കയും ചെയ്തു. ഒടുവിൽ, തൽകാലം തിരുവനന്തപുരത്തെത്തിയിരുന്ന കരപ്രമാണികളുടെ കൂട്ടത്തിൽ ദിവാൻ ചോദിച്ചു. പിതാമഹൻ നടന്ന സംഭവമെല്ലാം വിശദമായി പറഞ്ഞു കേൾപ്പിച്ചു. മുൻ തീരുമാനം ഭേദപ്പെടുത്തുന്നതിനു കാരണമായിത്തീർന്ന മിഷ്യനറിമാരുടെ റിപ്പോർട്ടിന്റെ കാര്യവും വിട്ടുകളഞ്ഞില്ല. ഉടൻതന്നെ ദിവാൻജി ഒരു ഹർജി എഴുതിവാങ്ങിക്കയും മുതൽപിടിയായി നിയമിച്ചുകൊണ്ടുള്ള ഉത്തരവു നേരിട്ടു പിതാമഹനെ ഏല്പിക്കയും ചെയ്തു.

പുതിയ ക്രിസ്ത്യൻ മുതൽപിടി ഇദംപ്രഥമമായി കച്ചേരിയിലേക്കു കടന്നുചെന്ന അവസരത്തിൽ, തടുക്കിലിരുന്നു മുമ്പിലിട്ടിരുന്ന പെട്ടിപ്പുറത്തു കടലാസ്സുവെച്ചു് എഴുതിക്കൊണ്ടിരുന്ന മേനവന്മാരിൽ പലരും ഞെട്ടി മുഖംമാറിപ്പോകാതിരിക്കാൻ പെട്ട പാട് ഒന്നും പറയാനില്ല. എങ്കിലും, സ്വഭാവവൈശിഷ്ട്യംകൊണ്ടും നയചാതുര്യംകൊണ്ടും ഏതാനും മാസങ്ങൾക്കകം പിതാമഹൻ പൊതുവെ എല്ലാവർക്കും സമ്മതനായിത്തീർന്നു, കുറെക്കാലം ഉദ്യോഗംവഹിച്ചുകഴിഞ്ഞപ്പോഴേക്കും വാശിയെല്ലാം തീർന്നു. ഉദ്യോഗം രാജിവെച്ചു പഴയപടി കൃഷിജോലിയിൽ ഏർപ്പെട്ടു. എങ്കിലും അദ്ദേഹം മരിക്കുന്നതുവരെ "കണ്ടത്തിൽ

ഈപ്പൻ മുതൽപിടിക്കാരൻ" എന്ന പേരിലാണ് പൊതുവേ അറിയപ്പെട്ടുവന്നിരുന്നതു്." *

## ബാല്യവും വിദ്യാഭ്യാസവും

ഈ മുതൽപിടിക്കാരന്റെ കനിഷ്ഠപുത്രനായിരുന്നു 'വറീച്ചൻ'. (ഇതായിരുന്നു ചരിത്രനായകന്റെ ഓമനപ്പേരു്.) കെ. ഐ. മാത്തുള്ള, കെ ഐ. ചെറിയാൻ, കെ. ഐ. ഈപ്പൻ എന്നിങ്ങനെ മൂന്നു ജ്യേഷ്ഠന്മാർ അദ്ദേഹത്തിനുണ്ടായിരുന്നു. കനിഷ്ഠപുത്രനായതുകൊണ്ടു് മാതാപിതാക്കൾക്കു് വറീച്ചൻ പ്രത്യേകിച്ചും വാത്സല്യപാത്രമായിത്തീർന്നു.

പണ്ഡിതനായ ഒരു കത്തനാരാരന്റെ അടുക്കലാണു് ചരിത്രനായകൻ വിദ്യാഭ്യാസത്തിന്റെ പ്രഥമപാഠങ്ങൾ അഭ്യസിച്ചതു്. നിലത്തെഴുത്തു്, അമരകോശം, സിദ്ധരൂപം, ശ്രീരാമോദന്തം, കൃഷ്ണവിലാസം—എന്ന രീതിയിലായിരുന്നു അന്നു് നാട്ടാശാന്മാരുടെ അഭ്യസനരീതി. യാഥാസ്ഥിതികന്മാരായ ക്രിസ്ത്യാനികൾ ഈ രീതിയെ വെറുത്തിരുന്നു. ഹൈന്ദവപുരാണങ്ങൾ മാത്രമല്ല, ഹൈന്ദവകാവ്യങ്ങൾപോലും പഠിക്കുന്നതു നിഷേധിക്കപ്പെട്ടിരുന്നു. മതവിശ്വാസത്തിനു ശൈഥില്യം സംഭവിച്ചേക്കുമെന്നുള്ള ഭയമായിരുന്നു ഇതിനു കാരണം. ആദ്യമായി കേരളത്തിൽ ഇംഗ്ലീഷ് പ്രചരിച്ചുതുടങ്ങിയകാലത്തു് ഹിന്ദുക്കൾക്കുമുണ്ടായിരുന്നു ഈ ഭയം. തങ്ങളുടെ കുട്ടികളെ ക്രിസ്തുമതതത്വങ്ങൾ പഠിപ്പിക്കുന്നതിനുവേണ്ടിയാണ് ഇംഗ്ലീഷ് പാഠശാലകൾ ഏർപ്പെടുത്തീട്ടുള്ളതു് എന്നായിരുന്നു ഹി

* 'കണ്ടത്തിൽ കുടുംബചരിത്രം' എന്ന പേരിൽ ഡോക്ടർ കെ. വി. മാത്യു എഴുതീട്ടുള്ള പുസ്തകത്തിലും ഈ കഥ സംക്ഷേപിച്ചു ചേർത്തിട്ടുണ്ടു്.

ന്ദുക്കളുടെ വിചാരം. അതുകൊണ്ടു് ആദ്യകാലങ്ങളിൽ കുട്ടികളെ ഇംഗ്ലീഷു പാഠശാലകളിലേക്കയയ്ക്കുവാൻ ഹിന്ദുക്കൾ വിസമ്മതം പ്രകടിപ്പിച്ചിരുന്നു. "സ്കൂളുകളിൽ പഠിപ്പിച്ചുവന്നിരുന്ന പുസ്തകങ്ങളിൽ ചിലതു് ഹിന്ദുമതത്തിനു വിപരീതമായിരിക്കുന്നു എന്നും മററുമുള്ള മൂഢവിശ്വാസത്തിൻപേരിൽ വൈക്കം മുതലായ സ്ഥലങ്ങളിൽ ജനങ്ങൾ തങ്ങളുടെ കുട്ടികളെ സ്കൂളിൽ അയയ്ക്കാതെ ഇരുന്നു. ഈ വർത്തമാനം കേട്ട ഉടൻ മാധവരായർ ആവക പ്രദേശങ്ങളിൽ സർക്കീട്ടായി ചെന്നു് അവിടങ്ങളിലെ ജനങ്ങളെ വിളിച്ചുകൂട്ടി അവരെ വേണ്ടപോലെ പ്രോത്സാഹിപ്പിച്ചു് അവരുടെ ഇടയിൽ കടന്നുകൂടിയിരുന്ന മൂഢവിശ്വാസത്തെ മാററി, അവിടങ്ങളിലെ സ്കൂളുകളെ നല്ല സ്ഥിതിയിൽ വരുത്തുന്നതിനു് വേണ്ട ഏർപ്പാടുകൾ ചെയ്തു" എന്നു് ദിവാൻ മാധവരായരുടെ ചരിത്രത്തിൽ കാണുന്നു.

ഹിന്ദുക്കളുടെ വൈമനസ്യം വെറും തെററിദ്ധാരണയിൽനിന്നു ജനിച്ചതായതുകൊണ്ടു് അതു് എളുപ്പത്തിൽ ഉന്മൂലനംചെയ്യാൻ സാധിച്ചു. എന്നാൽ ക്രിസ്ത്യാനികളുടെ നില അതായിരുന്നില്ല. മതപരമായ ഒരു നിയമമെന്നുള്ള നിലയിലാണു്, ഹൈന്ദവസാഹിത്യം അവരുടെ ഇടയിൽ നിർബ്ബന്ധപൂർവ്വം നിരോധിക്കപ്പെട്ടിരുന്നതു്. 1600-ൽ എഴുതപ്പെട്ട ഉദയംപേരൂർ സൂനഹദോസ്സിൻെറ കാനോനകളുടെ കൂട്ടത്തിൽ ഹൈന്ദവസാഹിത്യപാരായണത്തെ നിരോധിക്കുന്ന അതിപ്രധാനമായ ഒരു ഭാഗമുണ്ടു്. സാഹിത്യത്തെ മാത്രമല്ല, ആ നിയമം നിരോധിക്കുന്നതു്. ഹിന്ദുക്കളായ ഗുരുനാഥന്മാരുടെ അടുക്കൽ ക്രൈസ്തവബാലന്മാരെ ഒരു നിവൃത്തിയുള്ള പക്ഷം പഠിക്കാനയയ്ക്കരുതു് എന്നുപോലും അതനുശാസിക്കുന്നു. മററു നിവൃത്തിയില്ലാത്ത ഘട്ട

ങ്ങളിൽ, ഒരു അപൂർവ്വമെന്ന നിലയിൽ; വേണമെങ്കിൽ അങ്ങനെ ചെയ്യാമെന്നു സമ്മതിക്കുന്നു എന്നേയുള്ളൂ. ഒരു ഭാഗം നോക്കുക:—

"യാതൊരു വസ്തുവും ചെറുപ്പത്തിൽ പഠിച്ചാൽ അതു പിന്നെ മറക്കുവാൻ അരിയതായിരിക്കും. (1) എന്നതിനെക്കൊണ്ടു പണ്ടെ നസ്രാണികൾ അവരുടെ മാർഗ്ഗമല്ലാത്ത (2) ആശാന്മാരോടും ഗുരുക്കന്മാരോടും പഠിക്കരുതു എന്നു വെലക്കപ്പെട്ടിരുന്നു. എന്നാൽ കാഫ്രകളെ (3) എടയിൽ മലങ്കര നസ്രാണികൾ അകപ്പെട്ടതിനാൽ പക്ഷെ (4) അതിൽ ചിലരോടു വേണ്ടുന്നതു പഠിക്കരുതു എന്നു വരുന്നതു വൈഷമം (5) എല്ലൊ. എന്നാൽ നമുക്കു വേണ്ടുന്നതു അവരോടു പഠിക്കിലും അവരുടെ പള്ളിയവരെ കുമ്പിടുകയും മറ്റും മാർഗ്ഗത്തിൽ നെരകെട (6) യുള്ള കൃത്യം ഒന്നും ചെയ്യാതെ തന്റെ തന്റെ ആശാന്മാരെത്തന്നെ വന്ദിച്ചുംകൊണ്ടു പഠിച്ചുകൊള്ളുകയെ ആവു. വിശേഷിച്ചു പള്ളിയവരെ കുമ്പിടുകയും മറ്റും മാർഗ്ഗത്തിൽ അടാത്ത കൃത്യങ്ങൾ ഒഴികെ മതിയാവൂ എന്നു നമ്മുടെ കിതാബുകളോടു മുഷിക്കുന്ന (7) ആശാന്മാരോടു നമ്മുടെ കിതാബുകളും പഠിക്കരുതെന്നു വെലക്കയും വേണം. വെലക്ക കടന്നുപോകുന്ന കിതാബുകളെ കാരണവരെ മഹറോനും ചൊല്ലി (8) കുറ്റപ്പെടുകയും വേണം."

ഇതിന്റെ അർത്ഥം സ്പഷ്ടമാണല്ലോ. 350 കൊല്ലം മുൻപുണ്ടായ ഒരു നിയമമാണിതു എന്നു പ്രത്യേകം ഓർക്കേണ്ടതുണ്ടു. യാഥാസ്ഥിതികത്വം അതിന്റെ സർവ്വ ശക്തികളോടുംകൂടി നടമാടിയിരുന്ന കാലമായിരുന്നു അതു. ക്രിസ്ത്യാനികളെല്ലാം അടുത്തകാലം

(1) പ്രയാസമായിരിക്കും. (2) അക്രൈസ്തവരായ. (3) അവിശ്വാസികളുടെ. (4) അകപ്പെട്ട (ഉൾപ്പെട്ട) പോയതുകൊണ്ടു. (5) വിഷമം. (6) യോജിക്കാത്ത. (7) നിർബന്ധിക്കുന്ന. (8) സഭാഭ്രഷ്ടു കല്പിച്ചു.

വരെ ഈവക നിയമങ്ങളെ വളരെ നിഷ്കൎഷയോടുകൂടി പാലിച്ചുപോന്നിരുന്നു. ഹൈന്ദവഗ്രന്ഥങ്ങളെ അവർ തിരിഞ്ഞുനോക്കുകപോലും ചെയ്തിരുന്നില്ല. പുരാണകഥകൾ മാത്രമല്ല, വെറും സാരോപദേശകഥകളടങ്ങിയ പഞ്ചതന്ത്രം മുതലായ കൃതികൾപോലും ക്രിസ്ത്യാനികൾ സാധാരണമായി പഠിച്ചിരുന്നില്ലെന്നാണ് പറയപ്പെടുന്നത്. അഥവാ, എന്തിനതൊക്കെ പറയുന്നു? വിഷ്ണുവിന്റെ പര്യായങ്ങളായ താമരപ്പൂവും ഹരിണപ്പൂവും മറ്റും ഉരുവിടേണ്ടതായി വരുമെന്നുള്ളതിനാൽ, ക്രിസ്ത്യാനികളാരും 'സിദ്ധരൂപം' പഠിച്ചുപോകരുതെന്നു വരാപ്പുഴയിലെ മിഷ്യനറിമാർ നിരോധിച്ചിരുന്ന വിവരം തനിക്കു നേരിട്ടറിയാമെന്നു സത്യനാദം പത്രാധിപരായ വന്ദ്യവയോധികൻ മി: പി. സി. വർക്കി ഈ ഗ്രന്ഥകർത്താവിനോടു പറയുകയുണ്ടായിട്ടുണ്ട്.

"വിദ്യാഭ്യാസത്തെപ്പററിയുള്ള ഒരു പ്രസംഗ"ത്തിൽ ഗീവറുഗീസ് പാതിരി (റവ: ജോർജ് മാത്തൻ) ഇങ്ങനെ പറഞ്ഞുകാണുന്നു:—"പിന്നെ പഞ്ചതന്ത്രം മുതലായ ചില കിളിപ്പാട്ടുകളും പൈതങ്ങളെ അപൂർവ്വമായിട്ടു പഠിപ്പിക്കുന്നുണ്ട്. അവ മിക്കവാറും ഹിന്ദുക്കളുടെ കഥകൾതന്നെ എന്നുവരികിലും മനോരസംവരുത്തുന്നവയാകുന്നു. എന്നു മാത്രമല്ല, ഭാഷാഗ്രാഹ്യത്തിന് അവ നല്ലവണ്ണം ഉതകുന്നതാകകൊണ്ട് അവയെ തള്ളേണ്ടതല്ല. പ്രത്യേകം, പഞ്ചതന്ത്രം സൽക്കഥാകഥനം എന്ന മാർഗ്ഗത്തൂടെ വിശേഷവിജ്ഞാനങ്ങളെ ചൊല്ലിത്തരുന്നതാകകൊണ്ട് അതിനെ പൈതങ്ങൾക്കു വിരോധിച്ചാൽ അതൊരു ദ്രോഹംതന്നെയായിരിക്കും."

ഇങ്ങനെ മതപരമായ നിയമംവഴി ഹൈന്ദവസാഹിത്യപഠനം നിരോധിക്കപ്പെടുകയും മിഷവണം

ഈ നിയമത്തെ കണ്ണടച്ചു് അനുസരിക്കയും ചെയ്തിരുന്നു എങ്കിലും, ഉൽപതിഷ്ണുവായ ഈപ്പച്ചൻ അതൊന്നും അത്ര വകവെച്ചിരുന്നില്ല. അതുകൊണ്ടാണു് കത്തനാരന്റെ കീഴിലുള്ള മകന്റെ കാവ്യപഠനം നിർവിഘ്നം മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നതു്.

അന്നു മലയാളഭാഷയിൽ പറയത്തക്ക പുസ്തകങ്ങളൊന്നും ഉണ്ടായിരുന്നില്ല. എങ്കിലും വല്ലപ്പോഴും വല്ല പുസ്തകങ്ങളും കൈയിൽ കിട്ടിയാൽ വറീച്ചൻ അതു് ആരംഭംമുതൽ അവസാനംവരെ വായിക്കാതെ വിടാറുണ്ടായിരുന്നില്ല. നമ്പ്യാരുടെ തുള്ളലിലെ പല വരികളും കത്തനാരിൽനിന്നു കേട്ടുപഠിക്കാനുള്ള സൗകര്യവും കിട്ടിയിരുന്നു. ഇതിന്റെയൊക്കെ ഫലമായി ചരിത്രനായകൻ ചെറുപ്പത്തിൽത്തന്നെ ഒരുവിധം പദ്യരചനയിൽ ഏർപ്പെട്ടിരുന്നതായി കാണുന്നുണ്ടു്. വറുഗീസ്സ് മാപ്പിളയുടെ ബാല്യത്തെപ്പറ്റി പി. കെ. കൊച്ചീപ്പൻ തരകൻ ഒരിടത്തു് ഇങ്ങിനെ പ്രസ്താവിച്ചു കാണുന്നു:—

"വളരെ ചെറുപ്പത്തിൽത്തന്നെ അദ്ദേഹത്തിനു് ഉള്ളപൊലുരീതമാം സ്വച്ഛന്ദപാട്ടുകൾ' കവിതയായി പരിണമിച്ചിരുന്നു. അതിൽ ഒരു പാദം എനിക്കറിയാം.

കാരക്കം കാരക്കം കാക്കത്തമ്പുരാട്ടീം
ഓലാം ഞാലിയും പന്നിപ്പുള്ളച്ചിയും

ഇതാണു് മാതൃക. ഇങ്ങനെ പക്ഷികളുടെ അനേകം പേരുകൾ കൂട്ടിച്ചേർത്തു് പാട്ടായി ചൊല്ലിക്കൊണ്ടു് ഓടിനടക്കുന്നതായിരുന്നു അദ്ദേഹത്തിനു് അധികം സന്തോഷപ്രദമായ ബാല്യവിനോദമെന്നു് അദ്ദേഹത്തിന്റെ സഹോദരികൾ പറഞ്ഞു ഞാൻ ധരിച്ചിട്ടുണ്ടു്. പാർപ്പു് മണിമല ആറ്റുതീരത്തായിരുന്നതുകൊണ്ടു്

കുട്ടി എത്രനേരമെന്നു കണക്കില്ല. തണ്ടുനേരം നിശ്ചയമായും ഉണ്ടായിരിക്കും. ഒരു ദിവസം തണ്ടുവലിച്ച് പാട്ടുംപാടി ഒരോടി വള്ളം താഴത്തേയ്ക്കു വന്നു. ഏഴുപത്തു വയസ്സുമാത്രം പ്രായമുള്ള നമ്മുടെ ഉണ്ണിക്കവി പാട്ടുകേട്ട് കൊളത്തിൽ തലയുയർത്തിനിന്നു. വള്ളക്കാരുടെ പാട്ടും തണ്ടുവലിയും അദ്ദേഹത്തിന് അത്ര രസിച്ചില്ല. ഉടനെ അവരെ ആക്ഷേപിച്ചുകൊണ്ട് ആ കുട്ടി ഇങ്ങനെ ഉച്ചത്തിൽ പാടി:

*കോളത്തിന്റെ പോക്കല്ലെടാ പാട്ടിങ്ങനെ പാടല്ലെടാ
അമരിട്ടു പിടിക്കല്ലെടാ തായപ്പിഴ കാട്ടല്ലെടാ

തണ്ടുകാർക്ക് 'തായംവലിക്ക' എന്നൊരു ചടങ്ങുണ്ട്. ആ പിഴപ്പിച്ചതു് ഒട്ടും രസിക്കായ്കയാലാണ് അദ്ദേഹം ഇങ്ങനെ പാടിയതു്. വള്ളക്കാർക്കു വല്ലാതായി. എങ്കിലും, എടാ, ആ കരയാലിലെ കടവാണ്; പാടിയതു് മുതൽപിടിക്കാരന്റെ കുഞ്ഞാണ്; മിണ്ടിപ്പോകരുതു് എന്നു് വള്ളപ്പുരയ്ക്കകത്തു നിന്നുണ്ടായ താക്കീതിനിമിത്തം കുട്ടിയെ ശകാരിക്കാതെ കടന്നുപോവുകയാണുണ്ടായതു്.*

## ഇംഗ്ലീഷ് വിദ്യാഭ്യാസം

നാട്ടാശാന്റെ കീഴിലുള്ള കാവ്യപാഠം നടന്നുകൊണ്ടിരിക്കവേയാണ് ഇംഗ്ലീഷ് പഠിക്കാനുള്ള പരിതഃസ്ഥിതി ഒത്തുവന്നതു്. അക്കാലത്തു് സി. എം. എസ്സ്. മിഷ്യനറിമാർ തിരുവിതാംകൂറിലെത്തി കോട്ടയം അവരുടെ പ്രധാനമായ കേന്ദ്രമാക്കി പ്രവർത്തനം ആരംഭിച്ചുകഴിഞ്ഞിരുന്നു. കോട്ടയം കൂടാതെ മറ്റു ചില സ്ഥലങ്ങളിലും അവർ മിഷ്യനറിപ്രവർത്തനം തുടങ്ങി. അങ്ങനെയുള്ള ഉപകേന്ദ്രങ്ങളിലൊന്നായിരുന്നു തിരുവല്ലയ്ക്കു സമീപമുള്ള "തോലശ്ശേരി" എന്ന സ്ഥലം. അവിടെ ഒരു ബംഗ്ലാവും ഒന്നോ രണ്ടോ ക്ലാസ്സുകളായിരു

ന്നു ഒരു ചെറിയ ഇംഗ്ലീഷ് പള്ളിക്കൂടവും അവർക്കുണ്ടായിരുന്നു. പക്ഷേ, കുട്ടികൾ വളരെ കുറവായിരുന്നു. യാക്കോബായക്കാരിൽ ആരുംതന്നെ തങ്ങളുടെ കുട്ടികളെ ആ പള്ളിക്കൂടത്തിലയച്ചിരുന്നില്ല. ആംഗ്ലിക്കൻ സഭയിൽ ഓരോ ജോലികൾ നടത്തി മിഷ്യനെ സേവിക്കുന്നതിനു് ഒരുക്കമുള്ളവർക്കു മാത്രമേ ഇംഗ്ലീഷ് ഭാഷ ആവശ്യമുള്ളൂ എന്നു ഒരു ഭാവമാണ് അന്നു സുറിയാനിക്കാർക്കുണ്ടായിരുന്നതു്. അതിനുപുറമേ, യാക്കോബായ സുറിയാനികളെ ആംഗ്ലിക്കൻ സഭയിലേയ്ക്കു മാനസാന്തരപ്പെടുത്താനുള്ള ഒരുപായമാണ് ഇംഗ്ലീഷ് ഭാഷയുടെ പ്രചരണമെന്നുള്ള ഒരു തെററിദ്ധാരണയും നാട്ടിൽ പരന്നിരുന്നു. ഈ തെററിദ്ധാരണ നീക്കുന്നതിനു മിഷ്യനറിമാർ വളരെ പ്രയത്നിക്കേണ്ടിവന്നു. ചരിത്രനായകന്റെ പിതാവ് അന്നത്തെ സ്ഥിതിക്കു് അല്പം ഉൽപതിഷ്ണുവായിരുന്നു എന്നു് സംസ്കൃതപഠനത്തിനു് അനുമതിനൽകിയതിൽനിന്നു് നമുക്കു മനസ്സിലായിട്ടുണ്ടല്ലോ. ആ ഉൽപതിഷ്ണുത്വം ആംഗലഭാഷാഭ്യസനവിഷയത്തിലും അദ്ദേഹം പ്രദർശിപ്പിച്ചു. ഭാഗ്യത്തിൽ ഹീവാഡ്സ് പാതിരിയുടെ പ്രേരണയും സ്വാധീനശക്തി ചെലുത്തിയതായിട്ടാണ്, പാതിരിയുടെ താഴെ ഉദ്ധരിക്കുന്ന ഡയറിക്കുറിപ്പിൽനിന്നു് അനുമാനിക്കേണ്ടിയിരിക്കുന്നതു്. “ഇന്നു കണ്ടത്തിൽ ഈപ്പൻ അളിയനെ കണ്ടു. മക്കളുടെ ഇംഗ്ലീഷ്വിദ്യാഭ്യാസകാര്യത്തെക്കുറിച്ചു സംസാരിച്ചു. ലൗകികമായ ഉൽകർഷത്തിനും ജ്ഞാനസമ്പാദനത്തിനും കുഞ്ഞുങ്ങൾ ദൈവഭക്തിയോടുകൂടി വളർന്നുവരുന്നതിനും അവരെ ഇംഗ്ലീഷ് പഠിപ്പിക്കേണ്ടതു് അത്യാവശ്യമാണെന്നു ഞാൻ അളിയനെ നിർബന്ധിച്ചു. കുട്ടികളെ തോലശ്ശേരിപ്പള്ളിക്കൂടത്തിൽ അയയ്ക്കാമെന്നു് അളിയൻ

സമ്മതിച്ചു." വലിയ മുതൽപിടിക്കാരനെ അനുകരിക്കാൻ അപൂർവ്വം ചിലരുണ്ടായി. ചുരുക്കിപ്പറഞ്ഞാൽ മൂന്നാലു കൂട്ടുകാരോടുകൂടി 'വറീച്ചൻ' തേലക്കേരിപ്പള്ളിക്കൂടത്തിൽ ചേർന്നു് ഇംഗ്ലീഷ് പഠിച്ചുതുടങ്ങി. 'കണ്ടത്തിൽ ഈപ്പൻ മുതൽപിടിക്കാരൻ' കാണിച്ച ഈ ധൈര്യമാണു്, പിന്നീടു് ആ കുടുംബത്തിൽ അനവധി ബിരുദധാരികളുണ്ടാകാൻ അടിത്തറയായിത്തീർന്നതു്.

തേലക്കേരിപ്പള്ളിക്കൂടത്തിലെ പഠിപ്പവസാനിച്ചശേഷം ചരിത്രനായകനും സഹോദരൻ ഈപ്പനും കോട്ടയം സി. എം. എസ്സ്. ഹൈസ്കൂളിൽ ചെന്നു ചേർന്നു. ഇടയ്ക്കു പിടിപെട്ട സുഖക്കേടുനിമിത്തം സഹോദരനു പഠിപ്പു നിർത്തേണ്ടിവന്നു. വീട്ടിലിരുന്നു സ്വയം നിയമപുസ്തകങ്ങൾ നോക്കിപ്പഠിച്ചു് ഒടുവിൽ അദ്ദേഹം ഒരു നല്ല വക്കീലായിത്തീർന്നു. അതാണു് കെ. ഐ. ഈപ്പൻവക്കീൽ. ചരിത്രനായകൻ കോട്ടയത്തു പഠിച്ചു് മെട്രിക്കുലേഷൻ പാസ്സായി. മററു വിഷയങ്ങളെ അപേക്ഷിച്ചു് മലയാളത്തിൽ കൂടുതൽ മാർക്കു കിട്ടിയിരുന്നു. ഏററവും കുറഞ്ഞ മാർക്കു കിട്ടിയിരുന്നതു കണക്കിലുമായിരുന്നു.

ഹൈസ്കൂളിലെ ഏററവും ഉയർന്ന പരീക്ഷ പാസ്സായ മകനെ കോളേജിൽ എഫ്. ഏ. പരീക്ഷയ്ക്കു പഠിക്കുന്നതിനായി പിതാവു് തിരുവനന്തപുരത്തേയ്ക്കയച്ചു. അന്നു് അദ്ദേഹം ഒരുവിധം പദ്യങ്ങളെഴുതിത്തുടങ്ങിയിരുന്നു. ഭാഷയിലും സാഹിത്യത്തിലും പരിശ്രമിക്കുന്നവരെ അനുഗ്രഹിച്ചു പ്രോത്സാഹിപ്പിക്കത്തക്ക ഔദാര്യശീലമല്ല പരീക്ഷകർക്കുള്ളതെന്നു് കെ. രാമകൃഷ്ണപിള്ള, ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, സി. എസ്. ഗോപാലപ്പണിക്കർ മുതലായവരുടെ അനുഭവം

വിളിച്ചുപറയുന്നുണ്ടല്ലോ. ഈ അനുഭവംതന്നെയാണ് ചരിത്രനായകനും ഉണ്ടായത്. പദ്യങ്ങൾ ധാരാളം എഴുതുന്നതുകണ്ട് സഹപാഠികളും ചില ഗുരുനാഥന്മാരും "കവിതക്കാരൻ" എന്നു വിളിച്ച് അദ്ദേഹത്തെ അഭിനന്ദിച്ചുവെങ്കിലും, പരീക്ഷകളിൽ പരാജയദേവതയാണ് അദ്ദേഹത്തെ അഭിമുഖീകരിച്ചത്. കവിതയിലുള്ള ആസക്തി മാത്രമല്ല, കണക്കുവിഷയത്തിലുള്ള അനാസക്തിയും ഇതിനു കാരണമായിത്തീർന്നു. രണ്ടുതവണ പരീക്ഷയിൽ തോററപ്പോൾ അദ്ദേഹം പഠിപ്പുമതിയാക്കി നാട്ടിലേയ്ക്കു മടങ്ങി. ചിലപ്പോൾ മനുഷ്യർക്കുണ്ടാകുന്ന പരാജയങ്ങൾ ഭാവിയെ സംബന്ധിച്ചിടത്തോളം പ്രയോജനകരങ്ങളായിത്തീരാറുണ്ടെന്നുള്ളതിനു വറുഗീസ്സ് മാപ്പിളയുടെ ജീവചരിത്രം ഒരു നല്ല തെളിവാകുന്നു. അന്ന് അദ്ദേഹം പഠിച്ച് ബി. എ. പാസ്സായിരുന്നുവെന്നുവരികിൽ ഹജൂരിലെങ്ങാനും ഒരു ക്ലാർക്കുദ്യോഗത്തിൽ പ്രവേശിച്ച്, കൂടിയപക്ഷം ഒരു ഒന്നാംക്ലാസ് മജിസ്ട്രേട്ടായി പെൻഷൻപററി പിരിയേണ്ടിവരുമായിരുന്നു. എന്നാൽ, ഈശ്വരനിശ്ചയം അങ്ങനെയായിരുന്നില്ല.

## സാഹിത്യാഭിരുചി

വറുഗീസ് മാപ്പിള തിരുവനന്തപുരത്തുനിന്നു വീട്ടിൽവന്നു താമസമായി. പിതാവിനെപ്പോലെ കൃഷിപ്പണി നടത്തിക്കുന്നതിനുള്ള പരിചയം അദ്ദേഹത്തിനില്ല. ഉദ്യോഗത്തിനു വേണ്ടിടത്തോളം പരീക്ഷായോഗ്യതയുമില്ല. സ്വസ്ഥമായി അടങ്ങിയൊതുങ്ങി ഇരിക്കുന്ന സ്വഭാവം അദ്ദേഹത്തിനൊട്ടില്ലതാനും. ഹൃദയത്തിൻെറ അടിത്തട്ടിൽ മങ്ങിമയങ്ങിക്കിടന്നിരുന്ന സാഹിത്യാഭിരുചിക്ക് പുറമെ തലയുയർത്താൻ ഇത

പററിയ ഒരവസരമായിത്തീർന്നു. ഹൈസ്കൂളിലും കോളേജിലും പഠിച്ചിരുന്ന അവസരത്തിൽ പാഠപുസ്തകങ്ങളായിരുന്നതു്, ഹൈന്ദവകഥാപ്രതിപാദകങ്ങളും സംസ്കൃതപദബഹുലങ്ങളുമായ കൃതികളായിരുന്നതുകൊണ്ടു് ഭാഷയിലെന്നപോലെ പുരാണകഥകളിലും ചരിത്രനായകന്നു് ഒരുവിധം നല്ല പരിചയം കിട്ടിക്കഴിഞ്ഞിരുന്നു. ഇതു് അദ്ദേഹത്തിനു് കാലാന്തരത്തിൽ വളരെ പ്രയോജനപ്പെടുകയുംചെയ്തു. സാഹിത്യാഭിരുചിയെ തട്ടിയുണർത്താൻ പ്രത്യേകം ഇതു പ്രയോജകീഭവിച്ചു. വലിയപട്ടത്തു രാഘവൻ നമ്പ്യാരുടെ അടുക്കൽ അല്പകാലത്തേയ്ക്കുണ്ടായ സംസ്കൃതാഭ്യസനം പ്രത്യേകിച്ചും ഇതിനു സഹായകമായിത്തീരുകയുംചെയ്തു.

ക്രിസ്ത്യാനികൾ പൊതുവേ ഹൈന്ദവപുരാണകഥകളോടു് അത്ര വലിയ പ്രതിപത്തി ഇന്നും പ്രദർശിപ്പിക്കാറില്ലല്ലോ. ഇന്നത്തെ സ്ഥിതി ഇതാണെങ്കിൽ പത്തെഴുപത്തഞ്ചുകൊല്ലങ്ങൾക്കുമുമ്പുള്ള കഥയെപ്പററി പ്രത്യേകിച്ചൊന്നുംപറയേണ്ടതായിട്ടില്ല. സംസ്കൃതകാവ്യങ്ങളെല്ലാം ശൃംഗാരരസപ്രധാനങ്ങളായതുകൊണ്ടു് അവ പഠിക്കുന്നതു സന്മാർഗ്ഗബോധത്തിനു പ്രതിബന്ധമായിത്തീരുമെന്നു് അവർ വിചാരിച്ചിരുന്നു. മുകളിൽ സൂചിപ്പിച്ചതുപോലെ മതപരമായ ശാസന അതിനപ്പുറമേയും വലിയ ഒരു പ്രതിബന്ധമായി നിന്നിരുന്നു. ഇങ്ങനെ, മലയാളഭാഷയിലുള്ള നല്ല കൃതികളും മലയാളഭാഷാജ്ഞാനത്തെ പോഷിപ്പിക്കുന്ന സംസ്കൃതകൃതികളും ഒരുപോലെ പുറന്തള്ളിക്കളഞ്ഞതുകൊണ്ടു് ആ സമുദായക്കാർ പൊതുവേ സാഹിത്യപരിശ്രമത്തിൽ വളരെ പിന്നാക്കംനിൽക്കാൻ നിർബന്ധിതരായിത്തീർന്നു. അപൂർവ്വം വല്ലവരും ഭാഷാവിഷയകമായി എന്തെങ്കിലും പ്രവർത്തിച്ചിട്ടുണ്ടെങ്കിൽ അവർ

സംസ്കൃതത്തിൽ സ്ഥൂലമായിട്ടെങ്കിലും ജ്ഞാനം സമ്പാദിച്ചവരായിരുന്നു. ഇന്നു സംസ്കൃതത്തിന്റെ സഹായംകൂടാതെതന്നെ മലയാളഭാഷ കൈകാര്യംചെയ്യത്തക്കവിധം ഭാഷയിൽ പലതരത്തിലുള്ള ഗ്രന്ഥങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്. ഹൈന്ദവകഥാപ്രതിപാദകങ്ങളായ പുസ്തകങ്ങളെ നിശ്ശേഷം നീക്കിവെച്ചാലും, വായിക്കേണ്ട പുസ്തകങ്ങൾ പിന്നെയും ധാരാളം കാണും. അന്നത്തെ സ്ഥിതി അതായിരുന്നില്ല. പുസ്തകങ്ങളുടെ സംഖ്യതന്നെ വളരെ കുറവ്; ഉള്ളവയിൽ ഒട്ടുമുക്കാലും ഹൈന്ദവകഥാപ്രതിപാദകങ്ങളും. ഇങ്ങനെയുള്ള ഒരുകാലത്ത് ക്രിസ്ത്യാനികളധികംപേരും സാഹിത്യപരിശ്രമത്തിൽ താരതമ്യേന അല്പം പിന്നോക്കമായിപ്പോയിട്ടുണ്ടെങ്കിൽ അവരുടെ സാമുദായികനിബന്ധനകളാണ് അതിനുത്തരവാദികൾ. ഇന്ന് ക്രിസ്ത്യാനിസമുദായത്തിൽ സാഹിത്യകാരന്മാരായി പേരുകേട്ടിട്ടുള്ളവരെല്ലാം ഈവക നിബന്ധനകളെ വകവെയ്ക്കാതെ സ്വാതന്ത്ര്യത്തോടുകൂടി ഭാഷയും സാഹിത്യവും പഠിച്ചവരാണെന്നു കാണാൻ പ്രയാസമില്ല. വറുഗീസ് മാപ്പിളയുടെ ഭാവിജീവിതത്തെ വിജയശ്രീലാളിതമാക്കിത്തീർത്തതും ഇത്തരത്തിലുള്ള സ്വാതന്ത്ര്യംതന്നെയായിരുന്നു. ചരിത്രനായകന്റെ ഉത്തമസുഹൃത്തായിരുന്ന മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ ഈ വിഷയത്തെപ്പറ്റി രേഖപ്പെടുത്തിട്ടുള്ള അഭിപ്രായം ശ്രദ്ധേയമാണ്.

"ഹൈന്ദവകഥാപ്രതിപാദകങ്ങളായ കിളിപ്പാട്ടുകളും തുള്ളൽപ്പാട്ടുകളും ശ്രദ്ധാപൂർവ്വം വായിച്ച്" ചെറുപ്പത്തിൽത്തന്നെ സാഹിത്യസൗഹിത്യം അനുഭവിച്ച സഹൃദയാഗ്രേസരനായിരുന്നു വറുഗീസ്മാപ്പിള അവർകൾ. അനുഗൃഹീതകവിയായ ഇദ്ദേഹം ഉന്ദനന്റെ ശ്രുതിസുഖങ്ങളായ പാട്ടുകളും സരസസരസനായ

കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളും, രവിവർമ്മൻതമ്പി, കോട്ടയത്തു തമ്പുരാൻ, വിദ്വാൻ കോയിത്തമ്പുരാൻ, ഉണ്ണായിവാരിയർ മുതലായ കലാവിദഗ്ദ്ധന്മാരുടെ ഹൃദയാവർജ്ജകങ്ങളായ ആട്ടക്കഥകളും കേൾക്കുകയും കാണുകയും ചെയ്തുവന്ന സാഹചര്യത്തിൽ നിന്ന രസികനായ വറുഗീസ്സ്മാപ്പിള അവർകളെ നിരോധിക്കുന്നതിന മതഭ്രാന്തിക്ക തെല്ലും പര്യാപ്തതയുണ്ടായിരുന്നില്ല. അതിന്റെ ഫലമായിട്ടാണ് അദ്ദേഹം ഒരാനന്തരം ആട്ടക്കഥയുണ്ടാക്കിയത്".*

വീട്ടിൽ സ്വസ്ഥനായിരുന്ന കാലത്തുണ്ടാക്കിയ "ദർപ്പവിച്ഛേദം" ആട്ടക്കഥയെപ്പറ്റിയാണ് മൂലൂർ ഇവിടെ സൂചിപ്പിച്ചിട്ടുള്ളത്. മാലിയിൽ നാരായണപ്പണിക്കർ മുതലായവരുൾപ്പെട്ട തിരുവല്ലായിലെ കഥകളിയോഗക്കാർ ദർപ്പവിച്ഛേദം കഥ "തോന്നിക്കുക"യും ഗ്രന്ഥകർത്താവിന്റെ വാസസ്ഥലത്തുവെച്ച് ഒരിക്കൽ അഭിനയിക്കുകയും ഉണ്ടായിട്ടുണ്ടെന്നുകൂടി മൂലൂർ പറയുന്നുണ്ട്. "ഈ അവസരത്തിൽ ഒരു സംഗതി പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഒരു യാഥാസ്ഥിതിക യാക്കോബായ കുടുംബത്തിലെ അംഗമായ വറുഗീസ്സ് മാപ്പിള, തികച്ചും ഹൈന്ദവരീതിയിലുള്ള ഒരു ദൃശ്യകാവ്യം എഴുതി, ദേവന്റെയും അസുരന്റെയും മററും വേഷംകെട്ടിച്ച് ചെണ്ട-മദ്ദളവാദ്യാദികൾ കലർത്തി ഒരു അരങ്ങേററം നടത്തുന്നതിന്ന് അക്കാലസ്ഥിതിക്ക് അനുവദിക്കണമെന്നുവരികിൽ, അദ്ദേഹത്തിന്റെ പിതാവ് എത്രത്തോളം വിജ്ഞാനതൃഷ്ണയും വിശാലഹൃദയതയും മനസ്സംസ്കാരവും തികഞ്ഞ ഒരു ഉൽപതിഷ്ണുവായിരുന്നു എന്ന് ഏക[illegible]ന്ന് അനുമാനിക്കുവാൻ കഴിയുന്നതാണ്".*

* കെ. സി. മാമ്മൻമാപ്പിള ബി. ഏ.

## കേരളമിത്രം

കോവൂർ കുടുംബാംഗവും വറുഗീസ്സ് മാപ്പിളയുടെ സതീർത്ഥ്യനുമായിരുന്ന കൊച്ചുവർക്കി എന്ന ഒരാൾക്ക് അന്നു കൊച്ചി പോസ്റ്റാഫീസിൽ എന്തോ ജോലിയുണ്ടായിരുന്നു. കൊച്ചിയിലെ ഒരു വ്യാപാരിയായിരുന്ന ദേവജി ഭീമജി എന്ന ഗുജറാത്തിക്ക് മലയാളത്തിൽ ഒരു വർത്തമാനപ്പത്രം തുടങ്ങിയാൽ കൊള്ളാമെന്നു വിചാരമുണ്ടെന്നും അതിനു നല്ല ഒരു പത്രാധിപരെ അന്വേഷിച്ചുകൊണ്ടിരിക്കയാണെന്നും മനസ്സിലാക്കിയ കൊച്ചുവർക്കി, വിദ്യാർത്ഥിജീവിതകാലത്തുതന്നെ 'കവിതക്കാരൻ' എന്നു പേരുകേട്ടിരുന്ന വറുഗീസ്സുമാപ്പിള അതിനു പററിയ ആളാണെന്നു കരുതി വിവരം അദ്ദേഹത്തെ അറിയിച്ചു. അങ്ങനെയാണ് വറുഗീസ് മാപ്പിള പത്രാധിപത്യം സ്വീകരിച്ചു കൊച്ചിക്കു പോകാനിടയായതു്. 1881 ജനുവരി 1-ാംനു മുതൽ "കേരളമിത്രം" എന്ന പേരിൽ ഒരു പ്രതിവാരപത്രം ചരിത്രനായകന്റെ പത്രാധിപത്യത്തിൽ പുറപ്പെട്ടുതുടങ്ങി.

അന്നു് ഒരു പത്രം നടത്തുക എന്നതു് അത്ര സുകരമായ ഒരു കൃത്യമായിരുന്നില്ല. ലേഖകന്മാരെ കിട്ടാൻ വളരെ പ്രയാസം; പേരിനു വല്ലവരെയും കിട്ടിയാൽ തന്നെ അവർ എഴുതി അയയ്ക്കുന്ന 'സാധനം' അലകും പിടിയും മാററി ശരിപ്പെടുത്തിയാൽ മാത്രമേ പത്രത്തിൽ ചേർക്കാൻ നിവൃത്തിയുള്ളു. പത്രം വായിക്കുന്നവർ വളരെ ചുരുക്കം. അക്കൂട്ടർ ഇംഗ്ലീഷ് പത്രങ്ങളെക്കൊണ്ടു തൃപ്തിപ്പെടുകയും ചെയ്യും. പത്രപ്രവർത്തനവിഷയത്തിൽ ധാരാളം പഴക്കവും തഴക്കവുമുണ്ടായിരുന്ന സി. കുഞ്ഞുരാമമേനോൻ ബി എ. അന്നത്തെ സ്ഥി

തിയെപ്പററി "വൃത്താന്തപത്രപ്രവർത്തനം" എന്ന പുസ്തകത്തിന്റെ പ്രസ്താവനയിൽ ഈ വിധം എഴുതിക്കാണുന്നു:—

"എന്റെ കേരളപത്രിക എന്ന പത്രം മലയാളജില്ലയിൽ ഭാഷയിലെ ഒന്നാമത്തെ പത്രമാണ്. കൊച്ചിയിലും തിരുവിതാംകൂറിലും അതിനു മുമ്പ് ഒന്നോ രണ്ടോ മലയാളപത്രങ്ങൾ ഉണ്ടായിരുന്നുവെങ്കിലും അവയെ മലയാളജില്ലക്കാർ എത്രയോ ചുരുക്കമെ വരുത്തി വായിച്ചിരുന്നുള്ളു. അതുകൊണ്ട് ആ കാലത്തു പത്രവായനയിലുള്ള അഭിരുചി എത്രയോ ചുരുക്കം ആളുകൾക്ക മാത്രമെ ഉണ്ടായിരുന്നുള്ളു. ഇംഗ്ലീഷ് പഠിച്ചവർക്ക് ഇംഗ്ലീഷ് പത്രങ്ങൾ വായിച്ചു ശീലമുണ്ടായിരുന്നതുകൊണ്ട് അവരിൽ ചിലർക്ക പത്രംകൊണ്ടുണ്ടാകുന്ന ഗുണം നിശ്ചയമുണ്ടായിരുന്നു. സാധാരണ ജനങ്ങൾക്കെന്നല്ല, സംസ്കൃതത്തിലും നാട്ടുഭാഷയിലും ഒരു വിധം പാണ്ഡിത്യമുണ്ടായിരുന്നവർക്കുകൂടി വർത്തമാനപ്പത്രങ്ങളെക്കൊണ്ടുണ്ടാകുന്ന ഉപകാരം എന്താണെന്നു നിശ്ചയമുണ്ടായിരുന്നില്ല. അതുകൊണ്ടു പത്രിക ആരംഭിച്ച ആദ്യകാലത്ത് എനിക്കും എന്റെ സഹപ്രവർത്തകന്മാർക്കും ഉണ്ടായ ബുദ്ധിമുട്ട് അല്പമൊന്നുമല്ലായിരുന്നു. മാന്യന്മാരായ ചില സ്നേഹിതന്മാരുടെ ഉത്സാഹംകൊണ്ടു കുറെ വരിക്കാരുണ്ടായി. നാട്ടുപുറങ്ങളിൽനിന്നു വർത്തമാനങ്ങളും ലേഖനങ്ങളും എഴുതുവാൻതക്ക ആളുകളെ കിട്ടാത്തതുകൊണ്ടാണ് അധികം ബുദ്ധിമുട്ടുണ്ടായത്. ഇംഗ്ലീഷ് പഠിച്ചവരിൽ ചിലർക്ക നാട്ടുഭാഷയിലുള്ള പത്രങ്ങൾ വായിക്കുന്നതും അവകളിലേക്ക വല്ലതും എഴുതുന്നതും തങ്ങളുടെ അവസ്ഥയ്ക്കു കുറവാണെന്നുള്ള വിചാരംകൂടിയുണ്ടായിരുന്നു. ചിലർ നാട്ടുഭാഷയിൽ എന്തെങ്കിലും എഴുതുവാൻ ശീലമില്ലാത്തവരും ആയിരുന്നു. ഇംഗ്ലീഷ് പഠിക്കാത്തവരും നാട്ടുഭാഷയിലൊ സംസ്കൃതത്തിലൊ സാമാന്യം അറിവുള്ളവരുമായ ആളുകൾ—കോടതികളിൽ ശീലിച്ചവരും ആധാരമെഴുത്തുകാരുമൊഴികെ—കവിത

കൾ, എന്നുവെച്ചാൽ പദ്യരൂപമായ കവിതകൾ, മാത്രം ശീലിച്ചവരായിരുന്നതിനാൽ ഗദ്യമെഴുതാൻ ഒട്ടുംതന്നെ ശീലമുള്ളവരായിരുന്നില്ല. "കോടതിക്കാരുടെ വാചകരീതി പത്രങ്ങളിലേക്കു" വളരെ പററിയതുമായിരുന്നില്ല. ഈവക കാരണങ്ങളാൽ ആദ്യകാലത്തു ലേഖകന്മാരുടെ വൈകല്യംകൊണ്ടും ലേഖനങ്ങൾക്കു വൈകല്യംകൊണ്ടും ഞാൻ സാമാന്യം ബുദ്ധിമുട്ടിയിട്ടുണ്ട്. ചിലപ്പോൾ നാട്ടുപുറങ്ങളിൽനിന്നു വന്നിരുന്ന വർത്തമാനക്കത്തുകളേയും ലേഖനങ്ങളേയും സാധാരണ മലയാളത്തിലാക്കേണ്ടതിന്നു മാററി എഴുതേണ്ടിയും വന്നിട്ടുണ്ട്. ചില സന്ദർഭങ്ങളിൽ ഗ്രാമ്യരൂപത്തിലുള്ള വർത്തമാനക്കത്തുകളും പ്രസിദ്ധം ചെയ്യേണ്ടിവന്നിട്ടില്ലെന്നില്ല."

മലയാളത്തിലെ പത്രപ്രവർത്തനരീതി ഇത്രമാത്രം വികലമായിരുന്ന ഒരു കാലഘട്ടത്തിലാണ് വറുഗീസ് മാപ്പിള "കേരളമിത്രം" നടത്തിത്തുടങ്ങിയതു് എന്നോർക്കുമ്പോൾ ആ മഹാന്റെ ആത്മവിശ്വാസത്തിലും സ്വപ്രത്യയസ്ഥൈര്യത്തിലും ആർക്കാണ് വിസ്മയം ജനിക്കാത്തതു്? പൊതുജനങ്ങളുടെ ഇടയിൽ സഞ്ചരിച്ചു യഥാർത്ഥമായ വർത്തമാനങ്ങൾ ശേഖരിച്ചു്, ഉദ്യോഗസ്ഥന്മാരുടെ പ്രീതിയോ അപ്രീതിയോ വകവെക്കാതെ അന്നു് അദ്ദേഹം ആ പത്രം നടത്തിയിരുന്ന സമ്പ്രദായത്തെ ഇന്നും പലരും പുകഴ്ത്തിപ്പറയുന്നുണ്ട്. അന്നു് "ഏതെങ്കിലും ഒരു ദിക്കിലെ പ്രമാണിയുടേയോ ഉദ്യോഗസ്ഥന്റെയോ അഭിപ്രായത്തിന്നനുസരിച്ചായിരുന്നു ജനങ്ങളുടെ അഭിപ്രായവും നിന്നിരുന്നതു്. പ്രമാണികളുടേയും ഉദ്യോഗസ്ഥന്മാരുടേയും അഭിപ്രായങ്ങൾക്കു വിപരീതമായ അഭിപ്രായം ആലോചിച്ചുണ്ടാക്കുവാനുള്ള സ്വതന്ത്രചിന്താശീലം അധികമാളുകൾക്കും ഉണ്ടായിരുന്നില്ല ചുരുക്കം ചിലർക്കുണ്ടായിരുന്നെങ്കിൽത്തന്നെ അതു വെളിയിൽ പറയുവാൻ അവർക്കു ധൈര്യവുമുണ്ടായിരുന്നില്ല." കാലസ്ഥിതി ഇത്തര

ത്തിലായിരുന്നതുകൊണ്ടു് മനസ്സാക്ഷിക്കനുസരണമായ അഭിപ്രായപ്രകടനം നിമിത്തം വറുഗീസ്സുമാപ്പിള പലരുടെ അപ്രീതിക്കു് പാത്രീഭവിക്കേണ്ടിവന്നിട്ടുണ്ടു്. എന്നാൽ അന്തസമയത്തു് അനവധി ആളുകളുടെ സ്നേഹബഹുമാനങ്ങൾക്കു അദ്ദേഹം പാത്രമായിത്തീർന്നു എന്നുള്ളതും വിസ്മരിക്കത്തക്കതല്ല.

രാജ്യകാര്യങ്ങളെ വിമർശിക്കുന്നതിലാണു് കേരളമിത്രം കൂടുതൽ ശ്രദ്ധപതിപ്പിച്ചിരുന്നതു്. വാർത്തകൾ അന്വേഷിക്കുന്നതിനായി വറുഗീസ്സുമാപ്പിള കൂടക്കൂടെ എറണാകുളത്തേയ്ക്കു പോകാറുണ്ടായിരുന്നു. ഈ യാത്രകൾ അദ്ദേഹത്തിനു ധാരാളം പരിചയക്കാരെ ഉണ്ടാക്കിത്തീർത്തു. ഭാഷയിൽ ഒരുവിധം പാണ്ഡിത്യമുള്ളവരായി ആരെയെങ്കിലും കണ്ടുമുട്ടിയാൽ "കേരളമിത്ര"ത്തിലേയ്ക്കു് എന്തെങ്കിലും എഴുതിഅയയ്ക്കുവാൻ പത്രാധിപർ അവരെ നിർബ്ബന്ധിക്കയായി. ഇങ്ങനെ വറുഗീസ്സുമാപ്പിളയുടെ നിർബ്ബന്ധംകൊണ്ടു് മനസ്സില്ലാമനസ്സോടെ അന്നു ലേഖനമെഴുതിത്തുടങ്ങിയ പലരും ഒടുവിൽ ഒന്നാന്തരം എഴുത്തുകാരായിത്തീർന്നിട്ടുണ്ടു്. പിന്നീടു് 'മലയാളമനോരമ' നടത്തിത്തുടങ്ങിയകാലത്തും കൊച്ചിരാജ്യഭരണസംബന്ധമായ പല രഹസ്യങ്ങളും ചരിത്രനായകനെ അറിയിച്ചുകൊണ്ടിരുന്നതു് ഈ "എറണാകുളം ലേഖകന്മാ"രായിരുന്നു.

തെറ്റുകൾ തിരുത്തിക്കാണണമെന്നുള്ള സദുദ്ദേശത്തോടുകൂടിയാണു് വറുഗീസ്സുമാപ്പിള രാജ്യഭരണകാര്യങ്ങളെ വിമർശിച്ചിരുന്നതു്. ദോഷബുദ്ധിയോടുകൂടി കർക്കശസ്വരത്തിൽ ചെയ്യുന്ന നിരൂപണം അന്നത്തെ നിലയ്ക്കു് ഉദ്ദേശസിദ്ധിക്കു് ഉതകുകയില്ലെന്നു മാത്രമല്ല, പലപ്പോഴും വിപരീതഫലത്തെ ഉണ്ടാക്കിയേയ്ക്കുമെന്നു

അദ്ദേഹത്തിന്നു നല്ലപോലെ അറിയാമായിരുന്നു. അതിനാൽ രാജ്യകാര്യങ്ങളേയോ ഉദ്യോഗസ്ഥപ്രവൃത്തികളേയോ വിമർശിച്ചുകൊണ്ടു് ആരെങ്കിലും ലേഖനമയച്ചുകൊടുത്താൽ, ആ പാദചൂഡം പരിശോധിച്ചു് വേണ്ട ഭേദഗതികൾ വരുത്തിയതിന്നുശേഷം മാത്രമേ അദ്ദേഹം അതു് അച്ചുനിരത്തുകാരുടെ അടുക്കലേയ്ക്കയച്ചിരുന്നുള്ളു. 'ലേഖകന്മാരുടെ അഭിപ്രായങ്ങൾക്കു പത്രാധിപർ ഉത്തരവാദിയല്ല" എന്ന മുദ്രാവാക്യത്തിന്റെ തണലിൽനിന്നുകൊണ്ടു് മററുള്ളവരെ മര്യാദവിട്ടു ശകാരിക്കുന്നതു് ആ പത്രാധിപർക്കു് ഇഷ്ടമല്ലായിരുന്നു. ഈ വക കാരണങ്ങളാൽ ഉദ്യോഗസ്ഥന്മാരും പൊതുജനങ്ങളും കേരളമിത്രത്തെ ഒരുപോലെ ബഹുമാനിച്ചിരുന്നു.

ഭാഷാവിഷയകമായ ലേഖനങ്ങൾ ചേർക്കുന്ന വിഷയത്തിലും കേരളമിത്രം പ്രത്യേകശ്രദ്ധ പ്രദർശിപ്പിച്ചിരുന്നു. കുഞ്ഞിക്കുട്ടൻതമ്പുരാൻ മുതലായ പലരുടേയും കവിതകൾ ഇടയ്ക്കിടയ്ക്കു് ആ പത്രത്തിൽ കാണാമായിരുന്നു. പുസ്തകനിരൂപണങ്ങളും ഒട്ടും കുറവായിരുന്നില്ല. കേരളവർമ്മ വലിയകോയിത്തമ്പുരാൻ വറുഗീസ്സുമാപ്പിളയുടെ പേർ ഒന്നാമതായി കേട്ടതു് 'കേരളമിത്രം പത്രാധിപർ' എന്ന നിലയ്ക്കാണു്. അദ്ദേഹത്തിന്റെ ശാകുന്തളം പരിഭാഷയുടെ ഒന്നാംപതിപ്പു് അതിന്നു് അല്പംമുമ്പു പുറത്തുവന്നുകഴിഞ്ഞിരുന്നു. ആ പുസ്തകത്തെ സമഗ്രമായി വിമർശിച്ചുകൊണ്ടും അതിലെ സംസ്കൃതപദബാഹുല്യം പ്രത്യേകം എടുത്തുകാണിച്ചുകൊണ്ടും ദീർഘമായ ഒരു നിരൂപണം ഒരിക്കൽ വറുഗീസ്സുമാപ്പിള കേരളമിത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതുവഴിക്കാണു് കേരളവർമ്മ വറുഗീസ്സുമാപ്പിളയെപ്പററി അന്വേഷിക്കാനിടയായതു്. പത്രാധിപരും കേരളകാളിദാസനും തമ്മിലുണ്ടായ ഈ വേഴ്ച,

മനോരമയിൽക്കൂടി പടർന്നുവളർന്നു് എന്നെല്ലാം സൽഫലങ്ങളെ പ്രദാനംചെയ്തുവെന്നു് നമുക്കു പിന്നീടു മനസ്സിലാകും.

ഏകദേശം ഒരുകൊല്ലത്തോളം മാത്രമേ, വറുഗീസ്സ മാപ്പിള കേരളമിത്രത്തിന്റെ പത്രാധിപരായിരുന്നുള്ളു. തിരുവല്ലായിൽനിന്നു് വേമ്പനാട്ടുകായലിൽക്കൂടി കൂടക്കൂടെ കൊച്ചിയിലേയ്ക്കു വള്ളത്തിൽ ചെയ്യേണ്ടിവന്ന യാത്ര അപകടംനിറഞ്ഞതായിരുന്നു. തിരുവല്ലായിൽനിന്നു പുറപ്പെട്ട "വറീച്ചൻ" കൊച്ചിയിലെത്തിയ വിവരത്തിനു് എഴുത്തുകിട്ടുന്നതുവരെ വീട്ടുകാർ—പ്രത്യേകിച്ചു വാത്സല്യനിധിയായ മാതാവു്—വളരെ വിഷമിച്ചാണു് കഴിച്ചുകൂട്ടിയിരുന്നതു്. കുറെ കഴിഞ്ഞപ്പോൾ പത്രാധിപരുടെ ജോലി ഉപേക്ഷിക്കാൻ അമ്മ നിർബ്ബന്ധിച്ചു തുടങ്ങി. പത്രാധിപരുടെ നിലയിൽ കിട്ടിയിരുന്ന മിതമായ പ്രതിഫലം ഭാര്യയേയും മറ്റും കൊച്ചിയിൽ കൊണ്ടുപോയി താമസിപ്പിക്കുന്നതിനു മതിയാകാതെയും വന്നു. ഇങ്ങിനെയുള്ള പല കാരണങ്ങളാൽ കേരളമിത്രത്തിന്റെ പത്രാധിപത്യം ഉപേക്ഷിച്ചു വറുഗീസ്സുമാപ്പിള വീണ്ടും വീട്ടിൽവന്നു താമസമായി.

## മുതൽപിടിക്കാരനായതു്

ഇങ്ങനെ പറയത്തക്ക ജോലിയൊന്നുമില്ലാതെ ചരിത്രനായകൻ വീട്ടിൽ സ്വസ്ഥമായിരിക്കുന്ന കാലത്തു് ചെങ്ങന്നൂർ താലൂക്കിൽ മുതൽപിടി ഉദ്യോഗം ഒഴിവുവന്നു. മകൻ ആ ജോലിയിൽ പ്രവേശിച്ചു കാണാൻ പിതാവായ ഈപ്പൻ വളരെ ആഗ്രഹിച്ചു. തന്റെ അഭിരുചിക്കു പറ്റാത്ത ആ പണമെണ്ണുന്ന ജോലി സ്വീകരിക്കുന്നതിനു വറുഗീസ്സുമാപ്പിളയ്ക്കു തീരെ

ഇഷ്ടമില്ലായിരുന്നു. പക്ഷേ, പിതാവിന്റെ നിർബ്ബന്ധംനിമിത്തം ഒടുവിൽ അദ്ദേഹത്തിന് അതു സ്വീകരിക്കേണ്ടിവന്നു. കാവ്യരചന, ഗ്രന്ഥപാരായണം മുതലായ സാഹിത്യപരിശ്രമങ്ങളിൽനിന്ന് ആ ഉദ്യോഗകാലത്തും അദ്ദേഹം വിമുക്തനായിരുന്നില്ല. തീരെ നീരസമായി തോന്നിയ മുതൽപിടിജോലിയിൽ ദിനംപ്രതി വർദ്ധിച്ചുവന്ന വിരക്തിയെ അല്പമൊന്നു ശമിപ്പിക്കുന്ന ഒരു ഉപായംകൂടിയായിരുന്നു ഈ സാഹിത്യപരിശ്രമം.

ചെങ്ങന്നൂർചെന്നു രണ്ടായിരത്തിലധികം രൂപയും ജാമ്യമേകി-
ട്ടുള്ളന്നവരെങ്ങതാനിരമൊരു കരിക്കല്ലുയും സമ്പാദിച്ചാവം
എങ്ങനെയാവന്ന നാനാവകയിലൊരുപണം ചെപ്പടിക്കൊപ്പകാട്ടി
അങ്ങനെ മാസമെതാകിലുമൊരു പതിനഞ്ചു നാണംകെട്ടതി.

എന്നും മററും അക്കാലത്ത് ചില സ്നേഹിതന്മാർക്കെഴുതിഅയച്ചിട്ടുള്ളതിൽനിന്ന് ആ "സർക്കാർ ജോലി" അദ്ദേഹത്തിന് അത്ര പഥ്യമായിട്ടല്ല തോന്നിയിരുന്നതെന്നു തെളിയുന്നുണ്ട്. സാഹിത്യപരിശ്രമത്തിനു പുറമേ, സാമുദായികങ്ങളായ ചില ശ്രമങ്ങളിലും അക്കാലത്ത് അദ്ദേഹം ഏർപ്പെട്ടിരുന്നതായി കാണുന്നു. ചെങ്ങന്നൂർ, പുത്തൻകാവ് മുതലായ പ്രദേശങ്ങളിലുള്ള ക്രിസ്ത്യാനിയുവാക്കളെ ഒരുമിച്ചുചേർത്ത് "സദാചാരസംപോഷകസംഘം" എന്ന പേരിൽ ഒരു സമിതി ഏർപ്പെടുത്തി പ്രവർത്തനം തുടങ്ങിയത് അക്കാലത്താണ്. ആത്മീയവും ലൗകികവുമായ അറിവു ലഭിക്കത്തക്ക പ്രസംഗങ്ങൾ ചെയ്യുക എന്നുള്ളതായിരുന്നു സമിതിയുടെ പ്രധാന പരിപാടികളിൽ ഒന്ന്. അധികം താമസിയാതെ സംഘത്തിന്റെ വകയായി ഒരു ചെറിയ കെട്ടിടമുണ്ടാകയും ആ കെട്ടിടത്തിൽ

ചെറിയതോതിൽ ഒരു ഇംഗ്ലീഷ് സ്കൂളും ആരംഭിക്കുയുംചെയ്തു. അതാണു് പില്ക്കാലത്തു് ചെങ്ങന്നൂർ സർക്കാർ ഇംഗ്ലീഷ് ഹൈസ്കൂളായി പരിണമിച്ചതു്. സമാചാരസഹോദരസംഘത്തിലെ അംഗങ്ങളെല്ലാം സ്വന്തം പേരോടുകൂടി 'മാപ്പിള' എന്ന സ്ഥാനപ്പേരുംകൂടി ചേർക്കണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. അന്നുമുതല്ക്കാണു് ക്രിസ്ത്യാനികൾ 'മാപ്പിള' എന്ന പേരു പ്രയോഗിക്കുന്ന സമ്പ്രദായം സാധാരണമായിത്തീർന്നതു്.

## ഹൈസ്കൂൾ മുൻഷി

തന്റെ മനസ്സിനിണങ്ങാത്ത മുതൽപിടിജോലിയിൽ ചരിത്രനായകൻ അധികംകാലം ഇരുന്നില്ല. കോട്ടയം സി. എം. എസ്സ്. ഹൈസ്കൂളിൽ ഒരു അസിസ്റ്റന്റ് മലയാളം മുൻഷിപ്പണി ഒഴിവുവരികയും അധികൃതന്മാർ വറുഗീസ്മാപ്പിളയുടെ സേവനം ആവശ്യപ്പെടുകയും ചെയ്തപ്പോൾ സർക്കാർ ജോലി രാജിവെച്ചു് അദ്ദേഹം കോട്ടയത്തേയ്ക്കു പോയി. സ്വന്തമായി ഒരു പത്രം തുടങ്ങണമെന്ന ഒരു വിചാരം കൊച്ചിയിൽനിന്നു മടങ്ങിവന്നതുമുതൽ അദ്ദേഹത്തിന്റെ മനസ്സിൽ അങ്കുരിച്ചിരുന്നു. കോട്ടയത്തെ താമസം ആ ഉദ്ദേശസിദ്ധിക്കുതകിയേക്കുമെന്നു തോന്നിയതുകൊണ്ടുംകൂടിയാണു് വറുഗീസ്മാപ്പിള മുൻഷിപ്പണി സ്വീകരിച്ചതു്. 15 രൂപ മാത്രമായിരുന്നു ശമ്പളം. സി. എൻ. ഐ. യിലെ പ്രിൻസിപ്പാളായിരുന്ന തോംസൺ എന്ന ധ്വരയെ ആഴ്ചയിൽ രണ്ടുമണിക്കൂർ മലയാളം പഠിപ്പിക്കുന്നവകയ്ക്കു പത്തുരൂപ പുറമെയും കിട്ടിയിരുന്നു.

വറുഗീസ്മാപ്പിള പേരിനുവേണ്ടി മുൻഷിപ്പണി നോക്കിയിരുന്നു എങ്കിലും അദ്ദേഹത്തിന്റെ വിചാരം മുഴുവൻ പത്രപ്രവർത്തനത്തെ സംബന്ധിച്ചായിരുന്നു.

കോട്ടയത്തെ താമസം ഇതിന്നനുകൂലമായിത്തീർന്നു. പത്രം തുടങ്ങുന്നതിന്നു പലരും അദ്ദേഹത്തെ പ്രേരിപ്പിച്ചു. ചിലർ വരിക്കാരെ ഉണ്ടാക്കാമെന്നേററു. ലേഖകന്മാരെ സമ്പാദിക്കാൻ പ്രയാസമുണ്ടായിരിക്കയില്ലെന്ന് വേറെ ചിലർ അഭിപ്രായപ്പെട്ടു. സ്വന്തമായി ഒരു പ്രസ്സുണ്ടാകുന്നപക്ഷം സാമ്പത്തികമായ ക്ലേശങ്ങൾക്കു വളരെ കുറവുണ്ടായിരിക്കുമെന്നുള്ളതിനാൽ, പ്രസ്സ് സ്ഥാപിക്കുവാനാണ് ഒന്നാമതായി ശ്രമിക്കേണ്ടതെന്ന് ഏതാനും സ്നേഹിതന്മാർ ഉപദേശിച്ചു. അങ്ങനെ ചെയ്യുന്നപക്ഷം യഥാശക്തി ധനസഹായം ചെയ്യാമെന്നു മററു ചിലർ വാഗ്ദാനംചെയ്തു. ഈവിധം തന്റെ ഉദ്ദേശസിദ്ധിക്കു പററിയ പരിതഃസ്ഥിതി ഒത്തുകിട്ടി എന്നുള്ളതാണ് മുൻഷിപ്പണി സ്വീകരിച്ചതുകൊണ്ട് വറുഗീസ്സുമാപ്പിള്ളയ്ക്കുണ്ടായ വലിയ ലാഭം.

**മനോരമക്കമ്പനി**

പതിനായിരംരൂപ മൂലധനത്തിൽ ഒരു കമ്പനി സ്ഥാപിച്ചാൽ വലിയ ബുദ്ധിമുട്ടുകൂടാതെ ഓഹരിവില്ക്കാൻ സാധിക്കുമെന്നുകണ്ടതിനാൽ അതു വഴിക്കു ശ്രമിക്കാനാണ് ചരിത്രനായകൻ അവസാനമായി തീരുമാനിച്ചതു്. ഇതിനെപ്പററി തന്റെ സഹോദരന്മാരുമായി ആലോചിച്ചതിൽ അവരെല്ലാം പൂർണ്ണമായി യോജിച്ചു. പിതാവിന്റെ അനുമതി കിട്ടുന്നതിനായിരുന്നു പ്രയാസം. ഈപ്പച്ചൻ അന്നത്തെ കാലസ്ഥിതിക്കു തിരുവല്ലാത്താലൂക്കിൽ സാമാന്യം ധനികനാണെന്നു കണക്കാക്കപ്പെട്ടിരുന്നു എങ്കിലും പതിനായിരം രൂപ എന്നു പറഞ്ഞാൽ അദ്ദേഹം വിസമ്മതിച്ചേക്കുമെന്നു പുത്രന്മാർക്കു തോന്നിയിരിക്കണം. അതുകൊണ്ട് പിതാവിന്റെ സ്നേഹിതനായിരുന്ന ഒരു ജോൺ വക്കീലിനെയും സഹോദരീഭർത്താവായ കന്നുകുഴിയിൽ കുരുവിള

എഞ്ചിനീയരേയും കൂട്ടുപിടിച്ച് അവരെക്കൊണ്ടാണ് ഈ വർത്തമാനം പിതാവിനോടു പറയിച്ചതു്. 'വറീച്ചൻ' എന്നൊന്നും പതിനഞ്ചുരൂപയ്ക്കു ജോലിനോക്കിക്കൊണ്ടിരിക്കുന്നതു പോരായ്മയാണെന്നും ഭാവിയിൽ ഉൽക്കർഷത്തിനു വഴിയുള്ള എന്തെങ്കിലും ജോലിയിൽ അയാളെ ഏർപ്പെടുത്തുന്നതു നന്നായിരിക്കുമെന്നും മററുമുള്ള മുഖവുരയോടുകൂടി ആരംഭിച്ച ഈ സംഭാഷണം ആയിടെ പുനലൂർ സ്ഥാപിക്കപ്പെട്ടിരുന്ന പേപ്പർ മില്ലിനെ സ്പർശിച്ച്, അതുപോലെ ഒരു "ചെറിയ കമ്പിനി" സ്ഥാപിക്കുന്ന വിഷയത്തിലെത്തിച്ചേർന്നു.

"പുനലൂർ പേപ്പർമിൽകമ്പിനി"യെപ്പററി ഈപ്പച്ചനു നല്ലപോലെ അറിയാമായിരുന്നു. ക്യാമറോൺ എന്ന ധുര തിരുവിതാംകൂർ ഗവർമ്മെണ്ടിന്റെ സഹായസഹകരണങ്ങളോടുകൂടി കടലാസ്സുണ്ടാക്കുന്നതിനുവേണ്ടി സ്ഥാപിച്ച ഒരു കമ്പനിയായിരുന്നു അതു്. ദിവാന്റെ നിർദ്ദേശമനുസരിച്ച് ഈപ്പച്ചൻ 500 ക. കൊടുത്തു് ആ കമ്പിനിയിൽ ഒരോഹരി എടുക്കയും രണ്ടു സഹോദരന്മാരെക്കൊണ്ട് ഓരോ ഓഹരി എടുപ്പിക്കയും ചെയ്തിരുന്നു. ഈ കമ്പിനി ജോലിചെയ്യാതെ ഒടുവിൽ നാമാവശേഷമായിപ്പോയി എങ്കിലും, തിരുവിതാംകൂറിനു് അതു വലിയ ഒരുപകാരംചെയ്തു. ഈ നാട്ടിൽ ആദ്യമായി കമ്പിനി ആക്ട് നടപ്പിൽവരുത്തുന്നതിനു കാരണമായിത്തീർന്നതു പ്രസ്തുത പേപ്പർമില്ലാണ്. ക്യാമറോൺധുര ബ്രിട്ടീഷിൻഡ്യയിലെ കമ്പിനിനിയമം നിസ്സാരമായ ചില ഭേദഗതികളോടുകൂടി പകർത്തി ഒരു തിരുവെഴുത്തുമൂലം തിരുവിതാംകൂറിൽ നടപ്പിൽവരുത്തിച്ചിരുന്നു. കമ്പിനിയിൽ അംഗങ്ങളായി ചേർന്നവർക്കെല്ലാം കൂട്ടുനിബന്ധനകളുടേയും കൂട്ടയാദാസ്തിന്റെയും ഓരോ കോപ്പി അയച്ചുകു

ട്ടത്തിൽ ഈപ്പച്ചനും അതു കിട്ടുകയും ചെയ്തിരുന്നു. അങ്ങിനെ കൂട്ടുകമ്പിനികളെപ്പററി സാമാന്യമായി മനസ്സിലാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നതിനാലും ജാമാതാവിൻേറയും സ്നേഹിതൻേറയും നിർബ്ബന്ധം മൂലവും, പുത്രനു മനസാ മംഗളംനേർന്നുകൊണ്ടു്, ഈപ്പച്ചൻ കമ്പിനിയെപ്പററിയുള്ള ആലോചനയ്ക്കു് സമ്മതം മൂളി.

പുനലൂർ കമ്പിനിയുടെ നിയമാവലി മലയാളത്തിലേക്കു വിവർത്തനംചെയ്തു് ഓഹരിയുടെ സംഖ്യ, കമ്പിനിയുടെ പേരു്, ഡയറക്ടർമാരുടെ വിവരം മുതലായവ മാത്രം ആവശ്യാനുസരണം വ്യത്യാസപ്പെടുത്തി "മലയാളമനോരമക്കമ്പിനി" രജിസ്റ്റർചെയ്യിക്കയാണു് വറുഗീസ്മാപ്പിള ചെയ്തതു്. പതിനായിരം രൂപയായിരുന്നു മൂലധനം. ചരിത്രനായകൻെറ ഗുണകാംക്ഷികളായിരുന്ന പലരും ഓഹരികളെടുത്തു. "കണ്ടത്തിൽ കുടുംബയോഗം വകക്കു്" പിതാവുതന്നെ ആറോഹരി എടുത്തു് പുത്രനെ അനുഗ്രഹിച്ചു. മാർ ദിവന്യാസ്യോസ് മെത്രാപ്പോലീത്താ, മറിയപ്പിള്ളി വലിയതമ്പുരാൻ മുതലായവരൊക്കെ ഓഹരിയെടുത്തു ചരിത്രനായകനെ സഹായിച്ചുകൂട്ടത്തിൽ പെട്ടവരാണു്. 1064 കുംഭത്തിൽ കമ്പിനി രജിസ്റ്റാക്കപ്പെട്ടു.

പലരുംകൂടിച്ചേർന്നു് ചെറിയ സംഖ്യകൾമുടക്കി വലിയ തുക പിരിച്ചെടുത്തു വ്യവസായാദികൾ നടത്തുന്ന സമ്പ്രദായം അന്നു നാട്ടുകാർക്കു പരിചിതമായിരുന്നില്ല. നാട്ടുകാർ തുടങ്ങിയ ഒന്നാമത്തെ കമ്പനിയായിരുന്നിട്ടും ഓഹരികൾ വിററു പിരിയുന്നതിനു് അധികം പ്രയാസപ്പെടേണ്ടിവന്നില്ല. "ആദ്യത്തെ നാട്ടുകമ്പിനിയായിരുന്നിട്ടും ഓഹരി ഒട്ടുമുക്കാലും എളുപ്പത്തിൽ വിററുതീർന്നിരിക്കുന്നു. ഇനി 14 ഓഹരി

മാത്രമെ ബാക്കിയുള്ളു" എന്നു് 66-ലെ മനോരമയിലും "മനോരമക്കമ്പനിവക ഓഹരികളെല്ലാം വിററുതീർന്നിരിക്കുന്നു. ഇപ്പോഴും പലരും ഓഹരിക്കുവേണ്ടി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നതിനാൽ, വാങ്ങിയ ഓഹരി വില്ക്കാൻ മനസ്സുള്ളവർ വിവരം ആപ്പീസ്സിൽ അറിയിക്കണമെന്നപേക്ഷ" എന്ന 67-ലെ മനോരമയിലും പ്രസിദ്ധീകരിച്ചുകാണുന്നതിൽനിന്നു് വറുഗീസ്സുമാപ്പിളയ്ക്കു കമ്പനിയുടെ കാര്യത്തിൽ അത്രവളരെയൊന്നും ക്ലേശിക്കേണ്ടിവന്നിട്ടില്ലെന്നു മനസ്സിലാക്കാമല്ലോ. 66 തുലാത്തിൽ "മലയാളമനോരമക്കമ്പനി" എന്ന പേരിൽ മനോരമയിലെഴുതിക്കാണുന്ന മുഖപ്രസംഗത്തിൽനിന്നു് ശ്രദ്ധേയമായ ഒരു ഭാഗം ഉദ്ധരിച്ചുകൊണ്ടു് ഈ ഖണ്ഡം അവസാനിപ്പിക്കാം.

"തിരുവിതാംകൂറിൽ പ്രയോജകമെന്നു ഉദ്ദേശിച്ചു കൂട്ടുകച്ചവടയോഗം റെഗുലേഷൻ ഈ സംസ്ഥാനത്തു നടപ്പിലാക്കിയ ദിവാൻ രാമരായരവർകളുടെ പ്രവൃത്തിയുടെ ഒന്നാമത്തെ ഫലമായി പുറപ്പെട്ടതു പുനലൂർ സ്ഥാപിച്ചു നടത്തിവരുന്ന തിരുവിതാംകൂർ കടലാസ്സുയന്ത്രക്കമ്പനിയും രണ്ടാമത്തേതു മലയാളമനോരമക്കമ്പനിയുമാകുന്നു. കടലാസ്സുകമ്പനി, കമ്പനി ഏർപ്പാടുകളിൽ ധാരാളം പരിചയവും ഉത്സാഹവുമുള്ള വെള്ളക്കാരായ ചില കച്ചവടക്കാരുണ്ടാക്കിയതും സംഗതിയുടെ ഗൗരവംകൊണ്ടും മററും ഇതുവരെ വേല നടപ്പായിട്ടില്ലാത്തതുമാണു്. നമ്മുടെ കമ്പനിക്കു നാട്ടുകാർ സ്വയമായി ഏർപ്പെടുത്തിയതിൽ ഒന്നാമത്തേതാണെന്നുള്ള ഒരു യോഗ്യതയോടുകൂടി, നമ്മുടെ ഓഹരിക്കാരുടേയും യോഗ്യന്മാരായ മററു ചില ആളുകളുടേയും പ്രബലമായ സഹായത്താൽ, രണ്ടാമതു റജിസ്റ്റർചെയ്യപ്പെട്ടതാണെങ്കിലും ഒന്നാമതു വേലനടപ്പായിത്തുടങ്ങിയതാ

ണൊന്നുകൂടി ഒരു വിശേഷത സിദ്ധിച്ചിരിക്കുന്നതിനെക്കുറിച്ചു നമുക്കു സാമാന്യത്തിലധികം കൃതാർത്ഥതയ്ക്കു വകയുമുണ്ട്."

**മലയാളമനോരമ**

കമ്പിനി റജിസ്റ്റർചെയ്തതോടുകൂടിത്തന്നെ പ്രസ്സ് വാങ്ങുന്നതിനും പത്രം തുടങ്ങുന്നതിനും വേണ്ട ആലോചന ആരംഭിച്ചുകഴിഞ്ഞിരുന്നു. വലിയകോയിത്തമ്പുരാന്റെ അഭിപ്രായമാണ് ചരിത്രനായകൻ അക്കാര്യത്തിൽ ആദ്യമായി ആരാഞ്ഞത്. കമ്പിനിക്കും പത്രത്തിനും "മലയാളമനോരമ" എന്ന പേരു നിർദ്ദേശിച്ചതുതന്നെ കോയിത്തമ്പുരാനാണെന്നു പറയപ്പെടുന്നു. പത്രത്തിന്റെ നയത്തെ സംബന്ധിച്ചും ഭാഷാവിഷയകമായി സ്വീകരിക്കേണ്ട പരിഷ്കാരത്തെപ്പറ്റിയും മുൻകൂട്ടിത്തന്നെ കേരളകാളിദാസന്റെ ഉപദേശം വറുഗീസ്മാപ്പിള ആവശ്യപ്പെടുകയുണ്ടായി. കേരളമിത്രത്തിൽനിന്നുണ്ടായ അനുഭവത്തെ അടിസ്ഥാനമാക്കി, കിട്ടാവുന്നിടത്തോളം നല്ല ലേഖകന്മാരെ ഓരോ ദിക്കിൽ മുൻകൂട്ടി ഏർപ്പാടുചെയ്യുന്നതിനും അദ്ദേഹം അമാന്തിച്ചില്ല. അന്നത്തെ നിലയ്ക്കു ചെയ്യാവുന്നതൊക്കെ ചെയ്യാനേ നിവൃത്തിയുണ്ടായിരുന്നുള്ളൂ. എന്തുകൊണ്ടെന്നാൽ സി. കുഞ്ഞുരാമമേനോൻ വൃത്താന്തപത്രപ്രവർത്തനത്തിന്റെ പ്രസ്താവനയിൽ വിവരിച്ചനിലയിൽനിന്നു പത്രപ്രവർത്തനരീതി പറയത്തക്കവണ്ണം അന്നും പുരോഗമിച്ചിരുന്നില്ല. പരിതഃസ്ഥിതികൾക്കു കീഴ്പ്പെട്ട് അതനുസരിച്ചു ജീവിക്കുക എന്നതു് ആർക്കും ക്ഷിപ്രസാധ്യമാണ്. അതിൽ അത്ഭുതാവഹമായോ സ്തുത്യർഹമായോ ഒന്നുംതന്നെയില്ല. നേരെമറിച്ച്, സ്വപ്രയത്നംകൊണ്ടു പരിതഃസ്ഥിതികളെ തനി

ഷ്ടാനുകൂലമായവിധം രൂപപ്പെടുത്തുകയെന്നതു് കഷ്ടസാദ്ധ്യവും പ്രശംസാർഹവുമത്രേ. ഈ പറഞ്ഞ രണ്ടാം തരത്തിൽപ്പെട്ട ഒരാളായിരുന്നു വറുഗീസ്സുമാപ്പിള. അതുകൊണ്ടു് പരിതഃസ്ഥിതികളെ തൽക്കാലനിലയ്ക്കു് സാധിക്കുന്നിടത്തോളം ശരിപ്പെടുത്തുകയും മേലാൽ വേണ്ട പരിഷ്കാരങ്ങൾ അപ്പഴപ്പോൾ ചെയ്യുന്നതിനു ദൃഢനിശ്ചയം കൈക്കൊള്ളുകയും ചെയ്തതിനുശേഷം പത്രം ആരംഭിക്കുന്നതിനു വേണ്ട ഏർപ്പാടുകളൊക്കെ ചെയ്തു. ഒരു ശുഭമുഹൂർത്തത്തിൽ, 1065 മീനം 10-ാം൹, 'മലയാളമനോരമ'യുടെ ഒന്നാംലക്കം പുറത്തുവന്നു. ഇന്നും മനോരമയിൽ നാം കാണുന്ന മുഖമുദ്ര മഹാരാജാവിന്റെ മുൻകൂട്ടിയുള്ള അനുമതിയോടുകൂടി അന്നു വറുഗീസ്സുമാപ്പിള ഉപയോഗിച്ചുതുടങ്ങിയതാണു്. സുപ്രസിദ്ധപണ്ഡിതനായ കൈക്കുളങ്ങര രാമവാരിയർ അന്നു മനോരമയ്ക്കയച്ച മംഗളാശംസാപദ്യങ്ങളിൽ ഒന്നു് ആ മുഖമുദ്രയെ സൂചിപ്പിച്ചുകൊണ്ടുള്ളതത്രേ:—

യാ സാരസീയാനലിപീമണ്യത്താനാം ബിഭർത്തി
ചേതോഹരാമുരസി രാജതശംഖമുദ്രാം
സാ പത്രികാദ്യ മലയാളമനോരമേയം
ജീയാത്തരാം ജഗതി സർവ്വജനോപകാരാ

നടുക്കു "മലയാള മനോരമ" എന്നുള്ള പത്രനാമധേയം ശരിക്കു വരത്തക്കവിധത്തിലുള്ള,

മഹാൻ വഞ്ചിനൃപശ്രീമാൻ മലയാളമനോരമയെ
കൃപയാലീക്ഷണാനോവ്യാശം സുമംഗളമതാക്കണം.

എന്ന ശ്ലോകബന്ധപദ്യവും * അതിനു മുകളിലും അടിയിലുമായി,

---

* "അനുബന്ധം ഒന്നു്" നോക്കുക.

യിട്ടില്ലെന്നും മേൽപറഞ്ഞതുപോലെ തന്നെ കേവലം ചുരുങ്ങിയിരിക്കുന്നു എന്നും പറഞ്ഞുകൂടാ.

എന്തെന്നാൽ നാളതുവരെ മലയാളം ഒട്ടുക്ക് ആഴ്ചതോറുമുള്ള 3-ം, മാസത്തിൽ മൂന്നുതവണയായുള്ളവ 2-ം, മാസത്തിൽ രണ്ടുതവണയായുള്ളവ 3-ം, മാസംതോറുമുള്ളവ 4-ം കൂടി ആകെ 12 വർത്തമാനപ്പത്രങ്ങളും ഉള്ളതായി കാണുന്നു.

ഇതിനാൽ മലയാളത്തിൽ വർത്തമാനപ്പത്രങ്ങളും ഒട്ടു ധാരാളമെന്നു ചിലർക്കു തോന്നിപ്പോകാമെങ്കിലും, തിരുവിതാംകോട്ട് ഇവയിൽ മാസത്തിൽ രണ്ടുതവണയായി പ്രസിദ്ധപ്പെടുത്തുന്ന രണ്ടും, മാസംതോറുമുള്ള ഒന്നുംകൂടി ആകെ മൂന്നു പത്രങ്ങളേയുള്ളു എന്നും ഈ മൂന്നും ഓരോ മതാധികാരികളുടെ വകയാണെന്നുമുള്ള വാസ്തവംകൊണ്ട് കൊച്ചിസ്സീമയോടുപോലും ഈ വിഷയത്തിൽ തിരുവിതാംകോടിനു സമത്വം ഇല്ലാതിരിക്കുന്നു.

വിദ്യാമാതാവായ വിക്ടോറിയാ ചക്രവർത്തിനി തിരുമനസ്സിലെ വിശിഷ്ടാമാത്യന്മാരാകുന്ന കല്പകവൃക്ഷത്തിൽ വിളയുന്ന വിവിധഫലങ്ങളെ അപ്പഴപ്പോഴും തന്റെ പ്രജകളെ അസാധാരണ മാധുര്യത്തോടുകൂടി ആസ്വദിപ്പിച്ചുകൊണ്ടിരിപ്പാൻ തന്നെ മൂലമാകുന്ന തിരുനാളിൽ അവതരിച്ചിരുന്ന നമ്മുടെ വലിയതമ്പുരാൻ തിരുമനസ്സിലെയും, അവിടത്തെ അനന്തരാവകാശിയായി പ്രജക്ഷേമൈകതല്പരനായിരിക്കുന്ന ഇളയതമ്പുരാൻതിരുവടികളുടെയും കാലത്ത് തങ്ങളാൽ രക്ഷിക്കപ്പെടുന്ന രാജ്യാതിർത്തിയിൽ എങ്ങും യഥോചിതമായ ഒരു വർത്തമാനപ്പത്രം ഇല്ലാതെയിരിക്കുന്നതിനെക്കുറിച്ച് അല്പമെങ്കിലും ആലോചിക്കുന്നവരിൽ ആർക്കാണ് അല്പമല്ലാത്ത ലജ്ജ തോന്നാതിരിക്കുന്നത്?

പലർക്കും ഇങ്ങനെ തോന്നിയിരിക്കാമെങ്കിലും, ഇതുമേൽ ഒരു ഭാരമായ ഒരു സംഗതിയിൽ ചെല്ലുന്നത് എളുപ്പമാകുവാൻ വേറെ ആരുമുണ്ടായില്ലെന്നുള്ള ഒന്ന് വിചാരിക്കണം. എന്നാൽ ഇങ്ങിനെയുള്ള ചാട്ടങ്ങളുടെ അവസാനഫലം പല ഉദ്യമങ്ങളും

ഖം അനാവശ്യമായിരിക്കെ എന്തിന വെറുതെ ഏറെയൊരാളുകളെ ബുദ്ധിമുട്ടിക്കുന്നു എന്ന് ആരും ചോദിക്കും. ഇതിന നമ്മുടെ ആയുസ്സുതന്നെ മതിയായ മറുപടിയായിത്തീരുവാൻ അവരും പ്രാർത്ഥിക്കട്ടെ.

എന്നാൽ ഈ പൊതുവർത്തമാനപത്രികക്കു വേണ്ടുന്ന വിവിധ കൃത്യങ്ങളെ തെറ്റാതെ നിറവേറ്റിക്കൊണ്ടിരിക്കാമെന്ന് ഇപ്പോഴേ ഉടമ്പടിചെയ്യുവാനും നമുക്ക ധൈര്യംപോരാ; എങ്കിലും, കഴിയുന്നിടത്തോളം അകൃത്യങ്ങളിൽ അകപ്പെടാതിരിപ്പാൻ കരുതിക്കൊള്ളാമെന്ന് അത്ര വലിയ ഭയംകൂടാതെതന്നെ കരാർ ചെയ്യാമെന്ന തോന്നുന്നു.

ഇതിലധികമൊന്നും ഇപ്പോൾ പറയാനുണ്ടെന്ന വിചാരിക്കുന്നില്ല. ചിലതെല്ലാംകൂടിയുണ്ടായിരുന്നാലും, ഈ പ്രസ്താവനയിൽ അത്ര ഉചിതമായിരിക്കയില്ല. അവസരവും ആവശ്യവുംപോലെ മേലാൽ അപ്പപ്പോൾ പറയാവുന്നതുമാണല്ലൊ.

ആകയാൽ, ഈ കേരളദേശത്തിൽ ചിതറിയിരിക്കുന്ന സരസന്മാരായ മാന്യസദസ്യന്മാരുടെ മുമ്പിലെല്ലാം, മിത്രംമുതൽ പത്രികവരെയുള്ള നടീനടന്മാരുടെ നടുവിലെല്ലാം ഏററവും താണുനിന്ന പുറപ്പെട്ടുകൊള്ളുന്ന ഈ മലയാളമനോരമ തന്റെ നാമധേയത്തെ അർത്ഥവത്താക്കിച്ചെയ്യട്ടെ."

മനോരമയുടെ ഉത്ഭവചരിത്രം മുഴുവൻ ഉൾക്കൊള്ളിച്ചുകൊണ്ട് വയസ്കര ആര്യൻ നാരായണൻമൂസ്സ് ആയിടെ നിർമ്മിച്ച ഒരു ചെറിയ നാടകമാണ് "മലയാളമനോരമാവിജയം." മാണിക്യവാചകർ, രാമണീയകൻ, വൈരവീരൻ, അച്ചുക്കുട്ടി, പത്രസേനൻ, മനോരമ മുതലായവരാണ് അതിലെ കഥാപാത്രങ്ങൾ. മാണിക്യവാചകർ വറുഗീസ്മാപ്പിളതന്നെയാണത്രെ. 'അച്ചുക്കുട്ടി' അച്ചുക്കൂടംതന്നെ. 'മനോരമ'യാണ് നാടകത്തിലെ നായിക, സാക്ഷാൽ സരസ്വതി 'മനോരമ'

യുടെ വേഷത്തിൽ ഭൂമിയിൽ വന്നവതരിക്കുന്നതായിട്ടാണു് കഥ കല്പിച്ചിട്ടുള്ളതു്. ഒരു നാന്ദീപദ്യവും ഭരതവാക്യവും ഇവിടെ ഉദ്ധരിക്കാം:—

കെല്പിൽകാട്ടുന്നിറത്തകംപുറമെഴുമുത്പ്പാലൊത്തൊരീക്കോളയും
നല്ലോമൽത്തു പരിഷ്ക്കരിപ്പതിനുടൻ കാൽവെച്ചു മുൻകാലമേ
ഏറ്റപ്പോഴും വലുതാം പ്രയത്നമിവിടെച്ചെയ്യുന്ന മിഷ്യനറി-
ക്കൂട്ടുകാർക്കു സ്വലാഭംകൊടുക്കണമഹോ ചൊല്ലുള്ളോരീശനായിതം.

മനോരമാവിജയവിലോകനോൽകരാ–
യനാരതം കവിവരരും ഭവിക്കണം;
മനോജ്ഞനാം പെരുകിന ലോകരിൽ കനി–
ഞ്ഞനാപമം സുഖമതുമേകിടാൻ.

ഈ ഭരതവാക്യം മലയാളമനോരമ വളരെക്കാലം മുഖാലങ്കാരമായി അണിഞ്ഞിരുന്നു എന്നു് എല്ലാവർക്കും അറിയാമല്ലൊ.

ഒന്നാംലക്കംമുതൽക്കുതന്നെ ഭാഷാകവികൾക്കുവേണ്ടി മനോരമയിൽ ഒരു പംക്തി പ്രത്യേകം നീക്കിവെച്ചിരുന്നു. 'കേരളമിത്ര'ത്തിന്റെ പ്രവർത്തനത്തിൽനിന്നുണ്ടായ അനുഭവമാണു് പത്രാധിപരെ ഇതിനു പ്രേരിപ്പിച്ചതു്. പേരിനുവേണ്ടിയെങ്കിലും ഭാഷാവിഷയകമായി പ്രവർത്തിക്കുന്നവരായി അന്നു് ആരെങ്കിലും ഉണ്ടായിരുന്നുവെങ്കിൽ അവർ, കവികൾ മാത്രമായിരുന്നു. അവരെക്കൂടി മാററിനിർത്തുന്നപക്ഷം, പത്രപ്രവർത്തനം തീരെ അസാദ്ധ്യമായിത്തീരുമെന്നു വറുഗീസുമാപ്പിള കരുതിയിരുന്നിരിക്കണം. എങ്ങനെയായാലും, മിക്കവാറും മനോരമയിലെ ഒരു പേജുമുഴുവൻതന്നെ ഭാഷാകവികളുടെ സൌകര്യത്തിനായി പത്രാധിപർ ഒന്നാംലക്കംമുതൽക്കുതന്നെ നീക്കിവെച്ചിരുന്നതായി കാണുന്നുണ്ടു്. ആ പംക്തിയിലെല്ലാ

കവികളുടെ ശ്രദ്ധയെ ക്ഷണിച്ചുകൊണ്ടു് ഒന്നാംലക്കത്തിൽ ഒരു കുറിപ്പും ചേർത്തുകാണുന്നു:—

"ഭാഷാകവിതയ്ക്കു പ്രസിദ്ധന്മാരിൽ ഒരുവനായ തിരുവല്ലാ വിലാട്ടത്തു നാരായണൻനമ്പ്യാരവർകൾ മനോരമയെക്കുറിച്ചു സന്തോഷിച്ചുണ്ടാക്കി അയച്ചുതന്ന മൂന്നു ശ്ലോകങ്ങളിൽ ഒന്നാമത്തു പരസ്യഖണ്ഡത്തിൽ ചേർത്തിട്ടുള്ള ഒരു ഖണ്ഡബന്ധം ഒഴികെയുള്ള ഒരു ഖണ്ഡബന്ധവും രണ്ടാമതു പദ്യവും കൂടാതെ ചില വിദ്വാന്മാരുടെ അനുഗ്രഹശ്ലോകങ്ങളോടുകൂടി നാലാംഭാഗത്തു ചേർത്തിട്ടുണ്ടു്. മലയാളഭാഷയുടെ അഭിവൃദ്ധിക്കായി തങ്ങളുടെ വാസനാവൈഭവത്തെ സർവ്വദായി ഉപയോഗപ്പെടുത്തുന്ന കവികൾ അവിഹിതമല്ലാത്ത ഗ്രന്ഥങ്ങളേയും പ്രകൃതത്തെക്കുറിച്ചു് ഉണ്ടാക്കി അയക്കുന്ന ഒറ്റ ശ്ലോകങ്ങളും സമസ്യകൾ മുതലായവയും അപ്പഴപ്പോൾ ഓരോന്നാക്കി യുക്തംപോലെ പ്രസിദ്ധപ്പെടുത്തുന്നതിനായി, വേണ്ടിവന്നാൽ ഒരു പ്രത്യേക പംക്തിതന്നെ വിട്ടുകൊടുക്കാവുന്നതാണു്. ഈ ലക്കത്തിൽ നാലാംഭാഗത്തിൽ ചേർത്തിട്ടുള്ള മൂന്നു സമസ്യകളിലേയ്ക്കു കവികളുടെ ശ്രദ്ധ പ്രത്യേകം ക്ഷണിച്ചുകൊള്ളുകയും ചെയ്യുന്നു."

1 വാക്കിൽതോററവരില്ല ഭൂക്കിനകമേ ചോദ്യോത്ത-
[മില്ലാർക്കണം.

2 നാഴികക്കകത്താഴിയാഴി കടന്നപോലെ

3 മലയാളമനോരമ

ഇവയാണു് ആദ്യലക്കത്തിൽ ചേർത്തിരുന്ന ആ മൂന്നു സമസ്യകൾ. * പിന്നെ കുറെക്കാലത്തേക്കു എല്ലാലക്കങ്ങളിലും സമസ്യകളും പൂരണങ്ങളും പതിവായി ചേർക്കാറുണ്ടായിരുന്നു. തർജ്ജമയ്ക്കുള്ള പദ്യങ്ങളുംകൂടി

* "അനുബന്ധം ഒന്നു്" ൽ നോക്കുക.

ചേർത്തുതുടങ്ങിയപ്പോൾ അതു ഒന്നരാടൻ ആഴ്ചയിലായിത്തീർന്നു. കാലക്രമത്തിൽ കവിതാപംക്തിയിൽ പല പരിഷ്കാരങ്ങളും വരുത്തിയതായികാണുന്നുണ്ട്. അക്കാലത്തു് കവികൾ പരസ്പരം കത്തുകളെഴുതിയിരുന്നതു പോലും പദ്യരൂപത്തിലായിരുന്നു. അക്കൂട്ടത്തിൽപെട്ട അനവധി കത്തുകൾ മനോരമയിൽ ചേർത്തിട്ടുണ്ട്. പഴയ പാരമ്പര്യം വിട്ട് നിസ്സാരങ്ങളായ സാധാരണ വിഷയങ്ങളെപ്പററി പുതിയരീതിയിൽ കവിത എഴുതുന്നതിനു പശ്ചാത്തലമൊരുക്കിയതും മനോരമതന്നെയാണ്. 1070-ൽ ഈതരത്തിലുള്ള കവിതാസമ്പ്രദായം നടപ്പിൽവരുത്തുന്നതിനെപ്പററി അഭിപ്രായംചോദിച്ചുകൊണ്ട് കെ. സി. കേശവപിള്ളയ്ക്കയച്ച ഒരു കത്തു കണ്ടുകിട്ടിയിട്ടുണ്ട്.



കൊല്ലം

1070 കന്നി 27

“ഞാൻ ഇന്നലെ ഉച്ചയ്ക്കു തിരുവനന്തപുരത്തുനിന്ന് പുറപ്പെട്ട് ഇന്നു രാവിലെ ഇവിടെ എത്തി. നിങ്ങളെ പിന്നെ കാണാൻ ഇടയാകാത്തതുകൊണ്ട് ഇച്ഛാഭംഗമുണ്ട്. പകലായിരുന്നുവെങ്കിൽ പരവൂര് അന്വേഷിക്കുമായിരുന്നു.

വിശേഷിച്ച് മനോരമയിൽ ഇനി ഒരുവക പുതിയതരം ഭാഷാകവിത തുടങ്ങണമെന്നു വിചാരിക്കുന്നു. ചിലവിഷയങ്ങളെ പറയാം. തിരുവനന്തപുരം കാഴ്ചബംഗ്ലാവ്, തേവള്ളിക്കൊട്ടാരം, ചാന്നാങ്കരത്തോട്, അഞ്ചുതെങ്ങുകര, കൊല്ലം റെയിലാപ്പീസ്, മുതലപ്പൊഴി, കിഴക്കേ കോട്ടവാതിൽ—ഇങ്ങനെ പലതും ആകാം. ഓരോ സംഗതിയെക്കുറിച്ച് അഞ്ചിൽ കവിയാതെയും പ്രാസത്തിൽ അധികപ്പെടാതെയും പദ്യങ്ങൾ, ഓരോ കവിയുടെമാത്രം, ഓരോ പത്രത്തിൽ വേണമെന്നാണ് വിചാരിക്കുന്നത്. ഒരു വിവരണം എഴുതുന്നതുപോലെ കണ്ണിൽ കണ്ടതെല്ലാം പറയുകയല്ല വേണ്ടതു്.

അനുഭവവേദ്യമായ ചില സംഗതികളെക്കുറിച്ചു ചില കവികൾ പറഞ്ഞാൽ, 'ഇതു് എനിക്കു തോന്നിയില്ലല്ലോ' എന്നു് ആർക്കും തോന്നും. ഇതിനെക്കുറിച്ചു നിങ്ങളുടെ അഭിപ്രായത്തോടുകൂടി ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ചു് ഏതാനും ശ്ലോകങ്ങൾ കഴിയുന്നവേഗത്തിൽ അയച്ചുതരണമെന്നപേക്ഷിക്കുന്നു. വൃത്തം അത്ര വലുതായിരിക്കരുതു്. കഷ്ടിച്ചാൽ പതിന്നാലക്ഷരം. പലവൃത്തങ്ങളും കൂട്ടിക്കലർത്തുന്നതു നന്നല്ല. ശേഷം പിന്നാലെ.

എന്നു്, സ്വന്തം വറുഗീസുമാപ്പിള

കെ. സി. ഇതിനു മറുപടി അയച്ചുവോ എന്നു നിശ്ചയമില്ല. ഈ കത്തെഴുതിയതിനുശേഷമുള്ള മൂന്നു നാലുമാസത്തെ മനോരമയിൽ പത്രാധിപർ നിർദ്ദേശിച്ചതുപോലുള്ള വിഷയങ്ങളിൽ ഏതെങ്കിലും ഒന്നിനെപ്പററി കെ. സി. യുടെ വകയായി ഒരു കവിതയും കാണാത്തതിൽനിന്നു് അദ്ദേഹം ഇക്കാര്യം അഗണ്യമായി കരുതിക്കളഞ്ഞു എന്നുവേണം വിചാരിക്കാൻ. പക്ഷെ, പത്രാധിപർ അതുകൊണ്ടു ഭഗ്നാശനായി പിൻതിരിഞ്ഞതായി കാണുന്നില്ല. കെ. സി. യ്ക്കയച്ചതുപോലുള്ള ഒരു കത്തു് അദ്ദേഹം നടുവത്തച്ഛൻ നമ്പൂതിരിക്കെഴുതി. അതിന്റെ ഫലമായിട്ടാണു് "ചാലക്കുടിപ്പുഴ"യെപ്പററി വസന്തതിലകവൃത്തത്തിലുള്ള പത്തു ശ്ലോകങ്ങൾ താമസിയാതെ "മനോരമ"യിൽ പ്രത്യക്ഷപ്പെട്ടതു്.

മനോരമപ്പത്രം അന്നു ചെയ്ത പൊതുജനസേവനം ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ഗവർമ്മെണ്ടിനും ജനങ്ങൾക്കും ഒരുപോലെ പ്രയോജനകരമായ ഒരു നയമാണു് അന്നു പത്രപ്രവർത്തനത്തിൽ വറുഗീസുമാപ്പിള അംഗീകരിച്ചതു്. കാര്യങ്ങളെ വളരെ ശക്തിയോടുകൂടി

വിമർശിക്കുന്ന അവസരത്തിൽപോലും വ്യക്തികളെ സ്പർശിക്കാതിരിക്കാൻ പത്രാധിപർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മനോരമയുടെ നിരൂപണത്തിനു വിഷയീഭവിക്കുന്ന ഉദ്യോഗസ്ഥന്മാരെപ്പററി ഗവർമ്മെണ്ടു വേണ്ടപോലെ അന്വേഷണം നടത്തുകയും കുററക്കാരെ മാതൃകായോഗ്യമായവിധം ശിക്ഷിക്കയും ചെയ്തിരുന്നു. മാന്യന്മാരായ ഉദ്യോഗസ്ഥന്മാർക്കു വേണ്ട പ്രോത്സാഹനവും മനോരമയിൽനിന്നു കിട്ടിയിരുന്നതായി കാണുന്നുണ്ട്. തിരുവിതാംകൂറിലെ ഒരു പത്രം ഏതോ വ്യക്തിവിദ്വേഷം ഉള്ളിൽവെച്ച് ഉയർന്നനിലയിലുള്ള മാന്യനായ ഒരു ഉദ്യോഗസ്ഥന്റെ മുഖത്തു കരിതേക്കാൻ ശ്രമിച്ച അവസരത്തിൽ, ആ സംഭവത്തിന്റെ ഉള്ളുകള്ളികളെല്ലാം വലിച്ചു പുറത്തിട്ട് മനോരമ ആ പത്രത്തിന്റെ 'ചെമ്പു പുറത്താക്കിയ' കഥ പലർക്കും അറിയാവുന്നതാണ്. അടുത്ത പത്രത്തിൽ "പത്രധർമ്മ"ത്തെ പുരസ്കരിച്ച് ഒരു നീണ്ട മുഖപ്രസംഗമെഴുതി, പത്രങ്ങൾ വ്യക്തിവിദ്വേഷം ഉള്ളിൽവെച്ചുകൊണ്ട് ഉദ്യോഗസ്ഥന്മാരെ ആക്ഷേപിക്കാൻ പുറപ്പെടുന്നതു് പത്രങ്ങളെപ്പററി പൊതുജനങ്ങളുടെ ഇടയിൽ വെറുപ്പുളവാകുമെന്നുള്ളതിനാൽ, ആ ദുഷിച്ച സമ്പ്രദായം പത്രലോകത്തിന്റെ ഭാവിയെത്തന്നെ സാരമായി സ്പർശിക്കുമെന്നും, അതിനാൽ സ്വന്തം താല്പര്യത്തെ സംരക്ഷിക്കുന്നതിനുവേണ്ടിയെങ്കിലും അത്തരം വഴിപിഴച്ച നടപടിയിൽനിന്നു പത്രക്കാർ പിൻവാങ്ങണമെന്നും, ശക്തിയായ ഭാഷയിൽ വറുഗീസ്സുമാപ്പിള ചൂണ്ടിക്കാണിക്കുകയുണ്ടായി.

മനോരമയ്ക്കു് ഒരുവയസ്സു പൂർത്തിയായ അവസരത്തിൽ ദിവാൻപേഷ്കാർ രാജാരാമരായരുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽവെച്ച് മാണിക്കത്തനാർ

ചെയ്ത പ്രസംഗത്തിന്റെ ഒരു ഭാഗം ഉദ്ധരിക്കുന്നതു്, അക്കാലത്തു മനോരമയെപ്പററി ജനസാമാന്യത്തിന്റെ ഇടയിലുണ്ടായിരുന്ന മതിപ്പു് എത്രമാത്രമായിരുന്നു എന്നു മനസ്സിലാക്കാൻ സഹായകമായിരിക്കും.

"ഈ നാട്ടിൽ വർത്തമാനപ്പത്രങ്ങൾക്കു സ്വാതന്ത്ര്യമില്ലെന്നു പ്രായേണ ജനങ്ങളിലുണ്ടായിരുന്ന അഭിപ്രായം മനോരമകൊണ്ടു് അശേഷം നീങ്ങിയിരിക്കുന്നു. ഇതിന്റെ കാരണം, സംഗതികളുടെ സത്യാസത്യങ്ങളെ നല്ലവണ്ണം അന്വേഷിച്ചു് പത്രത്തിൽ ചേർക്കുന്നതാണു്. മനോരമമുഖാന്തരം സ്വദേശികൾക്കു സിദ്ധിച്ചിട്ടുള്ള എല്ലാ ഗുണങ്ങളെയുംപററി പറയുന്നതിനു് അവസരമില്ലായ്കയാൽ, ചിലതുമാത്രം പറയാം.

ഈ പത്രം മനോരമക്കമ്പനി എന്ന പേരായ ഒരു കമ്പനി വകയാണു്. യൂറോപ്യന്മാർക്കല്ലാതെ ശരിയായി നടത്തുവാൻ പാടില്ലെന്നു വിചാരിച്ചുവരുന്ന കമ്പനി എന്നതു് നാട്ടുകാർക്കും കഴിയുമെന്നുള്ളതിനു മനോരമക്കമ്പനി ഒരു ഉത്തമദൃഷ്ടാന്തമാകുന്നു. മലയാളഭാഷയ്ക്കു് ഈ പത്രംമുഖാന്തരം ഉണ്ടായിട്ടുള്ള അഭിവൃദ്ധി സാമാന്യമല്ല. യൂറോപ്പുരാജ്യത്തിൽ പണം അധികമുള്ള ആളുകൾകൂടി ബാങ്കുകൾ ഏർപ്പെടുത്തി ഇല്ലാത്തവർക്കു കൊടുത്തു തങ്ങൾക്കും അവർക്കും ആദായമുണ്ടാക്കുന്നതുപോലെ, മലയാളത്തു നാനാദേശങ്ങളിലായി ഇപ്പോഴുള്ള പല മഹാവിദ്വാന്മാരും അവരവർക്കുള്ള കവിതാവാസനാ മുതലായവയെ മനോരമയിൽ പ്രയോഗിച്ചു് അല്പജ്ഞന്മാർക്കു് ഉപയോഗമാക്കിത്തീർക്കുന്നു എന്നുള്ളതു് പ്രസിദ്ധമാണല്ലോ.

പത്രങ്ങൾ ക്രമോൽകർഷമായി നടത്തുന്നതിൽ ആരും സന്തോഷിക്കയേയുള്ളു. ഉദ്യോഗസ്ഥന്മാരിൽപ്പെട്ട പലരുടെയും നടപടിത്തെറ്റുകളെയുംപററി മനോരമ പലതും പ്രസ്താവിച്ചിട്ടുണ്ടെങ്കിലും, ആരും മുഷിഞ്ഞിട്ടുള്ളതായി കാണുന്നില്ല. വാസ്തവാനുസരണമായും മര്യാദയെ അതിക്രമിക്കാതെയും നടത്തുന്ന പത്ര

ങ്ങൾക്കു് ഈ സമിതി ഉണ്ടായിരിക്കുന്നതു് ഒട്ടും അതിശയമല്ല. വർത്തമാനപത്രങ്ങൾ വായനക്കാർക്കു പിതാവിന്റെയും പുത്രന്റെയും ഭാര്യയുടെയും രാജാവിന്റെയും സ്ഥാനങ്ങളിൽ ഇരിക്കേണ്ടതാണു്. മനോരമ ഈ ധർമ്മങ്ങളെയെല്ലാം തൃപ്തികരമായി നിവർത്തിച്ചുവരുന്നതായി കാണുന്നതു് ഏറ്റവും ചാരിതാർത്ഥ്യജനകമായിരിക്കുന്നു. രാജ്യധർമ്മത്തിൽ മനോരമ നല്ലൊന്നുപോലെ മിത്രമായും അമിത്രമായും ചാരനായും വിചാരകനായും ആണു് കാണപ്പെട്ടിട്ടുള്ളതു്. ഇതിന്റെയെല്ലാം സൂത്രധാരനായ വർഗ്ഗീസുമാപ്പിള അവർകളെ മലയാളികൾ എത്ര അഭിനന്ദിച്ചാലാണു് മതിയാവുക? ״

പരമാർത്ഥം പറഞ്ഞാൽ, ഹിന്ദുക്കൾക്കാണു് മനോരമ അന്നു കൂടുതൽ ഗുണം ചെയ്തിട്ടുള്ളതു്. മനോരമയുടെ ആരംഭകാലത്തു് തിരുവിതാംകൂറിൽ ഏതു പത്രങ്ങളാണുണ്ടായിരുന്നതെന്നു നമുക്കു മനസ്സിലായിട്ടുണ്ടല്ലോ. ആകെ ഉണ്ടായിരുന്ന മൂന്നു പത്രങ്ങളും ഓരോ മതാധികാരികളുടെവകയും മതകാര്യങ്ങളെ പ്രധാനമായി പ്രതിപാദിക്കുന്നവയും ആയിരുന്നു. തന്നിമിത്തം ഹിന്ദുക്കളിൽ ആരും ആ പത്രങ്ങൾ വായിക്കാറുണ്ടായിരുന്നില്ല. മതവിഷയങ്ങളാണെന്നുള്ള കാരണം മാത്രമല്ല, അതിനേക്കാൾ പ്രധാനമായ മറ്റൊരു കാരണംകൂടി ഈ പത്രബഹിഷ്കരണത്തിനു പ്രേരകമായി തീർന്നിരുന്നു. അതു് അവയിലെ വികൃതമായ ഭാഷയല്ലാതെ മറ്റൊന്നുമല്ല. ഭാഷാഭിവൃദ്ധിക്കുവേണ്ടി ശ്രമിക്കേണ്ട ഒരു കടമ തങ്ങൾക്കുണ്ടെന്നുള്ള ബോധം പത്രപ്രവർത്തകന്മാർക്കുണ്ടായിരുന്നില്ലെന്നുള്ളതിരിക്കട്ടെ; സാധാരണമായി പത്രത്തിൽ ഉപയോഗിക്കുന്ന ഭാഷ നിർദ്ദോഷമാക്കുന്നകാര്യത്തിൽപോലും അവർ ശ്രദ്ധിച്ചിരുന്നില്ല. വർഗ്ഗീസുമാപ്പിള ആ പത്രാധിപന്മാരുടെ ഈ വൈകല്യം കുറെക്കാലത്തേയ്ക്കു സഹിച്ചുകെ

ങ്ങളിരുന്നു. ഒടുവിൽ അത്യസഹ്യമായിത്തീർന്നപ്പോൾ, "മലയാളവർത്തമാനപത്രങ്ങളെപ്പററി ചില സംഗതികൾ" എന്നപേരിൽ നീണ്ട ഒരു മുഖപ്രസംഗമെഴുതി ആ കൂട്ടരെ കണക്കിനു കളിയാക്കുകയുണ്ടായി. അതിൽ ഭാഷാവൈകല്യത്തെപ്പററി പറയുന്ന ഭാഗം ഇതാണ്:--

"കേരളം ഒട്ടുക്ക്" അന്യോന്യം അല്ലാല്ലും ഭേദപ്പെട്ട ആചാരാദികളോടുകൂടിയ ആറേഴു ക്രിസ്ത്യാനിസഭകളുണ്ട്". ഈ ഒട്ടുയിൽ പുറപ്പെട്ട "മലങ്കരസഭാതാരക"യോടുകൂടി ഇവയിൽ ആറുസഭകൾക്കും ഓരോതരം ഭേദങ്ങളോടും ഭാവങ്ങളോടും കൂടിയ ഓരോ പത്രങ്ങളുമുണ്ട്"................ഇങ്ങനെ പറഞ്ഞുതുടങ്ങിയാൽ കുറെ അധികം പറയാനുള്ളതുകൊണ്ട്" ഇവക പത്രങ്ങളുടെ ഭാഷാരീതിയെക്കുറിച്ചുകൂടി രണ്ടുവാക്കുപറഞ്ഞു" ഇനവസാനിപ്പിച്ചുകൊള്ളാം. ഇതുകളിൽ ഉപയോഗപ്പെടുത്തുന്ന മലയാളവാചകങ്ങൾ സാധാരണ മലയാളഭാഷമാത്രം അഭ്യസിച്ചിട്ടുള്ളവർക്ക മനസ്സിലാകുന്നവയല്ലെന്നുള്ള വാസ്തവം പറഞ്ഞാൽ, ഒരുകൂട്ടക്കാർക്ക ബോധിക്കുമെന്നു തോന്നുന്നില്ല. ഇംഗ്ലീഷ്, സുറിയാനി, ലാററിൻ, ഈ ഭാഷകളിൽകൂടി പരിചയം ഉണ്ടായാലും പോരാ, കോട്ടയത്തും അടുത്ത സ്ഥലങ്ങളിലും നസ്രാണികളുടെ ഇടയിൽ മാത്രം നടപ്പുള്ള ചില ദേശഭാഷാപ്രയോഗങ്ങളും നല്ലവണ്ണം വശമാക്കിട്ടുള്ളവർക്കല്ലാതെ ഇതുകളിൽ ഓരോ എഴുത്തുകാർ പ്രയോഗിക്കുന്ന പൊടിക്കൈകൾ എന്നുവേണ്ട തടിക്കൈകൾപോലും മനസ്സിലാക്കാൻ പ്രയാസം. ഇവകയിൽ അപ്പഴപ്പോൾ കാണുന്ന ചില പദ്യങ്ങളുടെ താല്പര്യം മനസ്സിലാക്കാൻ സാക്ഷാൽ സരസ്വതികൂടി പ്രയാസപ്പെടും . . ."

ഒരു ക്രിസ്ത്യാനിയായ വറുഗീസുമാപ്പിളയ്ക്കുതന്നെ ആക്ഷേപാർഹമായിത്തോന്നിയ ആവക പത്രങ്ങളിലെ ഭാഷാരീതി ഉയർന്ന ഹിന്ദുക്കളെ വെറുപ്പിച്ചതിൽ അത്ഭുതത്തിന്നവകാശമില്ല. ഇവക കാരണങ്ങളാൽ

അവർ അന്നു മിക്കവാറും പത്രപാരായണവിമുഖന്മാരായിട്ടാണു് കഴിഞ്ഞുകൂടിയിരുന്നതു്. മനോരമയുടെ ആവിർഭാവം അനന്തരക്കാരുടെ ഇടയിൽ ഒരു പുതിയ പരിതഃസ്ഥിതിയെ സൃഷ്ടിച്ചു. ഈ മാററത്തിനു പ്രധാനമായ കാരണം "കവിതാപംക്തി"യായിരുന്നു. ക്രൈസ്തവമതാദ്ധ്യക്ഷന്മാരുടെ വകയായിട്ടല്ലാതെ അതുവരെ തിരുവിതാംകൂറിൽ ഒരു പത്രവും ഇല്ലാതിരുന്നതുകൊണ്ടും, കോട്ടയത്തെ ക്രൈസ്തവരുടെ ഇടയിൽ തെക്കുംഭാഗക്കാരെന്നും വടക്കുംഭാഗക്കാരെന്നും രണ്ടുവിഭാഗമുണ്ടായിരുന്നതിൽ, വടക്കുംഭാഗക്കാർക്കു വേറെ പത്രമൊന്നും ഇല്ലാതിരുന്നതുകൊണ്ടും, മനോരമക്കമ്പനി രജിസ്റ്റർ ചെയ്യിക്കുന്നതിനും മററും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആത്മാർത്ഥമായി സഹകരിച്ചിരുന്നതുകൊണ്ടും, വടക്കുംഭാഗക്കാരിൽപെട്ട വറുഗീസുമാപ്പിള മനോരമ ആരംഭിച്ചപ്പോൾ അതും മതവിഷയകമായ ഒരു പത്രമായിരിക്കുമെന്നാണു് ഹിന്ദുക്കൾ സ്വാഭാവികമായി വിചാരിച്ചുപോയതു്. ആ വിചാരം വെറും തെററിദ്ധാരണയുടെ ഫലമാണെന്നു് താമസിയാതെ അവർക്കു ബോദ്ധ്യപ്പെട്ടു. ആദ്യമൊക്കെ കവിതാപംക്തി വായിക്കുന്നതിനുള്ള കൌതുകംകൊണ്ടാണു് അവരിൽ പലരും മനോരമ നോക്കിത്തുടങ്ങിയതു്. പതുക്കെപ്പതുക്കെ സ്വദേശവാർത്തയും വിദേശവാർത്തയും വായിച്ചുതുടങ്ങി. ക്രമത്തിൽ പത്രം മുഴുവൻ വായിക്കപതിവായി. ഇങ്ങനെയാണു് കട്ടത്ത യാഥാസ്ഥിതികന്മാരായിരുന്ന ഉയർന്നജാതി ഹിന്ദുക്കളിൽ പലരും മനോരമയെ സ്നേഹിച്ചുതുടങ്ങിയതു്. പത്രം നാലഞ്ചു കൊല്ലം നടന്നുകഴിഞ്ഞതിനുശേഷം ഒരിക്കൽ എഴുതിയ മുഖപ്രസംഗത്തിൽ വറുഗീസുമാപ്പിള ഈവിധം പ്രസ്താവിച്ചുകാണുന്നു: –

"മലയാളമനോരമ ആരംഭിച്ചിട്ട് ഇപ്പോൾ ആറാംകൊല്ലമാകുന്നു. ഒരു നല്ലതരം വർത്തമാനപ്പത്രംകൊണ്ടു വരുത്താവുന്ന ഫലങ്ങളെല്ലാം വരുത്തുകയും ഇതിനെ നടത്തിക്കാണണമെന്നുള്ള ഉദ്ദേശത്തെ നിറവേറ്റുവാൻ ഭാരവാഹികൾ കഴിയുന്ന ശ്രമംചെയ്യുന്നുണ്ടെന്നാണ് ഞങ്ങളുടെ ബോധം. ഇടയ്ക്കിടെ വീഴ്ചകളും താഴ്ചകളും പലതും വന്നിരിക്കാം; എങ്കിലും, ആരംഭംമുതൽ മലയാളപത്രങ്ങളിൽ കേരളപത്രിക മുതലായവയെയും ചില ഇംഗ്ലീഷ് പത്രങ്ങളെയുമാണ് ഇവിടെ ആദർശമായി കൈക്കൊണ്ടത്. അതിനെക്കുറിച്ച് ഇതുവരെ പശ്ചാത്താപത്തിനു സംഗതിവന്നിട്ടുമില്ല. ആരംഭംമുതൽ പത്രത്തിൽ കവികൾക്കായി ഒരു പംക്തി നീക്കിവെച്ചതു മറ്റൊന്നിന്റെ രീതി കണ്ടിട്ടല്ലെങ്കിലും, ഇതുകൊണ്ട് ഭാഷാകവിതയ്ക്ക് ഒരു പുനർജീവനം ഉണ്ടായിട്ടുണ്ടെന്നു മഹാന്മാർ സമ്മതിക്കുകയും, ഈ ദിക്കുകളിലെ ഉൽകൃഷ്ടജാതി ഹിന്ദുക്കളുടെ ഇടയിൽ പത്രങ്ങളെക്കുറിച്ചു പൊതുവെയുണ്ടായിരുന്ന ദുഷ്പ്രവാദം അശേഷം നീങ്ങുകയും, "ഭാഷയിൽ ഒന്നുമില്ല" എന്നുവെച്ചിരുന്ന ശുദ്ധസംസ്കൃതക്കാരും പച്ച ഇംഗ്ലീഷുകാരും "മലയാളപത്രങ്ങളും നോക്കേണ്ടവയാണെ"ന്നു സമ്മതിക്കമാത്രമല്ല, അതിനായി ആഗ്രഹിക്കയും ചെയ്യാൻ ഇത്രയും കാലംകൊണ്ട് ഈ പത്രം ഇടയാക്കിട്ടുണ്ടെന്നുള്ള ഓർമ്മയിൽ ഭാരവാഹികൾക്ക് അനല്പമായ ചാരിതാർത്ഥ്യമുണ്ട്. . . . ."

## കവിസമാജം

മനോരമയിലെ കവിതാപംക്തിയിൽ ധാരാളമായി പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്ന കവികളെയെല്ലാം ഒരിടത്തുവെച്ച് ഒന്നിച്ചുകാണാൻ സാധിക്കുന്നത് ഒരു നല്ല കാര്യമായിരിക്കുമെന്നും, ആ കവികൾ തമ്മിൽ കണ്ടുപരിചയപ്പെടുന്നതു പലതുകൊണ്ടും പ്രയോജനകരമായിരിക്കുമെന്നും പത്രാധിപർക്കു തോന്നി. മനോരമ

യുടെ ഗുണകാംക്ഷികളും ഭാഷാഭിമാനികളുമായ ചില സഹൃദയന്മാരോട് ഇക്കാര്യത്തെപ്പററി ആലോചിക്കാൻ പിന്നെ അധികസമയം വേണ്ടിവന്നില്ല. കുമാരമംഗലത്ത് നീലകണ്ഠൻനമ്പൂതിരിപ്പാടിന്റെ തൂലികയിൽക്കൂടി ഈ ആശയം ഒരു ലേഖനത്തിന്റെ രൂപം കൈക്കൊണ്ടു. "ഭാഷാകവിസമാജം" എന്ന തലക്കെട്ടിൽ 1066 ഇടവം 32-ാംനംബരിലെ മനോരമയിൽ പ്രത്യക്ഷപ്പെട്ട ആ ലേഖനത്തിന്റെ ഒരു ഭാഗമാണ് താഴെ പകർത്തുന്നത്:—

"കേരളത്തിൽ ആകപ്പാടെ ഇപ്പോഴും അസംഖ്യം ഭാഷാകവികൾ ഉണ്ടെന്നു മനോരമകൊണ്ടുതന്നെ വെളിപ്പെട്ടിരിക്കുന്നു. എന്നാൽ ഇവരുടെ വാസസ്ഥലങ്ങളുടെയും പരിചയങ്ങളുടെയും വ്യത്യാസംകൊണ്ടു കവികൾതമ്മിൽ ഇതുവരെയിൽ സമ്പ്രദായഭേദങ്ങൾ കണ്ടുവരുന്നുണ്ട്. ഇതുമൂലം ശബ്ദരൂപമായ വാചകങ്ങളിൽ ഇതിലും അധികമാണ്. ദേശഭാഷകൾ എന്നും ദേശഭേദത്തിൽതന്നെ ഇരിക്കുമെങ്കിലും, ഗ്രന്ഥത്തിൽ ഏകരീതിതന്നെ വരേണ്ടതും പരിശ്രമത്താൽ കാലക്രമേണ വരുത്താവുന്നതുമാണല്ലോ. അതിനാൽ കഴിയുന്നിടത്തോളം കവികൾ ഒരു സമാജമായി നിശ്ചയിക്കപ്പെട്ട ഓരോ കാലാവധികളിൽ കൂടുന്നപക്ഷം, ഇപ്പോൾ പത്രം വഴിയായി മാത്രം ഇവർ തമ്മിലുള്ള സംസർഗ്ഗം നിമിത്തം അവർക്കും മററു ജനങ്ങൾക്കും ഉണ്ടാകുന്നതായി കാണുന്ന ഗുണാംശത്തെ പതിന്മടങ്ങു വർദ്ധിക്കുന്നതിനും എല്ലാവർക്കും വളരെ സന്തോഷപ്രദമായും ഭാഷാപരിഷ്കരണത്തിനു കാരണമായും തീരുന്നതിനും ഇടയുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു...."

ഇക്കാര്യത്തിൽ വലിയ കോയിത്തമ്പുരാൻ, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, കടത്തനാട്ട് ഉദയവർമ്മതമ്പുരാൻ മുതലായ ഭാഷാഭിമാനികളുടെ അഭി

പ്രായം ക്ഷണിച്ചുകൊണ്ടാണു് ലേഖനം ഉപസംഹരിച്ചിരുന്നതു്. പലരും നമ്പൂരിപ്പാടിന്റെ അഭിപ്രായത്തോടു് യോജിച്ചുകൊണ്ടു മനോരമയിൽ ലേഖനങ്ങളെഴുതി. വറുഗീസ്മാപ്പിള മുൻകൈയെടുത്തു പ്രവർത്തിച്ചാൽ മാത്രമേ കാര്യം സാധിക്കയുള്ളു എന്നു് മനസ്സിലാക്കിയ വലിയകോയിത്തമ്പുരാൻ അതിനുവേണ്ടി നിരന്തരം പ്രേരണ ചെലുത്തിക്കൊണ്ടിരുന്നു. ഒടുവിൽ പ്രസ്തുത കാര്യത്തെപ്പറ്റി ആലോചിക്കുന്നതിനായി 1067 ചിങ്ങമാസത്തിൽ മറിയപ്പിള്ളി വലിയതമ്പുരാന്റെ അദ്ധ്യക്ഷതയിൽ മനോരമയാപ്പീസ്സിൽ ഒരു യോഗം കൂടി; കവിസമാജം നടത്തണമെന്നു തീരുമാനിക്കപ്പെട്ടു. സമാജത്തിന്റെ ശാശ്വതമായ നിലനില്പിനായി ആയിരംരൂപാ, മൂലധനമെന്ന നിലയിൽ പിരിച്ചെടുക്കേണ്ടതാണെന്നും നിശ്ചയിച്ചു. മറിയപ്പിള്ളി വലിയതമ്പുരാൻ (അദ്ധ്യക്ഷൻ), അന്നു് കോട്ടയം റെയിഞ്ചിലെ മലയാളം ചീഫ് ഇൻസ്പെക്ടരായിരുന്ന സി. കൃഷ്ണപിള്ള ബി. ഏ (കാര്യദർശി), വറുഗീസ് മാപ്പിള (സഹകാര്യദർശി), ചീരട്ടമൺമൂസ്സു്, നിധിയരിക്കൽ മാണിക്കത്തനാർ, കോട്ടയത്തുതമ്പുരാൻ മുതലായവരടങ്ങിയ ഒരു പ്രവർത്തകസമിതിയെ തിരഞ്ഞെടുത്തതും സമാജത്തിന്റെ പ്രഥമയോഗം വൈക്കത്തഷ്ടമി കഴിഞ്ഞ ഉടനെ നടത്തേണ്ടതാണെന്നു തീരുമാനിച്ചതും ഈ യോഗത്തിൽ വെച്ചായിരുന്നു.

പ്രധാന കാര്യദർശിസ്ഥാനത്തേയ്ക്കു് വറുഗീസ് മാപ്പിളയുടെ പേരാണു് ആദ്യം നിർദ്ദേശിക്കപ്പെട്ടതു്. അദ്ദേഹം അതു സ്വീകരിച്ചില്ലെന്നുമാത്രമല്ല, സി. കൃഷ്ണപിള്ളയെപ്പോലെ ജനസമ്മതന്മാരായ യോഗ്യന്മാരാണു് ആ സ്ഥാനത്തു തിരഞ്ഞെടുക്കപ്പെടേണ്ടതെന്നു ബലമായി വാദിക്കയുംചെയ്തു. പത്രാധിപരുടെ അഭി

പ്രായം ഐകകണ്ഠ്യമായി അംഗീകരിക്കപ്പെട്ടു. അങ്ങനെയാണു് സി. കൃഷ്ണപിള്ള കാൎയ്യദൎശിയായതു്. ആ സ്ഥാനത്തേയ്ക്കു് ആരെ തിരഞ്ഞെടുത്താലും ജോലി മുഴുവൻ ചെയ്യേണ്ടതു താൻതന്നെയായിരിക്കുമെന്നു വറുഗീസ്സുമാപ്പിളയ്ക്കു് നല്ല നിശ്ചയമുണ്ടായിരുന്നു. സി. കൃഷ്ണപിള്ളയെ സിക്രട്ടറിയായി തിരഞ്ഞെടുത്താൽ, അതുവഴി, അദ്ധ്യാപകലോകത്തിന്റെയും ഹൈന്ദവസമുദായത്തിന്റെയും ആനുകൂല്യം കൂടുതലായി കിട്ടുകയാണെങ്കിൽ അതു് ഉദ്ദേശസിദ്ധിക്കു് അത്യന്തം പ്രയോജകീഭവിക്കുമല്ലോ എന്നുള്ള വിചാരംകൊണ്ടാണു് നയശാലിയായ വറുഗീസ്സുമാപ്പിള സഹകാൎയ്യദൎശിസ്ഥാനം മാത്രം തനിക്കുമതി എന്നു് വാദിച്ചതു്. അദ്ദേഹത്തിന്റെ ഈ അനുമാനം അടിസ്ഥാനമില്ലാത്തതല്ലായിരുന്നു എന്നു് പിന്നീടുള്ള അനുഭവം തെളിയിക്കുകയുംചെയ്തു.

മൂലധനത്തിനുവേണ്ട പിരിവു് ആലോചനായോഗത്തിൽവെച്ചുതന്നെ തുടങ്ങിക്കഴിഞ്ഞിരുന്നു. പിന്നീടു കാൎയ്യദൎശിമാരുടെ നിരന്തരപരിശ്രമം അതിനെ ത്വരിതപ്പെടുത്തുകയുംചെയ്തു. വലിയ കൊട്ടാരത്തിൽനിന്നു് പ്രസ്തുത ഫണ്ടിലേയ്ക്കു് നൂറുരൂപ സംഭാവന ചെയ്തു; അശ്വതിതിരുനാൾ തമ്പുരാൻ ബി. ഏ. 20 കയും. ഒടുവിൽ കവിസമാജം ഭാഷാപോഷിണിസഭയായി രൂപാന്തരപ്പെട്ടപ്പോൾ ഈവക സംഭാവനകളെല്ലാം ഭാ: പോ: സഭയിലേയ്ക്കു ചേൎക്കുകയാണുണ്ടായതു്. 1067 കുംഭംവരെ 573 ക. 8 ണ. ഈ ഫണ്ടിലേയ്ക്കു് ആകെ പിരിഞ്ഞുകിട്ടിയതായി കാണുന്നു.

കവിസമാജംവകയായി ദ്രുതകവിതാപരീക്ഷയും മററും നടത്തണമെന്നുള്ള ഒരഭിപ്രായം ആലോചനയ്ക്കു വന്നു. വലിയകോയിത്തമ്പുരാന്റെ മുൻകൂട്ടിയുള്ള അനു

മതിനോടുകൂടി വറുഗീസ്സുമാപ്പിളതന്നെയാണു് ഇതവതരിപ്പിച്ചതു്; പക്ഷേ, ചിലർക്കു് ഈ പുറപ്പാടു് അത്ര പിടിച്ചില്ല. വയസ്കര മൂസ്സ് അതിനെ എതിർത്തു. ദ്രുതകവനത്തിൽ ആളുകളെ പ്രോത്സാഹിപ്പിക്കുന്നതു് ഭാഷയ്ക്കു ദോഷകരമാണെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഭൂരിപക്ഷം വറുഗീസ്സുമാപ്പിളയ്ക്കു് അനുകൂലമായി വന്നതിനാൽ കവിതാപരീക്ഷയും മററും നടത്തണമെന്നുതന്നെ തീരുമാനിക്കപ്പെട്ടു.

ഈ തീരുമാനം കഴിഞ്ഞതുമുതൽ കവിസമാജസമ്മേളനം അവസാനിക്കുന്നതുവരെ വറുഗീസ്സുമാപ്പിള എത്ര തദേകതാനതയോടുകൂടിയാണു് പ്രവർത്തിച്ചിരുന്നതെന്നു പറഞ്ഞറിയിക്കാൻ പ്രയാസം. സമാജത്തെപ്പററിയുള്ള വിചാരമാണു് അദ്ദേഹത്തിന്റെ മനസ്സിൽ എപ്പോഴും മുന്നിട്ടുനിന്നിരുന്നതു്. നടുവത്തച്ഛൻനമ്പൂതിരി ആയിടയ്ക്കു് മനോരമയിൽ മൂന്നുമാസത്തിനിടയ്ക്കായി രണ്ടു സമസ്യകൾ ചേർത്തിരുന്നു. "ചാരുതുചാതുസ്മിതരുചി വിതറിക്കൊണ്ടു കണ്ടീടണം മേ" എന്നും, "മമ സംഭവിക്കണമതിന്നുറന്താരിലത്യാഗ്രഹം" എന്നും ആയിരുന്നു ആ സമസ്യകൾ. "ഒരുത്തനൊന്നു നിനച്ചിരുന്നാൽ വരുന്നതെല്ലാമവനൊന്നു തോന്നും" എന്ന പ്രമാണമനുസരിച്ചു്, തന്റെ ആലോചനയിലിരിക്കുന്ന കവിസമാജത്തിന്റെ പ്രവർത്തനത്തിനനുകൂലമായ ഒരാശയമാണു് പത്രാധിപർ ആ സമസ്യകളിൽ കണ്ടതു്. ആ രണ്ടു സമസ്യകളും 'മലയാളമനോരമ'യുടെ പേരുവെച്ചു് അദ്ദേഹം ഇങ്ങനെ പൂരിപ്പിച്ചു:—

സാരംചേരും സമസ്യാപ്രതതി പലതരം പദ്യപീയൂഷമെന്നും
ചാരിക്കൊരിച്ചൂരിങ്ങൾ മുഖമതിലണിയിച്ചങ്ങുമിങ്ങും—

[വാസരീകം

ധീരത്വംചേർന്ന വിദ്യാതികലമാത നന്മയായ്ചേർന്നതന്നായ്–
[തെല്ലിതെ–
ല്ലാതം "ചാരത്തു ചാതസ്സ്വീതചി വിതറിക്കൊണ്ടുകണ്ടീടണം മേ."

ഞാനൊന്നിലതിവ വത്സലതയാ മെല്ലിച്ചു ലാളിച്ചുകൊ–
ണ്ടിന്നത്തോളമയിന്നിടും കവികലോത്തംസങ്ങളേ! നിങ്ങളെ
ഒന്നായ്ചേർന്നിഹ വൃശ്ചികത്തിലിവിടെക്കണ്ടൊന്നുകൊണ്ടാട്ടു–
സന്ദർഭം "മമ സംഭവിക്കണമതിന്നമ്മാതരിലത്യാഗ്രഹം" [വാൻ

ഇവയിൽ ഒന്നാമത്തെ സമസ്യ നിലകണ്ടൻനമ്പൂതിരിപ്പാടിന്റെ ആദ്യത്തെ ലേഖനം പ്രസിദ്ധപ്പെടുത്തിയ ഉടനേയും, രണ്ടാമത്തേതു് സമാജത്തിനുള്ള തിയ്യതി നിശ്ചയിച്ചുകഴിഞ്ഞതിനുശേഷവുമാണ് പത്രത്തിൽ വന്നതു്. അതാതു സന്ദർഭത്തിനു യോജിച്ച വിധത്തിൽ പത്രാധിപർ ഔചിത്യപൂർവ്വം അവ പൂരിപ്പിക്കയുംചെയ്തു. സമസ്യകളുടെ പ്രയോജകനായ നടുവത്തച്ഛൻ ഈ ആശയം സ്വപ്നത്തിൽപോലും ഓർത്തിരുന്നില്ല. അദ്ദേഹത്തിന്റെ സമസ്യാപൂരണങ്ങൾകൂടി വായിച്ചുനോക്കിയാൽ മാത്രമേ, വറുഗീസ്മാപ്പിള കാണിച്ച മനോധർമ്മവിലാസം മുഴുവൻ നമുക്ക് മനസ്സിലാവുകയുള്ളൂ.

പാരിൽ പാരംപരന്നിടീന ഖരകുലം പോരിൽവെന്നിട്ടുടൻ – ഭൂ
ഭാരം തീർത്തിട്ടയോധ്യാപുരിയിലധിച്ചുള്ള വൈകുണ്ഠരൂപം
നേരേ പാദാബ്ജമാരോമലരുമൊരു ചെയ്യുന്നതുകൻ വന്നതെ–
ന്നോരം "ചാരത്തു ചാതസ്സ്വീതചി വികാരിക്കൊണ്ടുകണ്ടീടണം മേ."

രാമൽപ്പുരത്തു തിരിഞ്ഞടിച്ചു മനോരതിക്കൊപ്പുവതിൽ
കാമല്ലാന്തുള്ള വാക്കിയതാ പരദൈവതത്തിൻ പാദാംബുജം
സാമോദം സകലാർത്ഥസിദ്ധിയതിനായ് പേർത്തോർത്തു പാർ–
[ത്തിട്ടവാൻ
സാമർത്ഥ്യം "മമ സംഭവിക്കണമതിന്നമ്മാതരിലത്യാഗ്രഹം."

1067 വൃശ്ചികം 11, 12, 13 എന്നീ തീയ്യതികളിലായി 'കവിസമാജം' വളരെ ഭംഗിയിൽ കൊണ്ടാടപ്പെട്ടു. മനോരമയിലെ കവിപംക്തിയിൽ പ്രത്യക്ഷപ്പെട്ടിരുന്നവരും അല്ലാത്തവരുമായി അനവധി സാഹിത്യകാരന്മാർ അതിൽ സംബന്ധിച്ചിരുന്നു. ഇത്രയധികം സഹൃദയന്മാർ ഒന്നിച്ചുകൂടിയ ഒരു സാഹിത്യസമ്മേളനം അതിനുമുൻപു കേരളത്തിലുണ്ടായിട്ടില്ല. അഭിമുഖസന്ദർശനത്തിന് അവസരം സിദ്ധിക്കാത്തവരും, എന്നാൽ മനോരമയിലെ കവിപംക്തിവഴി ധാരാളം കേട്ട് പരിചയമുള്ളവരുമായ അനവധി കവികളെയും സാഹിത്യകാരന്മാരെയും നേരിട്ടു കാണുക എന്നതു് അന്നത്തെ സ്ഥിതിക്ക് എല്ലാവർക്കും ഒരു മഹോത്സവംതന്നെയായിരുന്നു. "കവിസമാജം"കൊണ്ടു് വറുഗീസ്മാപ്പിള പ്രധാനമായി ഉദ്ദേശിച്ചിരുന്നതും ഇതല്ലാതെ മറ്റൊന്നുമല്ല. അന്നു് അഭിമുഖസന്ദർശനം വഴി പരിചയപ്പെട്ട പലരും ആജീവനാന്തം ആത്മസുഹൃത്തുക്കളായി കഴിഞ്ഞുകൂടിയിരുന്നു എന്നുള്ള പരമാർത്ഥം ഒരിക്കലും വിസ്മരിക്കത്തക്കതല്ല.

പാരം ഭൂതത്തിൽവരണം, പുതുമധുരിമ കോരിച്ചൊരിയുന്ന പദ്യം
നേരാരന്യോന്യമാം ഏറ്റമവഴി വഴിപോലാതിയും പ്രീതിയോടെ
ചാതുര്യം ചേർന്നവാഴും കവികളെയൊരു സംഘത്തിലായിപ്രകാരം
ചേരെക്കാണ്മാനണഞ്ഞുള്ളോരു നിരുപമമാം പുണ്യമേ പുണ്യ—
[മോർത്താൽ.

എന്നു 'കവിസമാജയാത്രാശതക'ത്തിൽ കെ. സി. കേശവപിള്ള പ്രസ്താവിച്ചതു് പതിരില്ലാത്ത ഒരു പരമാർത്ഥം മാത്രമാണ്.

കവികളെ ഉദ്ദേശിച്ച് അന്നു് പലതരം പരീക്ഷകൾ, നടത്തുകയുണ്ടായി. നാടകനിർമ്മാണം, ഘടികാവിംശതി, കവിതാചാതുര്യം എന്നിങ്ങനെ മൂന്നിന

മായി തിരിച്ചാണു് അതു നടത്തിയതു്. കവിതാചാതുര്യ്യപരീക്ഷയ്ക്കു് ഗദ്യം, പദ്യം, സമസ്യാപൂരണം, ഭാഷാന്തരം എന്ന നാലു് ഉപവിഭാഗങ്ങളുമുണ്ടായിരുന്നു. 'ഗംഗാവതരണം കഥ' നാലങ്കത്തിലായി, നൂററിൽ കുറയാതെ പദ്യങ്ങളുൾപ്പെടുത്തികൊണ്ടു്, അഞ്ചുമണിക്കൂറുകൾക്കിടയിൽ, ഒരു നാടകരൂപത്തിൽ നിർമ്മിക്കണമെന്നുള്ളതായിരുന്നു ഒന്നാമത്തെ പരീക്ഷയ്ക്കുള്ള ചോദ്യം. പരീക്ഷകന്മാരെപ്പോലും അത്ഭുതപരതന്ത്രരാക്കുമാറു് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ പ്രസ്തുത പരീക്ഷയിൽ പ്രഥമസമ്മാനത്തിനു് അർഹനായിത്തീർന്നു. സദാചാരത്തെപ്പററി സ്രഗ്ദ്ധരാവൃത്തത്തിൽ ഒരു മണിക്കൂർകൊണ്ടു് ഇരുപതു പദ്യങ്ങൾ നിർമ്മിക്കണമെന്നുള്ളതായിരുന്നു 'ഖണ്ഡകാവ്യകൃതി'യെ സംബന്ധിച്ച വ്യവസ്ഥ. അനുവദിച്ചിരുന്ന സമയത്തിനു പതിനഞ്ചു മിനിട്ടിനു മുൻപുതന്നെ ഈ കൃതി എഴുതിത്തീർത്തു് ഒന്നാംസമ്മാനം വാങ്ങിയതു് സരസഗായകകവിമണിയായ കെ. സി. കേശവപിള്ളയായിരുന്നു. ചതുർമ്മുഖമായ 'ചാതുര്യ്യപരീക്ഷ'യിലും കെ. സി. തന്നെയാണു് വിജയം കൈവരിച്ചതു്.

ഉൾക്കാമ്പിനേറിടിന ബാധ ദൃഢം
ചികഞ്ഞറിഞ്ഞുള്ളതിലൗഷധകം
തീർക്കാറ്റിൽ വേഗത്തിൽ വളർന്നുകൂടും
'ഉദ്ധാരവ്യവും കൂട്ടയുമന്നനപോലെ'

എന്ന കെ. സി. യുടെ സരസമായ സമസ്യാപൂരണം അന്നത്തെ 'ചാതുര്യ്യപരീക്ഷ' യിൽ പെട്ട ഒന്നാണു്.

എ. ആർ. രാജരാജവർമ്മ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, പുന്നശ്ശേരി നീലകണ്ഠശർമ്മ എന്നിവ

ളുടെ നേതൃത്വത്തിൽ നടന്ന ഈ കവിസമാജയോഗത്തിൽവെച്ച് ഭാഷയുടെ ഏകരൂപത, സാഹിത്യപോഷണം, ഉത്തമഗ്രന്ഥനിർമ്മാണം മുതലായ വിഷയങ്ങളെപ്പററി പല ആലോചനകളും നടന്നു. ഇംഗ്ലീഷുപഠിച്ച വിദ്വാന്മാർ മലയാളത്തിന്റെനേരെ പ്രദർശിപ്പിക്കുന്ന അവജ്ഞയേയും അസ്ഥാനത്തുപോലും ഇംഗ്ലീഷുവാക്കുകളുപയോഗിച്ചു ഭാഷയെ ദുഷിപ്പിക്കുന്ന സമ്പ്രദായത്തെയും പരാമർശിച്ച് പലരും പ്രസംഗിച്ചു.

കവിസമാജം വൈക്കത്തഷ്ടമികഴിഞ്ഞ ഉടനെ നടത്തണമെന്നു തീരുമാനിച്ചതു്, പതിവായി അഷ്ടമിക്കു സ്വാമിദർശനത്തിനായി വൈക്കത്തുപോകാറുണ്ടായിരുന്ന വലിയകോയിത്തമ്പുരാന്റെ സാന്നിദ്ധ്യത്തെപ്രതീക്ഷിച്ചുകൊണ്ടായിരുന്നു. പ്രഥമയോഗത്തിൽത്തന്നെ അദ്ദേഹത്തെ അദ്ധ്യക്ഷനാക്കണമെന്നായിരുന്നു വറുഗീസ്മാപ്പിളയുടെ ഉദ്ദേശം. വിവരം മുൻകൂട്ടി അദ്ദേഹത്തെ അറിയിക്കയും ചെയ്തിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും, ഏതോ കാരണവശാൽ അദ്ദേഹത്തിനു കവിസമാജയോഗത്തിൽ സംബന്ധിക്കാൻ സാധിച്ചില്ല. യോഗഭാരവാഹികൾക്ക്, അന്ന് അദ്ദേഹമയച്ചതും ഒന്നാംദിവസത്തെ യോഗത്തിൽ വായിച്ചതുമായ കത്താണ് താഴെപറയുന്നതു്.

തിരുവനന്തപുരം
67 വൃശ്ചികം 9-ാംനു-

“............ഏതാനും മാസങ്ങൾക്കുമുൻപിൽത്തന്നെ ഈ കവിസമാജത്തെക്കുറിച്ചുള്ള ആലോചനതുടങ്ങിയപ്പോൾമുതൽ ഞാൻ അതിൽ ഏത്രയും ശ്രദ്ധയോടുകൂടിയാണ് ഇരിക്കുന്നതു്”. സമാജം

കവിത്വം അധികം അഭിനന്ദനീയമാണെന്നുള്ളതിനെ ആരും സമ്മതിക്കാതിരിക്കയില്ല............"

കവിസമാജം നടത്തുന്നതിനെപ്പററി ആലോചിക്കാനായി കൂടിയ യോഗത്തിൽ കവിതാപരീക്ഷ നടത്തുന്ന വിഷയത്തിൽ എതിരഭിപ്രായക്കാരുണ്ടായിരുന്നു എന്നു നമുക്കു മനസ്സിലായിട്ടുണ്ടല്ലൊ. യോഗനിശ്ചയം തങ്ങൾക്കെതിരായിരുന്നിട്ടും, അക്കൂട്ടർ തങ്ങളുടെ അഭിപ്രായത്തെത്തന്നെ മുറുകെപ്പിടിച്ചുകൊണ്ടിരിക്കയാണു് ചെയ്തതു്. "കുറെ കവികളെ പ്രോത്സാഹിപ്പിക്കാനുള്ള കഥയില്ലാത്ത ഒരു കൃത്യമാണിതു്" എന്നു പോലും അവർ പറയാൻ മടിച്ചില്ല. അല്പം തലപ്പൊക്കമുള്ള ഒന്നുരണ്ടു വ്യക്തികളും ഇക്കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നു. "സ്വന്തത്തിൽപ്പെട്ട ചിലരെ കവികളാക്കുന്നതിനുവേണ്ടി പത്രാധിപർ ചെയ്യുന്ന വിദ്യയാണിതു്" എന്നു പറഞ്ഞു വറുഗീസ്സുമാപ്പിളയുടെ മുഖത്തു ചെളിവാരി എറിയുന്നതിനുപോലും ചിലർ മടിച്ചില്ല. ഏതു സദുദ്ദേശത്തിലും കുററവും കുറവും കണ്ടുപിടിക്കാൻ വിരുതുള്ള ചില വിദ്വാന്മാർ എല്ലാകാലത്തും ലോകത്തിലുണ്ടായിരിക്ക പതിവാണു്. മററുള്ളവരുടെ നല്ലപ്രവൃത്തികളിൽ ദുരുദ്ദേശം ആരോപിച്ചു് ദുഷ്പ്രചരണം നടത്തുന്നതിനു് അക്കൂട്ടർക്കു് ഒട്ടും മടിയില്ല. വയസ്കരമൂസ്സു് കവിതാപരീക്ഷയ്ക്കു് എതിരുപറഞ്ഞതു് സദുദ്ദേശത്തോടുകൂടിത്തന്നെയായിരുന്നു. ഭൂരിപക്ഷം തനിക്കെതിരാണെന്നു കണ്ടപ്പോൾ അദ്ദേഹം അതിനു സർവ്വാത്മനാ കീഴടങ്ങുകയും ചെയ്തു. പക്ഷേ, അത്രത്തോളം ഹൃദയവിശാലതയില്ലാതിരുന്ന ചിലർ അതൊരു പരാജയമാണെന്നു കണക്കാക്കി പ്രചരണവൃത്തിയിൽ ഏർപ്പെട്ടിരുന്നു. ചില സർവ്വകലാശാലാബിരുദധാരികളാണു് ഇതിൽ മുൻകൈ എടുത്തു പ്രവർ

ത്തിച്ചിരുന്നതു്. "കവിസമാജം" എന്ന പേരുപോലും മാററണമെന്നായിരുന്നു അവരുടെ അഭിപ്രായം. ഈവക സംഗതികളെല്ലാം വറുഗീസ്സുമാപ്പിള കേരളവർമ്മ വലിയകോയിത്തമ്പുരാനെ അപ്പഴപ്പോൾ അറിയിച്ചുകൊണ്ടിരുന്നു. അതിന്റെ ഫലമായിട്ടുംകൂടിയാണു് കവിസമാജത്തിലെ കവിശബ്ദത്തിനു് "അഭിധാനസിദ്ധമായ അർത്ഥം" കല്പിച്ചാൽ മതിയെന്നു് വലിയകോയിത്തമ്പുരാൻ തന്റെ കത്തിൽ പ്രത്യേകം സൂചിപ്പിച്ചതു്. ഇതൊക്കെയായിട്ടും എതിരാളികൾ തൃപ്തിപ്പെട്ടില്ല. കവിസമാജസമ്മേളനത്തിൽ ഈകാര്യം ആലോചനാവിഷയമായി. കാര്യം ഭംഗിയായി നടക്കണമെന്നല്ലാതെ മററു യാതൊരു നിർബ്ബന്ധവുമില്ലാതിരുന്ന വറുഗീസ്സുമാപ്പിളയും കൂട്ടരും ഒടുവിൽ ഈ അഭിപ്രായത്തെ അംഗീകരിക്കയും സമ്മേളനത്തിന്റെ ഒന്നാംദിവസം ഏ. ആർ. രാജരാജവർമ്മതമ്പുരാന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പ്രഥമ യോഗത്തിൽവെച്ചു തന്നെ പുന്നശ്ശേരി നീലകണ്ഠശർമ്മയെക്കൊണ്ടു് സമാജത്തിന്റെ പേരു് **ഭാഷാപോഷിണി** എന്നാക്കി പ്രഖ്യാപിക്കയുംചെയ്തു. "കവിസമാജയാത്രാഗതക"ത്തിൽ കെ. സി. കേശവപിള്ള ഈ സംഗതിയെപ്പററി പറഞ്ഞിരിക്കുന്നതു് ഈവിധമാണു്: —

തോഷത്തോടേ നീലകണ്ഠാവനിസുരൻ ശർമ്മാവു നിർമ്മായമായ
"ഭാഷാപോഷിണി"യെന്നപേരതു സമജ്യയ്ക്കേകണമെന്നോതിനാൻ;
ശേഷിച്ചുള്ളവർ സമ്മതിച്ചു സരസം, പിന്നെ പ്രസംഗങ്ങളും
ഭാഷാഭാഷപരിഷ്കൃതിക്കുതകുമാറുണ്ടായി നിശ്ശേഷവും.

ഇങ്ങനെ, കവിസമാജം പ്രതീക്ഷയെ കവിഞ്ഞു് വിജയപര്യവസായിയായിത്തീർന്നു. കവികളെ പ്രത്യേകമായി ക്ഷണിച്ചതും കവിതാപരീക്ഷയും മററും

നടത്തിയതും അസ്ഥാനത്തായിപ്പോയി എന്നുള്ള വിചാരം വറുഗീസ്സുമാപ്പിളയ്ക്കു് ഒരിക്കലും ഉണ്ടായിരുന്നില്ല. എന്നുമാത്രമല്ല, അക്കൂട്ടരുടെ സഹായസഹകരണംകൊണ്ടാണു് സമ്മേളനം വിജയപര്യവസായിയായതെന്നു് അദ്ദേഹത്തിനു നല്ലപോലെ അറിയുകയും ചെയ്യുമായിരുന്നു. സമാജസമ്മേളനം കഴിഞ്ഞു് അടുത്തു പുറപ്പെട്ട മനോരമയിലെ (21-4-1067) മുഖപ്രസംഗത്തിൽ അദ്ദേഹം ഇങ്ങനെ എഴുതിക്കാണുന്നു:—

"............ഭാഷാപരിഷ്കാരത്തെ ഉദ്ദേശിച്ചുള്ള ഒരു സംഘത്തിൽ, പ്രായേണ പരിഷ്കൃതന്മാർ അത്ര വകവെച്ചിട്ടില്ലാത്തവരായ ഭാഷാകവികളെ മാത്രം പ്രധാനമായി പ്രോത്സാഹിപ്പിച്ചതു് യുക്തമായില്ല എന്നു ഒരഭിപ്രായം കേൾക്കുന്നു. ഇതിലും ഭാഷയ്ക്കു ദോഷത്തെയല്ലാതെ ഒരുവിധത്തിലും ഗുണത്തെ ചെയ്യാത്തതായ ദുഷ്കവനപരിഷ്കാരം നിരോധിക്കയും നശിക്കുകയും ചെയ്യുന്നതു് അശേഷം അബദ്ധമായി എന്നും യോഗ്യന്മാരായ പലരും വിചാരിക്കുന്നുണ്ടു്. എന്നാൽ, കവിസമാജത്തിന്റെ ആരംഭം മുതൽക്കുള്ള നടപടികളെ സൂക്ഷിച്ചിട്ടുള്ളവർക്കു് ഒരു ദുരഭിപ്രായത്തിനും വകയില്ല. വിശേഷിച്ചും, പരിഷ്കൃതന്മാരെന്നു സ്വയം വിചാരിക്കുന്ന ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള നാട്ടുകാരിൽ ഭാഷയെ സംബന്ധിച്ചു് എന്തെങ്കിലും പ്രവർത്തിക്കുവാൻ കഴിവുള്ളവർതന്നെ വളരെ ചുരുക്കമാണു്. യഥേഷ്ടം അനുഭവിക്കാവുന്ന ഇംഗ്ലീഷ് മുതലായ ഭാഷകളുള്ളപ്പോൾ എന്തിനായി ഇതിലേയ്ക്കു് ബുദ്ധിമുട്ടുന്നു എന്നു് യാതൊരു സങ്കോചവുംകൂടാതെ പറയുന്ന ബി. എ. ക്കാരും ഒട്ടും കുറവല്ല. അസംബന്ധമായിട്ടെങ്കിലും ഭാഷയിൽ വല്ലതും സാധിക്കണമെങ്കിൽ, കവികൾതന്നെ വേണം. ഈ കാലത്തു് ഇവരിൽ ഇത്രയുംപേരെ ഉത്സാഹിപ്പിച്ചു് ഒരു ദിക്കിൽ ഇങ്ങിനെ കൂട്ടണമെങ്കിൽ കവിതാപരീക്ഷയില്ലാതെ ഒരിക്കലും സാധിക്കുന്നതല്ലെന്നുള്ളതും അതിൽ പ്രവർത്തിച്ചിട്ടുള്ളവർക്കു ബോദ്ധ്യപ്പെട്ടിട്ടുള്ളതാണു്............"

'താൻപിടിച്ച മുയലിനു നാലുകൊമ്പു'' എന്നുള്ള അഭിപ്രായമല്ല വറുഗീസ്സുമാപ്പിളയ്ക്കുണ്ടായിരുന്നതെന്നും കവികളെ പ്രത്യേകമായി ക്ഷണിച്ചതും മററും തക്കതായ കാരണത്തോടുകൂടിയാണെന്നും ഈ മുഖപ്രസംഗത്തിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ.

കവിസമാജത്തെ വിഷയീകരിച്ച് രണ്ടു കൃതികൾ ഭാഷയിലുണ്ടായിട്ടുള്ളതായിക്കാണുന്നുണ്ട്: 1. ചങ്ങനാശ്ശേരി രവിവർമ്മകോയിത്തമ്പുരാന്റെ **കവിസമാഗമം നാടകം**. 2. കെ. സി. കേശവപിള്ളയുടെ **കവിസമാജയാത്രാശതകം**. കവിസമാജത്തിലെ സമസ്യരും നടപടികളുംതന്നെയാണ് നാടകത്തിലെ പ്രതിപാദ്യം. സന്ദർഭവശാൽ, മറിയപ്പിള്ളത്തമ്പുരാനെക്കൊണ്ടു കവി വറുഗീസ്സുമാപ്പിളയെപ്പററി ഇങ്ങനെ പറയിച്ചിരിക്കുന്നു:—

ഉന്നിച്ചിരുന്ന ഗംഭീരിമ കിമപി നിന-
ച്ചീടിലംഭോധിതോല്ക്കും,
കുന്നൊരക്കപ്പാറയൊളിക്കും ചൊറുമിഹ കല്യ-
ക്കം ഭേദിക്കാത്തതോർത്താൽ
മന്ദിക്കും ദീപ്തിക്കും മതി മതിവിഭവം
പാർത്തുകാണുന്നനേരം,-
ത്തിന്നിബ്ഭാഷജചൂഡാമണിയൊരു സമനായ്
പാരിലിങ്ങാരുമില്ല.

കവിസമാജത്തെ സംബന്ധിച്ച വിവരങ്ങളെല്ലാം ഉള്ളടക്കി എഴുതിയിട്ടുള്ളതാണ് 'കവിസമാജയാത്രാശതകം.' യാത്രയുടെ വിവരങ്ങൾ ഭാഷ്യയെ പറഞ്ഞുകേൾപ്പിക്കുന്ന രീതിയിലാണ് അതെഴുതിയിട്ടുള്ളത്. "ഏഴാംതിയ്യതിതന്നിലക്കവിസമാജത്തിനു ഞാനൊരു

തിരുവനന്തപുരത്തുവെച്ചു നടത്തപ്പെട്ട പൊതുയോഗത്തോടുകൂടി മാത്രമേ സമാജകൃത്യങ്ങൾ അവസാനിച്ചുള്ളൂ. സമ്മാനദാനകൃത്യം അവസാനിച്ചതിനുശേഷം കേരളവർമ്മ വലിയകോയിത്തമ്പുരാൻ അന്നു് ദീർഘമായ ഒരു പ്രസംഗം ചെയ്കയുണ്ടായി. ഒരു ഭാഷയുടെ അഭിവൃദ്ധി അതിലുള്ള പദ്യഗ്രന്ഥങ്ങളെ മാത്രമല്ല അവലംബിച്ചിരിക്കുന്നതെന്നും, ലോകോപകാരപ്രദങ്ങളായ വിവിധ വിഷയങ്ങളെപ്പററി പ്രതിപാദിക്കുന്ന നല്ല നല്ല ഗദ്യഗ്രന്ഥങ്ങൾകൂടിയുണ്ടായാൽ മാത്രമേ ഭാഷ പരിപുഷ്ടമായി എന്നു പറയാൻ നിവൃത്തിയുള്ളൂവെന്നും, മലയാളഭാഷയിലെ ഗദ്യഗ്രന്ഥദാരിദ്ര്യം പരിഹരിക്കുന്നതിനു പ്രസ്തുത സഭ വളരെയൊക്കെ പ്രവർത്തിക്കേണ്ടതായിട്ടുണ്ടെന്നും, മലയാളഭാഷയെ മദ്രാസ് സർവ്വകലാശാലയിൽനിന്നും നിശ്ശേഷം ബഹിഷ്കരിക്കുന്നതിനുള്ള ഒരു ശ്രമം ഒരിക്കൽ നടക്കുകയുണ്ടായിട്ടുണ്ടെന്നും, നാടുനീങ്ങിയ മഹാരാജാവിന്റെയും മററും പരിശ്രമഫലമായിട്ടാണ് അതു ഫലിക്കാതെ പോയതെന്നും, ഭാഷാപരിഷ്കരണവിഷയത്തിൽ സഭയ്ക്കു ഗവർമ്മെണ്ടിന്റെ ആനുകൂല്യം തീർച്ചയായും ലഭിക്കാതിരിക്കയില്ലെന്നും, ഭാഷയുടെ അവ്യവസ്ഥിതിയും ഗ്രന്ഥദുർഭിക്ഷതയും നിമിത്തം ഒരുകാലത്തു തനിക്കുതന്നെ അതിന്റെ നേരെ അനാസ്ഥ തോന്നിയിരുന്നുവെന്നും, ഭാവിതലമുറയിൽപ്പെട്ട ആളുകൾക്കു് ഇത്തരത്തിലുള്ള അനുഭവം ഉണ്ടാകാതിരിക്കുന്നതിനുവേണ്ടി നല്ല നല്ല ഗ്രന്ഥങ്ങൾ ഉണ്ടാക്കിച്ചു പ്രസിദ്ധീകരിക്കുന്ന വിഷയത്തിൽ സഭ പ്രത്യേകം ശ്രദ്ധ പതിപ്പിക്കണമെന്നും ആ പ്രസംഗത്തിൽ അദ്ദേഹം പ്രസ്താവിച്ചിരുന്നു.

തിരുവനന്തപുരത്തു് ഈ സമ്മാനദാനയോഗം നടത്തുന്നതിനു മുൻകൈ എടുത്തു പ്രവർത്തിച്ചതും വല

ഗീസ്മാപ്പിളയല്ലാതെ മററാരുമല്ല. കോട്ടയത്തെ സമ്മേളനത്തിൽ വലിയകോയിത്തമ്പുരാനു സംബന്ധിക്കാൻ സാധിക്കാതെ പോയതുകൊണ്ടുള്ള കുറവു പരിഹരിക്കുന്നതിനുവേണ്ടിയും കൂടിയാണ് സമ്മാനദാനത്തിനായി മാത്രം അങ്ങനെ ഒരു യോഗം നടത്തപ്പെട്ടതെന്നും, തൃശ്ശിവപേരൂർവെച്ച് ഭാഷാപോഷിണിസഭയുടെ ദ്വിതീയസമ്മേളനം നടക്കുന്നതിനു പന്ത്രണ്ടു ദിവസം മാത്രമുള്ള അവസരത്തിലാണ് ഇങ്ങനെ ഒരു പ്രത്യേക യോഗം കൊണ്ടാടപ്പെട്ടതെന്നും, വലിയകോയിത്തമ്പുരാനെ ഭാഷാപോഷിണിസഭയുമായി ദൃഢമായി ബന്ധിപ്പിക്കാൻ ഈ യോഗമാണ് കാരണമായിത്തീർന്നതെന്നുമുള്ള പരമാർത്ഥം കൂടി മനസ്സിലാക്കിയാൽ മാത്രമേ ആ ഭാഷാഭിമാനിയുടെ നയചാതുരത മുഴുവൻ നമുക്കു ഗ്രഹിക്കാൻ സാധിക്കയുള്ളൂ.

## ഭാഷാപോഷിണി

കവിസമാജം ഭാഷാപോഷിണിയായി രൂപാന്തരപ്പെട്ട കഥ നമുക്കു മനസ്സിലായല്ലോ. സഭയുടെ അദ്ധ്യക്ഷനായി വലിയകോയിത്തമ്പുരാനേയും, കാര്യദർശിയായി വറുഗീസ്മാപ്പിളയേയുമാണ് യോഗം ഐക്യകണ്ഠ്യേന തിരഞ്ഞെടുത്തത്. കോട്ടയത്തുവെച്ചു നടന്ന കവിസമാജം ഭാഷാപോഷിണിസഭയുടെ പ്രഥമയോഗമായി കണക്കാക്കണമെന്നുള്ള ധാരണയിലാണ് പിന്നീട് കാര്യങ്ങളും മുന്നോട്ടുപോയത്. സഭയുടെ രണ്ടാമത്തെ യോഗം തൃശ്ശിവപേരൂർവെച്ചു നടത്തണമെന്നു തീരുമാനിച്ചു. കുഞ്ഞിക്കുട്ടൻതമ്പുരാനും വെണ്മണി മഹൻനമ്പൂതിരിപ്പാടുംകൂടി ക്ഷണിച്ചതനുസരിച്ചാണ് ഇങ്ങനെ നിശ്ചയിച്ചത്. പിന്നീട് ഇക്കാര്യത്തെപ്പററി ആലോചിക്കുന്നതിനു തൃശ്ശിവപേരൂർവെച്ചു കൂടിയ

യോഗത്തിൽ ജഡ്ജി നാരായണമാരാർ, ചാത്തുക്കുട്ടി മന്നാടിയാർ, സി. പി. അച്യുതമേനോൻ മുതലായവർ പങ്കുകൊണ്ടിരുന്നതായി കാണുന്നുണ്ട്.

1067 മേടം 28, 29, 30 എന്നീ മൂന്നു ദിവസങ്ങളിലായിട്ടാണ് ഭാഷാപോഷിണിസഭയുടെ രണ്ടാം യോഗം നടന്നത്. കൈക്കുളങ്ങര രാമവാര്യർ അക്കൊല്ലത്തെ അദ്ധ്യക്ഷന്മാരുടെ കൂട്ടത്തിൽപെട്ട ഒരാളായിരുന്നു. അക്കൊല്ലവും കവിതാപരീക്ഷയും മററും മുൻകൊല്ലത്തെപ്പോലെ തന്നെ നടത്തപ്പെടുകയുണ്ടായി. നിയമാവലി അംഗീകരിച്ചതും, സഭവകയായി നാലു മാസത്തിൽ ഒരിക്കൽവീതം, "ഭാഷാപോഷിണി" എന്ന പേരിൽ ഒരു പത്രഗ്രന്ഥം പ്രസിദ്ധീകരിക്കണമെന്നു തീരുമാനിച്ചതും, കൊല്ലത്തിൽ രണ്ടു രൂപ വരിസംഖ്യ അടച്ചു സഭയിൽ അംഗങ്ങളായി ചേരുന്നവർക്കു പ്രസ്തുത പത്രഗ്രന്ഥം സൗജന്യമായി കൊടുക്കണമെന്നു നിശ്ചയിച്ചതും, ഈ യോഗത്തിൽവെച്ചായിരുന്നു. അദ്ധ്യക്ഷസ്ഥാനത്തേയ്ക്കും കാര്യദർശിസ്ഥാനത്തേയ്ക്കും പഴയ ആളുകളെത്തന്നെയാണ് വീണ്ടും തിരഞ്ഞെടുത്തത്. ഗ്രന്ഥകർത്താക്കൾക്കു സമ്മാനം കൊടുക്കുന്നതിനായി ആണ്ടിൽ 500 ക. സഭയിൽനിന്നും ചെലവു ചെയ്യേണ്ടതാണെന്നും തീരുമാനിച്ചു.

മുൻകൂട്ടി ഇരവിപേരൂർ ചെന്നു താമസിച്ച് സമ്മേളനം ഭംഗിയായി നടത്തുന്നതിനുവേണ്ടി വറുഗീസ്സുമാപ്പിള അത്യദ്ധ്വാനം ചെയ്തിരുന്നു. ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, ചാത്തുക്കുട്ടിമന്നാടിയാർ, കുഞ്ഞൻ എമ്പ്രാന്തിരി, സി. പി. അച്യുതമേനോൻ മുതലായ അനേകം സഹൃദയന്മാരുമായി പരിചയപ്പെടുന്നതിനും പഴയ പരിചയം പുതുക്കി ദൃഢപ്പെടുത്തുന്നതിനും ഇ

ളൊരു കാരണമായിത്തീർന്നു. മനോരമവഴിയായി അങ്കുരിച്ചതും കവിസമാജദ്വാരാ തഴച്ചുവളർന്നതുമായ വറുഗീസ്സുമാപ്പിളയുടെ കീർത്തിവല്ലരി ഭാഷാപോഷിണിസഭയിൽക്കൂടി പൂത്തുതുടങ്ങിയപ്പോൾ അസൂയാലുക്കൾക്കു് സഹിക്കവയ്യാതായി. നിരൂപണായുധവും കൈയിലേന്തി അവർ വീണ്ടും രംഗപ്രവേശംചെയ്തു. അവസരം ഒന്നും കിട്ടുന്നില്ലെങ്കിൽ എന്തെങ്കിലും ഒരവസരം സൃഷ്ടിച്ചു് അവർ ഭാഷാപോഷിണിയെയും വറുഗീസ്സുമാപ്പിളയെയും കററപ്പെടുത്താൻ ശ്രമംതുടങ്ങി. സ്വന്തം സമുദായത്തിൽപെട്ട ചിലരെ പൊക്കിക്കൊണ്ടിക്കുന്നതിനുവേണ്ടിയാണു് വറുഗീസ്സുമാപ്പിള ഭാഷാപോഷിണിസഭയും മാസികയും നടത്തുന്നതെന്നു് നാട്ടുമുഴുവൻ പറഞ്ഞുനടക്കുന്നതിനുപോലും ചിലർ മടിച്ചില്ല. അന്നു മദ്രാസ്സിൽ ബി ഏ-യ്ക്കു പഠിച്ചിരുന്ന ചില വിരുതന്മാരും ഈക്കൂട്ടത്തിൽ ചേർന്നു. പത്രാധിപർ വളരെയൊക്കെ ക്ഷമിച്ചുനോക്കി. എന്നിട്ടും അസൂയാലുക്കൾ അടങ്ങുന്നില്ലെന്നു കണ്ടപ്പോൾ പ്രത്യസ്ത്രം പ്രയോഗിക്കാൻതന്നെ അദ്ദേഹം തീരുമാനിച്ചു. ഇയിടയ്ക്കു് അദ്ദേഹത്തിനു് എന്തോ കാരണവശാൽ മദ്രാസ്സിലേയ്ക്കു പോകേണ്ടതായിവന്നു. അവിടത്തെ ഭാഷാഭിമാനികളായ ഏതാനും കേരളീയർ അദ്ദേഹത്തെ സൽക്കരിച്ചു ബഹുമാനിക്കുന്നതിനായി ഒരു യോഗം വിളിച്ചുകൂട്ടുകയും, യോഗത്തിൽ ഒരു പ്രസംഗം ചെയ്യണമെന്നു് അദ്ദേഹത്തെ നിർബന്ധിക്കയുംചെയ്തു. “ഭാഷാപോഷിണിസഭ” എന്ന വിഷയത്തെപ്പററി സാമാന്യം ദീർഘമായി അന്നു് അദ്ദേഹം ഉപന്യസിക്കയുണ്ടായി. അതിലെ ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം. മനോരമ, കവിസമാജം എന്നിവയുടെ ഉദ്ഭവത്തെയും, ഭാഷാപോഷിണിസഭയുടെ ചരിത്രയോ

ഗത്തെയും, കോഴിക്കോട്ടുവെച്ച് അടുത്ത നടത്താൻ നിശ്ചയിച്ചിരിക്കുന്ന തൃതീയ യോഗത്തെയുംപററി വിവരിച്ചശേഷം അദ്ദേഹം ഇങ്ങനെ തുടർന്നു:—

"കവിസമാജം എന്നു് ആദ്യം സംഗതിവശാൽ ഉണ്ടായ പേരുതന്നെ, ഉണ്ടാകാനിരിക്കുന്ന സഭയ്ക്കും സ്ഥിരപ്പെടുത്തുന്നതിനു വിരോധമില്ലെന്നു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടയച്ച കത്തിൽ യുക്തിപൂർവം സമർത്ഥിച്ചിരുന്നിട്ടും ഭാഷാപോഷിണി എന്നാണു് നാമകരണം ചെയ്യേണ്ടതെന്നത്രെ അന്നു കൂടിയ സാമാജികന്മാർ നിശ്ചയിച്ചതു്. കാരണം പറയാനായി മാത്രം കാത്തുകൊണ്ടിരിക്കുന്ന ചിലർക്കു് ഇതൊരു കാരണമായിത്തീരുമെന്നുതന്നെ വിചാരിച്ചായിരിക്കാം അവർ അങ്ങനെ ചെയ്തതു്. എങ്കിലും, ഇപ്പോഴും കവികളോടുള്ള കഠിനമായ ദ്വേഷം നിമിത്തം സഭയെക്കുറിച്ചുള്ള അപഖ്യാതി ചില ദിക്കുകളിൽ അശേഷം നീങ്ങീട്ടില്ലെന്നു കേൾക്കുന്നതിൽ വളരെ മനസ്താപമുണ്ടു്".

കവികളിൽനിന്നോ അവരുടെ അനുകൂലികളിൽനിന്നോ ആണു് ഇങ്ങിനെ ഒരു സഭ ഉണ്ടാകണമെന്നുള്ള ആലോചന ആദ്യം ഉണ്ടായതെന്നുള്ള ഒന്നല്ലാതെ ഇങ്ങിനെ ഒരപവാദത്തിനു യാതൊരു കാരണവുമുണ്ടെന്നു തോന്നുന്നില്ല. ഇതു് തങ്ങൾക്കുതന്നെ തുടങ്ങാത്ത കാര്യങ്ങളൊന്നും ശരിയായിരിക്കയില്ലെന്നുള്ള പൂർവ്വനിശ്ചയജന്യമായ ഒരു ദുരഭിപ്രായമാണെങ്കിൽ അതിനെ തീർക്കാൻ എത്ര പ്രസംഗിച്ചാലും കഴിയുമെന്നും തോന്നുന്നില്ല. കവികൾക്കു് മറ്റുള്ളവരെ ഉൾപ്പെടുത്താതെ ഈ സഭ ഏർപ്പെടുത്തണമെന്ന വിചാരംപോലും ഉണ്ടായിരിക്കയോ, അവർ സ്വയമായി വല്ലതും പ്രവർത്തിക്കയോ ഇതിൽ അശേഷം ചെയ്തിട്ടില്ലെന്നുള്ളതു്, ഒന്നാമത്തെ യോഗത്തിന്റെ റിപ്പോർട്ടു് സഭവക ഒന്നാം ലക്കം പുസ്തകത്തിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതു് മനസ്സിരുത്തി വായിക്കുന്ന 'നിഷ്പക്ഷപാതികളായിട്ടുള്ളവർക്കെല്ലാം നല്ലവണ്ണം

ബന്ധപ്പെടുന്നതുമാണ്. ഇംഗ്ലീഷുഭാഷയെക്കുറിച്ചു ന്യായമായി ഉണ്ടായിട്ടുള്ള പക്ഷപാതത്താൽ മാറിപ്പിടിച്ചു മലയാളത്തെയും, അന്യാശ്രയത്തിനു മാർഗ്ഗമില്ലായ്കയാൽ അതേ ശരണമെന്നുവെച്ചു നടക്കുന്ന ആളുകളേയും, ഇടവിടാതെ ശകാരിക്കുന്നവരെപ്പോലും നിർഭയമായും താഴ്മയായും സഭാപ്രവർത്തകന്മാർ ക്ഷണിക്കാതിരുന്നില്ല. രണ്ടാമതായി തൃശ്ശിവപേരൂർ നടന്ന യോഗത്തിൽവെച്ചാണ് സഭയ്ക്കു ഒരു നിർവ്വാഹകസംഘത്തെ തിരഞ്ഞെടുക്കുകയും പ്രയോജനകരങ്ങളായ പല നിശ്ചയങ്ങളും ചെയ്കയുംചെയ്തതു്. ഈ സംഘത്തിൽ സാമാജികന്മാരായി നിയമിക്കപ്പെട്ടവരിൽ യോഗത്തിൽ ഹാജരുണ്ടായിരുന്നവരെ ഒഴിച്ചുള്ളവർക്കു് വിവരത്തിനു സഭാദ്ധ്യക്ഷനവർകൾ അയച്ച എഴുത്തുകൾക്കു നിഷേധരൂപത്തിലെങ്കിലും ഒരു മറുപടി അയച്ചിട്ടില്ലാത്തവരായി യോഗ്യന്മാരും പ്രസിദ്ധന്മാരും മതത്തേയും സാമൂഹ്യപരിഷ്കാരം മുതലായ ഏതു വിഷയത്തെയുംകുറിച്ചു് എത്രയോ ദീർഘമായും സരസമായും പ്രസംഗിക്കാനും എഴുതാനും കഴിയുന്നവരുമായ കേരളീയ മഹാജനങ്ങളിൽ പലരുമുണ്ടെന്നുള്ള വാസ്തവം ലജ്ജകൊണ്ടു് ഇപ്പോഴും ഒരു ഗൂഢവർത്തമാനമായിട്ടാണ് പ്രവർത്തകന്മാർ വെച്ചിട്ടുള്ളതു്. കുറേ പറയാൻ ഒരുക്കവും, അതിനു വിഷയമായിട്ടുള്ള പ്രവൃത്തിചെയ്യാൻ മററൊരു കൂട്ടവും എന്നുള്ള പതിവു് ഇതുവക കാര്യങ്ങളിലും അനുഭവമായി വന്നതു് വളരെ വ്യസനിക്കത്തക്കതുതന്നെ. പ്രസംഗം പ്രധാനമായിട്ടുള്ള ആളുകൾ പ്രായേണ പ്രവൃത്തിയിൽ പിന്നോക്കമായിട്ടേ ഇവിടങ്ങളിൽ കാണാറുള്ളു എന്നുള്ളതു് അറിഞ്ഞിരുന്നതുകൊണ്ടു് സഭയുടെ ഭാരവാഹികൾക്കു് ഇക്കാര്യത്തിൽ വലിയ ഇച്ഛാഭംഗമുണ്ടായില്ല. തങ്ങളുടെ ബുദ്ധിയിൽ എത്തിയതുപോലെയുള്ള മാർഗ്ഗത്തിൽക്കൂടിയാണെങ്കിലും, പ്രശംസനീയമായിട്ടുള്ള ഒരു ഉദ്ദേശത്തെ സാധിക്കുന്നതിലേക്കാണ് തങ്ങളുടെ പ്രയത്നമെന്നു് അവർക്കു നിശ്ചയമുള്ളതിനാൽ, ഉത്സാഹത്തിൽ സ്ഥിരമായിരുന്നാൽ കാലക്രമേണ

ങ്ങൾക്കു സഹകരണത്തിന് ആളുകൾ ഉണ്ടാകാതെയിരിക്കയില്ലെന്നുള്ള വിശ്വാസവും ആശ്വാസവും പ്രവർത്തകന്മാർക്കുണ്ട്"......

കവികൾക്കു സമാജമോ, സമാജത്തിനു കവികളോ, കൂടുതൽ ഗുണകരമായി പ്രവർത്തിച്ചതെന്നു സൂക്ഷ്മമായി പറഞ്ഞുകൂടാത്ത വിധത്തിൽ മലയാളത്തിൽ പൊതുവെ അടുത്തകാലത്തുണ്ടായിട്ടുള്ള ഭാഷാപരിഷ്കാരശ്രമത്തിൽനിന്നു ജനിച്ചിട്ടുള്ള ഭാഷാപോഷിണിസഭയെ ആളുകളുടെ അവസ്ഥാഭേദമോ, മതഭേദമോ, ജാതിഭേദമോ കൊണ്ടുള്ള മത്സരബുദ്ധിയും സങ്കോചത്വവും കൂടാതെ എല്ലാ കേരളീയരും ഒരുപോലെ രക്ഷിച്ചു നിലനിർത്തുവാൻ ശ്രമിക്കുന്നപക്ഷം, അതു നമുക്കും നമ്മുടെ സന്തതികൾക്കും സംഖ്യയില്ലാതെയുള്ള ഗുണങ്ങൾക്കു കാരണമായിത്തീരുമെന്നുള്ളതു നിസ്സംശയമാണ്"........

ഈ സഭയുടെ ആരംഭം, ഒരു കഥയുമില്ലാത്തവരെന്നു വിചാരിക്കപ്പെട്ടുവരുന്ന ഭാഷാകവികളുടെ ഒരു സമ്മേളനം മാത്രമായിരുന്നുവെന്ന് ചിലർക്ക് ആക്ഷേപമുള്ള വിവരം സഭയുടെ ഭരവാഹികൾ അറിയാതിരിക്കുന്നില്ല. അങ്ങനെ ആക്ഷേപിച്ചുവരുന്ന കൂട്ടർ സ്വയമായി ഒരു സഭ ഏർപ്പെടുത്തുന്നതുവരെ, ഗൗരവമേറിയ സംരംഭങ്ങളുടെ സിദ്ധിക്ക് കാലവിളംബനം അനുഭവിക്കുന്നതിനേക്കാൾ ഭേദം, ആദ്യമുണ്ടായ സന്ദർഭത്തെത്തന്നെ ഉപയോഗപ്പെടുത്തുകയാണെന്നാണ് തോന്നുന്നത്"..........'

ഈ പ്രസംഗത്തിലെ ഭാഷയും സ്വരവും സൂക്ഷ്മമായി പരിശോധിച്ചുനോക്കിയാൽ, അപവാദവും ആക്ഷേപവും കേട്ട് അതിററ വേദനയനുഭവിച്ചു നിഷ്കളങ്കമായ ഒരു ഹൃദയത്തിന്റെ അടിത്തട്ടിൽനിന്നാണ് ഇതിലെ ഓരോ വാക്കും പുറപ്പെട്ടതെന്നു കാണാൻ പ്രയാസമില്ല. ഇങ്ങനെ നിരൂപിക്കാൻവേണ്ടി മാത്രം ജീവിക്കുന്ന ഒരുകൂട്ടം അസൂയാലുക്കളുടെ അപവാദവ്യവസായത്തിന്റെ ലക്ഷ്യമായിത്തീരുകയും, 'ഉതളക്കപ്പ

രി' എന്നപോലെ ചുട്ട മറുപടിപറയുകയും ചെയ്തു കൊണ്ടിരുന്ന അവസരത്തിൽപോലും ഇച്ഛാഭംഗംകൊണ്ടു നിരാശനോ നിരുത്സാഹനോ ആകാതെ വറുഗീസ്സ് മാപ്പിള സഭയുടെ പുരോഗമനത്തിനുതകുന്ന ബഹുമുഖ ശ്രമങ്ങളിൽ ഏർപ്പെടുകയാണു് ചെയ്തതു്. ഇതുതന്നെ യല്ലേ സാക്ഷാൽ കർമ്മധീരത്വം!

കോഴിക്കോട്ടുവെച്ചു നടക്കേണ്ട മൂന്നാംസമ്മേളനത്തിന്റെ തീയതി അടുത്തുതുടങ്ങി. അപവാദവ്യവസായികൾ തങ്ങളുടെ ജോലിയിൽനിന്നു് അപ്പോഴും വിരമിച്ചിരുന്നില്ല. ഈ ഘട്ടത്തിൽ നിർഭാഗ്യവശാൽ പാളയത്തിൽത്തന്നെ പടതുടങ്ങാനുള്ള ചില ലക്ഷണങ്ങളും കണ്ടുതുടങ്ങി. കെ. സി. കേശവപിള്ളയുടെ "ഭാഷാനാരായണീയ"മാണു് ഇതിനു കാരണമായിത്തീർന്നതു്. സഭയുടെ നിയമമനുസരിച്ചു് സമ്മാനത്തിനുള്ള പുസ്തകങ്ങളുടെ കൂട്ടത്തിൽ പരിശോധനാർത്ഥമായി "ഭാഷാനാരായണീയ"വും കിട്ടിയിരുന്നു. പി. സി. മാനവിക്രമഏട്ടൻതമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, കടത്തനാട്ടു് ഉദയവർമ്മതമ്പുരാൻ, വയസ്കരമൂസ്സ്, ടി. കൊച്ചുകുഞ്ഞുമേനോൻ എന്നീ അഞ്ചുപേരുൾപ്പെട്ട ഒരു ഉപസമിതിയുടെ പരിശോധനയ്ക്കു് ആ കൃതി വിധേയമായി. ചില ചില്ലറ കുറവുകളൊക്കെ അങ്ങുമിങ്ങും കാണുന്നുണ്ടെങ്കിലും പുസ്തകം ആകപ്പാടെ നന്നായിട്ടുണ്ടെന്നും, സഭയുടെ സമ്മാനത്തെ അർഹിക്കുന്നുവെന്നും, ആദ്യത്തെ നാലുപേർ അഭിപ്രായപ്പെട്ടു; കവിയുടെ പേർ പുസ്തകത്തിൽ കാണുന്നില്ലെന്നും, സഭയുടെ മുഖ്യോദ്ദേശങ്ങൾക്കു് അനുരൂപമായിട്ടുള്ളതല്ലെന്നും, അതിനാൽ ഒരുവിധത്തിലും സമ്മാനാർഹമല്ലെന്നും, അഞ്ചാമനും അഭിപ്രായമെഴുതി. ഉപസമിതിയുടെ റിപ്പോർട്ടിന്മേൽ അവസാനതീരുമാനം കല്പി

ക്കാനുള്ള അധികാരം അദ്ധ്യക്ഷനായിരുന്നു. എല്ലാ പുസ്തകങ്ങളെ സംബന്ധിച്ചു പ്രവർത്തിച്ചുവന്നതും അതുപോലെയായിരുന്നു. അതനുസരിച്ച് ഭൂരിപക്ഷാഭിപ്രായത്തെ ആദരിച്ച്, പുസ്തകം സമ്മാനാർഹമാണെന്നും, നാലുപേരും ഓരോ സംഖ്യ സമ്മാനമായി നിർദ്ദേശിച്ചിട്ടുള്ളതിൽ ഒരു മദ്ധ്യസംഖ്യയായ നാല്പതു രൂപാ പാരിതോഷികമായി സമ്മാനം കൊടുക്കാവുന്നതാണെന്നും വലിയ കോയിത്തമ്പുരാൻ വിധികല്പിച്ചു.

കൊച്ചുകൃഷ്ണമേനോന് അതു സമ്മതമായിരുന്നില്ല. അദ്ദേഹം ബഹളംകൂട്ടിത്തുടങ്ങി. അഞ്ചിൽ നാലുപേരും ഒരുപോലെ യോജിക്കുന്ന ഒരു കാര്യത്തിൽ ഒരാൾ മാത്രം വിയോജിക്കുന്നതു ശരിയല്ലെന്നു പലരും പറഞ്ഞുനോക്കി; ഫലമുണ്ടായില്ല. സഭാദ്ധ്യക്ഷനായ വലിയകോയിത്തമ്പുരാനെപ്പറ്റി പരസ്യമായി ആക്ഷേപിക്കാൻ അല്പം വൈമനസ്യം തോന്നിയ മേനോൻ, സഭയുടെ കാര്യദർശിയെ കുറ്റപ്പെടുത്തി. എല്ലാ കുറവും കാര്യദർശിയുടെ തലയിലായി. സഭയുടെ ഗുണകാംക്ഷികൾ വല്ലാതെ സങ്കടപ്പെട്ടു. പലരും ഇക്കാര്യത്തെപ്പറ്റി ഗുണദോഷരൂപത്തിൽ ലേഖനങ്ങളെഴുതി. അക്കൂട്ടത്തിൽ സി. ഡി. ഡേവിഡ് 1069 ചിങ്ങം ലക്കം 'ഭാഷാപോഷിണി'യിലെഴുതിയ ഒരുലേഖനത്തിലെ ചില ഭാഗങ്ങളാണ് അടിയിൽ ചേർക്കുന്നതു്: —

"........സഭാസംബന്ധമായ കാര്യാദികൾ നടത്തുന്നവരും മനുഷ്യരാകകൊണ്ടു് ഒരിക്കലും തെററിപ്പോകയില്ലെന്നു വിചാരിക്കാൻ യാതൊരു ന്യായവും ഇല്ലാതിരിക്കയാൽ, കാര്യാദികൾ നടത്തുന്നതിൽ വല്ല തെററോ കുററോ വന്നുപോയിട്ടുണ്ടെങ്കിൽ തന്നെയും, പരസ്യമായി കൊട്ടിഘോഷിപ്പാൻ പുറപ്പെടുന്നതിനു പകരം, സിക്രട്ടറിയെ അറിയിക്കയും, സിക്രട്ടറിയുടെ സമാധാ

നം തൃപ്തികരമല്ലെന്നു കാണുന്നപക്ഷം മേലാൽ അങ്ങനെ വരാതിരിപ്പാൻ സൂക്ഷിച്ചാൽ കൊള്ളാമെന്നു് സ്നേഹപൂർവ്വം എഴുതി അറിയിക്കയും ചെയ്യേണ്ട ചുമതലയാണു് സഭയെ മനഃപൂർവ്വം സ്നേഹിക്കുന്നവർക്കുള്ളതു്. മത്സരപ്പിത്തമെന്ന രോഗം ബാധിക്കപ്പെട്ടിരിക്കുന്നവന്റെ കാഴ്ച്ചക്കു സകലതും മഞ്ഞനിറത്തോടുകൂടിയതായിരിക്കുന്നതുപോലെതന്നെ, കുറ്റംപറയണമെന്ന ഒരൊറ്റ വിചാരത്തോടുകൂടിയിരിക്കുന്നവർക്കു് ഏതു നല്ല കാര്യത്തിലും വല്ല കുറവും പറയാനുണ്ടായിരിക്കുമെന്നുള്ളതിനാൽ ഉള്ളിൽ നിറഞ്ഞുകിടക്കുന്ന വിഷമയവസ്തുക്കളെ അക്കൂട്ടർ കടലാസ്സിൽ ഛർദ്ദിക്കുന്നു എന്നു മാത്രമേ വിചാരിക്കേണ്ടതുള്ളു. ....കുറ്റംപറഞ്ഞുകൊണ്ടിരുന്നില്ലെങ്കിൽ മനസ്സിനു സുഖമുണ്ടാവുകയില്ലെന്നുള്ള അവസ്ഥയിലായിട്ടുള്ളവർ ഉണ്ടെങ്കിൽ അവർ ഓർക്കേണ്ടതു്, യോഗ്യമായവിധത്തിൽ കാര്യംനടത്തുന്നവരെയല്ലാതെ കുറ്റം പറഞ്ഞുകൊണ്ടു നടക്കുന്നവരെ ആരും മാനിക്കയില്ലെന്നാകുന്നു. നമ്മുടെ എല്ലാവരുടെയും മാതൃഭാഷയായ മലയാളത്തിന്റെ പരിഷ്കരണത്തിനുവേണ്ടി അക്ഷീണമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ആളുകളെ കുറ്റപ്പെടുത്തുന്നതിനും ചിലരുണ്ടായല്ലോ എന്നോർക്കുമ്പോഴൊക്കെ "ക്ഷീരമുള്ളോരകിടിൻചുവട്ടിലും ചോരതന്നെ കൊതുകിന്നു കൗതുകം" എന്ന ശ്ലോകാർദ്ധമാണു് എന്റെ ഓർമ്മയിൽ വരുന്നതു്."

ഈവക ഗുണദോഷങ്ങളെക്കൊണ്ടൊന്നും മേനോന്റെ ഔദ്ധത്യത്തിനു് ഒരു കുറവുമുണ്ടായില്ല. കോഴിക്കോട്ടുവെച്ചു് സഭയുടെ മൂന്നാമത്തെ യോഗം നടന്നുകൊണ്ടിരിക്കെ ഭാഷാനാരായണീയത്തെപ്പറ്റിയുള്ള വാദമുഖങ്ങളെ ഉന്നയിച്ചുകൊണ്ടു് അദ്ദേഹം അദ്ധ്യക്ഷന്റെ പേർക്കു് ഒരു രജിസ്റ്റർ നോട്ടീസ്സയച്ചു. പി. സി. മാനവിക്രമഏട്ടൻതമ്പുരാന്റെ അദ്ധ്യക്ഷതയിൽ യോഗം നടന്നുകൊണ്ടിരിക്കുന്ന സമയമായിരുന്നു അതു്.

അദ്ധ്യക്ഷൻ ആ കത്തു യോഗത്തിൽ വായിച്ചില്ല. കത്തു യോഗത്തിൽ വായിക്കണമെന്നും വേണ്ടെന്നും ബഹളമായി. രണ്ടു കക്ഷിയിലും ആളുകൾ ചേർന്നു. സി. കുഞ്ഞുരാമമേനോൻ ബി. ഏ.-യും കൂട്ടരും കത്തു പരസ്യമായി വായിക്കണമെന്നു നിർബ്ബന്ധിച്ചു. യോഗത്തിൽ 'കശപിശ' തുടങ്ങി. അദ്ധ്യക്ഷൻ കുഴപ്പത്തിലായി. അന്നു് ഹജൂർ ശിരസ്തദാരായിരുന്ന ജി. ടി. വറുഗീസ്സ് മാദ്ധ്യസ്ഥ്യം പറഞ്ഞു. സഭയ്ക്കുവേണ്ടി സർവ്വാത്മനാ പ്രയത്നിക്കുന്ന അദ്ധ്യക്ഷന്റെ—കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ—വിധി എല്ലാവരും ബഹുമാനപൂർവ്വം അംഗീകരിക്കണമെന്നാണു് അദ്ദേഹം പറഞ്ഞതു്. അദ്ധ്യക്ഷൻ ഈ അഭിപ്രായത്തോടു യോജിച്ചു സംസാരിച്ചു. കരിമ്പറ്റ കൃഷ്ണമേനോനും ഈ അഭിപ്രായത്തെ പിൻതാങ്ങി. ഒടുവിൽ കൊച്ചുകുഞ്ഞുമേനോന്റെ രജിസ്റ്റർ കത്തു് യോഗത്തിൽ വായിക്കേണ്ടതില്ലെന്നു തീരുമാനിച്ചു.

ഈ കഥ ഇവിടെ ഇത്രയും വിസ്തരിച്ചതു് എന്തെല്ലാംതരത്തിലുള്ള പ്രതികൂലശക്തികളുടെ ഇടയിൽ കിടന്നു ഞെരുങ്ങിക്കൊണ്ടാണു് വറുഗീസ്സുമാപ്പിള തന്റെ കാര്യദർശിസ്ഥാനം തുടർന്നുകൊണ്ടു പോയതെന്നു വ്യക്തമാക്കുന്നതിനുവേണ്ടിയാണു്. ഇന്നു ചിലർ കരുതുന്നതുപോലെ തീർച്ചയായും ആ സ്ഥാനം അദ്ദേഹത്തിനു് ഒരു പൂമെത്തയല്ലായിരുന്നു; കണ്ടകാകീർണ്ണമായ ഒരു ഈരടിപ്പാതയിൽക്കൂടി ക്ലേശസഹിഷ്ണുതയോടെ അന്നു പുരോഗമിച്ചതുകൊണ്ടാണു് അദ്ദേഹത്തിനു സാഹിത്യലോകത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചതു്. മലയാളമനോരമ ഇക്കാര്യത്തിൽ അദ്ദേഹത്തിനു വളരെ വളരെ പ്രയോജകീഭവിച്ചിട്ടുണ്ടു്. ഭാഷാപോഷിണി മാസിക ചെയ്തിട്ടുള്ള സഹായവും കുറ

ച്ചൊന്നുമല്ല. കോഴിക്കോട്ടുവെച്ചു നടന്ന സമ്മേളനം കഴിഞ്ഞു് അടുത്തു പുറപ്പെട്ട ഭാഷാപോഷിണിയിൽ പത്രാധിപർ ഇങ്ങനെ എഴുതിക്കാണുന്നു:—

"പുത്തനായിട്ടുള്ളതെന്നു ഏതു കാര്യത്തിനും അതിന്റെ നൂതനത്വംകൊണ്ടുമാത്രം വിരോധികൾ ഉണ്ടാകുമെന്നുള്ളതിനു ഭാഷാപോഷിണിസഭതന്നെ ഒരു ദൃഷ്ടാന്തമാണു്. ഈ സഭ 1067-ാമാണ്ടു വൃശ്ചികമാസത്തിൽ കോട്ടയത്തു കൂടിയ കവിസമാജത്തിൽ വെച്ചു് ഏർപ്പെടുത്തപ്പെട്ടതാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. ഈ സമാജത്തിന്റെ പേരിനനുരൂപമായി പല കവികളും ഇതിൽ കൂടുകയും ചില കവിതാപരീക്ഷകളും മററും നടക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, മുഖ്യമായുണ്ടായതു് മലയാളഭാഷയുടെ പരിഷ്കാരത്തെ ഉദ്ദേശിച്ചു് അപ്പോൾ ഹാജരുണ്ടായിരുന്ന യോഗ്യന്മാരുടെ ആലോചനയിൽ എത്തിയ രൂപത്തിൽ ഒരു സഭ ഏർപ്പെടുത്തുകയും അതിന്റെ അഭിവൃദ്ധിക്കു വേണ്ട പല കാര്യങ്ങളും തീരുമാനിക്കയുമായിരുന്നു........ഇതൊക്കെയും അന്നുതന്നെ പ്രസിദ്ധപ്പെട്ടിട്ടുള്ള നടപടിവിവരങ്ങളിൽ, ഉറങ്ങിക്കൊണ്ടു വായിക്കുന്നവർക്കും ഓർമ്മയുണ്ടാകത്തക്കവണ്ണം വിസ്തരിച്ചുപറഞ്ഞിരുന്നിട്ടും, ആരംഭകാലംമുതൽ, ഭാഷാപോഷിണിസഭ ഒട്ടും കഥയില്ലാത്ത ആളുകളെക്കൊണ്ടു കവിത ഉണ്ടാക്കിക്കാനും തിരുവിതാംകോട്ടുകാരായ ചിലർക്കു് അവരുടെ ഏതോ സ്വകാര്യം നടത്താനുമുള്ളതാണെന്ന ഒരഭിപ്രായം എങ്ങനെയോ അങ്ങുമിങ്ങും ചില യോഗ്യന്മാരുടെ ഉള്ളിൽ കടന്നുകൂടിയിരുന്നു എന്നു തോന്നുന്നു"........യോഗ്യന്മാരായ അനേകം ആളുകൾ ഒരുമയോടുചേർന്നു് ഏകാഭിപ്രായം പുറപ്പെടുവിച്ചാലും, അതൊന്നും വകവെയ്ക്കാതെ അതിനെക്കാളൊക്കെ സ്വീകാര്യവും അപ്രമാദവുമായ അഭിപ്രായം തന്റേതാണെന്നു പറയാൻപോലും മടിയില്ലാത്ത ചിലർ സഭയെ കുററം പറയാൻ കച്ചകെട്ടിപ്പുറപ്പെട്ടുകാണുന്നതിൽ അത്ഭുതത്തിനവകാശമില്ല........"

1069 തുലാം 25, 26, 27 എന്നീ തീയതികളിലായിട്ടാണ് കോഴിക്കോട്ടുവെച്ച് ഭാഷാപോഷിണിസഭയുടെ മൂന്നാം സമ്മേളനം കൊണ്ടാടപ്പെട്ടത്. ഒന്നാം ദിവസം സാമൂതിരിക്കോവിലകത്തെ ഏടത്രാപ്പാട്ടുതമ്പുരാനും, രണ്ടും മൂന്നും ദിവസങ്ങളിൽ പി. സി. മാനവിക്രമഏട്ടൻ തമ്പുരാനുമായിരുന്നു അദ്ധ്യക്ഷന്മാർ. ഒന്നാംദിവസം മാനവിക്രമഏട്ടൻതമ്പുരാൻ സംസ്കൃതത്തിൽ ഒരു പ്രസംഗംചെയ്കയും കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ അതു മലയാളത്തിലേയ്ക്കു പരിഭാഷപ്പെടുത്തുകയുംചെയ്തു. കടത്തനാട്ട് ഉദയവർമ്മതമ്പുരാൻ്റെ ഒരു പ്രസംഗവും അന്നുണ്ടായിരുന്നു. പാഠശാലകളിൽ ഉപയോഗിച്ചുവരുന്ന മലയാളപാഠപുസ്തകങ്ങളുടെ ന്യൂനതകളെപ്പററി സംസ്കൃതപണ്ഡിതർ വെങ്കിടേശ്വരശാസ്ത്രിയും, 'വർണ്ണവിന്യാസക്രമ'ത്തെപ്പററി കരിമ്പററ കൃഷ്ണമേനോനും, ഇംഗ്ലീഷ് പഠിച്ച മലയാളികൾക്ക് നല്ല മലയാളത്തിൽ എഴുതാനും സംസാരിക്കാനും നേരിടുന്ന ബുദ്ധിമുട്ടുകളെപ്പററി കണ്ണമ്പ്ര രാമനുണ്ണിനായരും ഓരോ പ്രസംഗംചെയ്തതും അന്നുതന്നെയായിരുന്നു.

കോടതിഭാഷയെപ്പററി പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മയും, 'വടക്കേമലയാളത്തിലെ ഭാഷാപരിഷ്കാരസ്ഥിതി'യെപ്പററി കെ. സി. നാരായണൻനമ്പ്യാരും ചെയ്ത പ്രസംഗങ്ങളായിരുന്നു രണ്ടാംദിവസത്തെ നടപടികളുടെ കൂട്ടത്തിൽ പ്രാധാന്യത്തെ അർഹിക്കുന്നവ. കൊച്ചുകുഞ്ഞുമേനോൻ ഭാഷാനാരായണീയത്തെ സംബന്ധിച്ച് കത്തിപ്പൊക്കിയ വാദത്തെപ്പററി ബഹളം നടന്നതും അന്നുതന്നെയായിരുന്നു. രാവിലെ, കൊല്ലംതോറും പതിവുള്ളതുപോലെ, കവിതാപരീക്ഷകളും നടത്തുകയുണ്ടായി.

മൂന്നാംദിവസത്തെ യോഗത്തിൽ സമ്മാനദാനവും ചില ഉപസമിതികളുടെ തിരഞ്ഞെടുപ്പുമായിരുന്നു പ്രധാന വിഷയങ്ങൾ. ചരിത്രം, ഭൗതികശാസ്ത്രം, സംസ്കൃതത്തെ അടിസ്ഥാനമാക്കിയുള്ള പ്രാചീനശാസ്ത്രങ്ങൾ, ഗദ്യപ്രബന്ധങ്ങൾ, പദ്യപ്രബന്ധങ്ങൾ, വ്യാകരണം, നിഘണ്ടു, പാഠക്രമപുസ്തകങ്ങൾ എന്നിങ്ങനെ എട്ടുതരം ഗ്രന്ഥങ്ങൾ നിർമ്മിക്കുന്നതിനായി എട്ടു സമിതികളും ഓരോ സമിതിയിലും യഥാക്രമം 18, 22, 15, 25, 20, 10, 7, 6 എന്നിത്രയും അംഗങ്ങളേയും തിരഞ്ഞെടുത്തു.

ഇങ്ങനെ ഉപസമിതികൾ ഏർപ്പെടുത്തുകയും പേരും പെരുമയുമുള്ള ധാരാളംപേരെ അവയിൽ അംഗങ്ങളായി നിയമിക്കയും അതിനെപ്പററി നീണ്ട നീണ്ട പ്രമേയങ്ങൾ പാസ്സാക്കുകയും മററും ചെയ്തുവെങ്കിലും, അതോടുകൂടി കാര്യമെല്ലാം അവസാനിച്ചതായിട്ടാണു് കാണുന്നതു്. കുറേ പറയാനും പ്രസംഗിക്കാനുമല്ലാതെ പ്രവർത്തിക്കാനുള്ള സന്നദ്ധത അന്നും ആളുകളിൽ വളരെ കുറവായിരുന്നു. ചിരപരിചയത്തിൽനിന്നു വറുഗീസ്മാപ്പിള ഇതു നല്ലപോലെ മനസ്സിലാക്കിയിരുന്നുവെങ്കിലും, യോഗത്തിൽ 'അതു തുറന്നു പറഞ്ഞാൽ കുറെ ശത്രുക്കളെക്കൂടി സമ്പാദിക്കാമെന്നല്ലാതെ വേറെ യാതൊരു പ്രയോജനവും ഉണ്ടാകാൻ പോകുന്നില്ലെന്നു് അദ്ദേഹത്തിനറിയാമായിരുന്നതുകൊണ്ടു് സമിതികൾ തിരഞ്ഞെടുക്കുന്ന കാര്യത്തിലും മററും വെറും ഒരു ദൃക്സാക്ഷിയുടെ നിലയിൽ വർത്തിക്കയാണു് അദ്ദേഹം ചെയ്തതു്. 1066-ൽ കുമാരസംഭവത്തിന്റെ ആദ്യത്തെ ഏഴു സർഗ്ഗങ്ങൾ തർജ്ജമചെയ്യിക്കുന്നതിനായി നടത്തിയ ഒരു ശ്രമം പരാജയപ്പെട്ട കഥ അദ്ദേഹം മറന്നിരുന്നില്ല. കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, നടുവ

അച്ഛൻനമ്പൂതിരി, മാനവിക്രമഏട്ടൻതമ്പുരാൻ, ഒവങ്കരരാജാ, കുണ്ടൂർ, ചാത്തുക്കുട്ടിമന്നാടിയാർ, കുഞ്ഞിക്കുട്ടൻതമ്പുരാൻ എന്നിവരെയാണ് യഥാക്രമം ഓരോ സർഗ്ഗത്തിന്റെയും തർജ്ജമക്കാരായി നിശ്ചയിച്ചിരുന്നതു്. ഓരോ സർഗ്ഗവും ഇന്നയിന്ന വൃത്തത്തിൽ തർജ്ജമചെയ്യണമെന്നുപോലും നിർദ്ദേശിച്ചിരുന്നു. മനോരമയിൽ ഈ സംരംഭത്തിന്റെ ആവശ്യകതയെയും ഔചിത്യത്തെയുംപററി ഒരു മുഖപ്രസംഗവും എഴുതിയിരുന്നു. പക്ഷേ, നടുവത്തച്ഛൻനമ്പൂതിരിയും, ഒവുങ്കര രാജാവും ഓരോ സർഗ്ഗം തർജ്ജമചെയ്തതല്ലാതെ മററുള്ളവരിലാരുംതന്നെ ഒന്നും പ്രവർത്തിക്കയുണ്ടായില്ല. * ഈ അനുഭവം മനസ്സിൽ പതിഞ്ഞുകിടന്നിരുന്നതുകൊണ്ട് പുതിയ പ്രമേയമനുസരിച്ചു ജോലി എത്രത്തോളം നടക്കുമെന്നുള്ള കാര്യത്തിൽ വറുഗീസ്സ മാപ്പിളയ്ക്കു വലിയ സംശയമുണ്ടായിരുന്നു. കോഴിക്കോട്ടുവെച്ചുതന്നെ അദ്ദേഹം ഈ സംഗതി ചിലരോടു തുറന്നു പറയുകയുംചെയ്തു.

പ്രവർത്തിക്കാൻ അധികമാരും ഒരുക്കമില്ലായിരുന്നുവെങ്കിലും, പ്രവർത്തകസമിതിയിലും മററും സ്ഥാനം കിട്ടുന്നതിൽ എല്ലാവർക്കും വലിയ താല്പര്യമുണ്ടായിരുന്നു. എന്നുമാത്രമല്ല, അങ്ങനെയുള്ള സ്ഥാനങ്ങൾക്കു പ്രാദേശിക പ്രാതിനിധ്യതത്വം അംഗീകരിക്കണമെന്നുപോലും ചിലർ വാദിച്ചിരുന്നു. തൃശ്ശിവപേരൂർവെച്ചു തിരഞ്ഞെടുത്ത പ്രവർത്തകസമിതിയിൽ ഉത്തരകേരളത്തിൽനിന്ന് അധികമാരും ഉൾപ്പെട്ടിരുന്നില്ല. 'സാഹിത്യസാരാവലി' എന്ന മാസികക്കാർ ഇക്കാര്യം

---

* കുണ്ടൂർ നാരായണമേനോൻ കുമാരസംഭവം മുഴുവൻ തർജ്ജിമചെയ്തതു പിന്നീടാണ്.

എടുത്തുകാട്ടി സഭാപ്രവർത്തകന്മാരെ കുററപ്പെടുത്തുകയുണ്ടായി. കാര്യദർശി മനോരമവഴി അതിന്നു പറഞ്ഞ മറുപടി മനസ്സിലാക്കിയിരിക്കേണ്ടതാണ്. "സാഹിത്യസാരാവലി പറയുന്നതു വാസ്തവമാണ്. ഈ നിശ്ചയംചെയ്ത തൃശ്ശിവപേരൂർ യോഗത്തിൽ ഇവരോ ഇവരുടെ പേര് പ്രസ്താവിക്കാൻ പരിചയമുള്ളവരോ ഹാജരില്ലായിരുന്നു എന്നുള്ളതു മാത്രമേ ഈ വിസ്മൃതിക്കു കാരണമായിരിക്കാൻ ഇടയുള്ളൂ." (16. 12. 67) അല്പാക്ഷരമായ ഈ മറുപടിയുടെ മർമ്മഭേദകത്വം സ്പഷ്ടമാണ്. സമ്മേളനത്തിന് ഉത്തരകേരളത്തിൽ നിന്ന് ഒററ ആൾപോലും സന്നിഹിതനായിരുന്നില്ലെന്നും, സാന്നിധ്യംകൊണ്ടുമാത്രമെങ്കിലും സഭയുടെ നേരെ മമത പ്രദർശിപ്പിക്കാൻ ഒരുക്കമില്ലാത്ത ആളുകൾ പ്രവർത്തകസമിതിയിലെ പ്രാതിനിധ്യത്തിന്നുവേണ്ടി വാദിക്കുന്നതു പരിഹാസ്യമാണെന്നും, എത്ര ഭംഗിയായി സൂചിപ്പിച്ചിരിക്കുന്നു! ഇങ്ങനെയൊക്കെയാണെങ്കിലും, മലബാർകാരെക്കൂടി സഭയിൽ സാമാജികന്മാരായി ചേർക്കുന്നതിന്നു വറുഗീസ്സുമാപ്പിള അക്ഷീണമായി പരിശ്രമിച്ചുകൊണ്ടാണിരുന്നതു്. "ഒരുകണക്കിന്നു നോക്കിയാൽ കൊച്ചി - തിരുവിതാംകൂർ സംസ്ഥാനങ്ങളിലുള്ളവരെക്കാൾ ഭാഷാഭിവൃദ്ധിക്കുവേണ്ടി ശരിയായ മാർഗ്ഗത്തിൽക്കൂടി പരിശ്രമിക്കുന്നതു ബ്രിട്ടീഷിലുള്ളവരാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നതിനാൽ, അവരെ സഭയിൽ പ്രത്യേകം ചേർക്കേണ്ടതാണ്" എന്ന് ഒരു തന്ത്രജ്ഞൻ പിന്നീടൊരിക്കൽ പത്രത്തിലെഴുതുകയുണ്ടായി. "പ്രത്യേകം ചേർക്കേണ്ടതാണ്" എന്നു പറയുന്നതിൽ, അതുവരെ ചേർന്നുകഴിഞ്ഞിട്ടില്ലെന്നുള്ള ധ്വനിയുണ്ടെങ്കിലും, പെട്ടെന്നുള്ള നോട്ടത്തിൽ ബ്രിട്ടീഷ് മലബാർകാരെ പുകഴ്ത്തുന്നതായിട്ടു ആർക്കും

തോന്നുകയുള്ളു. ഇങ്ങനെ 'കൊണ്ടുംകൊടുത്തും' കഴിഞ്ഞുകൂടിയിരുന്ന ഘട്ടമായിരുന്നതുകൊണ്ടാണു്, കോഴിക്കോട്ടുവെച്ചു് പാസ്സാക്കിയ പ്രമേയങ്ങൾ നടപ്പിൽ വരാൻ പോകുന്നില്ലെന്നു നിശ്ചയമുണ്ടായിരുന്നിട്ടും, വറുഗീസ്സുമാപ്പിള അക്കാര്യത്തിൽ മൌനമവലംബിച്ചുകളഞ്ഞതു്. അനുഭവസമ്പന്നനായ അദ്ദേഹത്തിന്റെ അനുമാനം തികച്ചും ശരിയായിരുന്നു എന്നു് കാലം തെളിയിക്കയുംചെയ്തു. അന്നു തിരഞ്ഞെടുക്കപ്പെട്ട സമിതിക്കാരിൽ ആരുംതന്നെ തങ്ങളെ ഏല്പിച്ച ജോലി ചെയ്തുതീർത്തതായി കാണുന്നില്ല.

സമിതിക്കാർ ജോലിയൊന്നും ചെയ്തില്ലെങ്കിലും, മററു പലവിധത്തിലും സഭയുടെ ഉദ്ദേശങ്ങൾ നടപ്പിൽ വരുത്തുന്ന വിഷയത്തിൽ കാര്യദർശി പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു. പുതിയ പുസ്തകങ്ങൾക്കു സമ്മാനം കൊടുക്കുക, സമ്മാനത്തിനായി നിർദ്ദിഷ്ടവിഷയങ്ങളിൽ പുസ്തകങ്ങൾ രചിക്കുക മുതലായവയായിരുന്നു പ്രാധാന്യേന അംഗീകരിക്കപ്പെട്ട മാർഗ്ഗങ്ങൾ. ഭാഷാപോഷിണിസഭ കൃത്യമായി നടക്കുകയും, സഭാവക മാസിക നല്ല നല്ല ലേഖനങ്ങളോടുകൂടി കൃത്യസമയത്തു പുറത്തുവരികയും, സാഹിത്യകാരന്മാർ യഥോചിതം പ്രോത്സാഹിപ്പിക്കപ്പെടുകയും ചെയ്തുകൊണ്ടിരുന്നതിനാൽ വറുഗീസ്സുമാപ്പിളയുടെ പേരു് പൂർവ്വാധികം പ്രസിദ്ധമായിത്തീർന്നു. വിദ്വാന്മാരോ സഹൃദയന്മാരോ ആയ നാലുപേർ കൂടിയാൽ അവരുടെ സംഭാഷണവിഷയം മനോരമ, ഭാഷാപോഷിണി, വറുഗീസ്സുമാപ്പിള—ഇതിൽ ഏതെങ്കിലും ഒന്നായിരിക്കും എന്ന നിലയായി. ഇതു ചിലർക്കു തീരെ സഹിച്ചില്ല. "കാരണത്തിലല്ലാതെ കാര്യത്തിൽ അസൂയപ്പെട്ടിട്ടു ഫലമില്ല" എന്ന തത്വം അവർ മനസ്സിലാക്കിയിരു

ന്നില്ലെന്നു തോന്നുന്നു. ഭാഷാപോഷിണിസഭയുടേയും സഭവക മാസികയുടേയും സൂത്രധാരത്വം കൈക്കലാക്കിയാൽ എളുപ്പത്തിൽ കീർത്തി സമ്പാദിക്കാമെന്ന് അക്കൂട്ടർ വിചാരിച്ചു. അതിനു ചില ഗൂഢാലോചനകളും അവരാരംഭിച്ചു. ശുദ്ധഹൃദയനായ വറുഗീസ്സുമാപ്പിള ഇതൊന്നും അറിഞ്ഞിരുന്നില്ല. അറിഞ്ഞിരുന്നുവെങ്കിൽ, വളരെ സന്തോഷത്തോടുകൂടി അദ്ദേഹം അതൊഴിഞ്ഞുകൊടുക്കുമായിരുന്നു. കോഴിക്കോട്ടുവെച്ച് മൂന്നാമത്തെ കൊല്ലം തുടർച്ചയായി കാര്യദർശിസ്ഥാനത്തേയ്ക്കു തന്റെ പേർ നിർദ്ദേശിക്കപ്പെട്ട അവസരത്തിൽ അതിൽനിന്നൊഴിയുവാൻ അദ്ദേഹം വളരെ ശ്രമിച്ചുനോക്കി. മാനവിക്രമഏട്ടൻതമ്പുരാന്റേയും മററും സ്നേഹമസൃണമായ നിർബ്ബന്ധം നിമിത്തമാണ് ഒടുവിൽ അദ്ദേഹം അതിനു സമ്മതംമൂളിയതു്. സഭയും മാസികയും സാമ്പത്തികമായ പല വൈഷമ്യങ്ങളും അനുഭവിച്ചുകൊണ്ടിരിക്കയാണെന്നു കോഴിക്കോട്ടു വായിച്ച റിപ്പോർട്ടിൽനിന്നു തെളിയുന്നുണ്ട്. ചുരുക്കിപ്പറഞ്ഞാൽ, സഭയുടെ കാര്യദർശിസ്ഥാനം ആരാവശ്യപ്പെട്ടാലും ഒഴിഞ്ഞുകൊടുക്കുന്നതിന് അദ്ദേഹം എപ്പോഴും സന്നദ്ധനായിരുന്നു. പക്ഷേ, ആ സ്ഥാനം കൈക്കലാക്കാൻ കൊതിച്ച മാന്യന്മാർ അങ്ങനെയല്ല ധരിച്ചിരുന്നതു്. അതുകൊണ്ട് തങ്ങളുടെ അഭീഷ്ടസിദ്ധിക്കു ഗൂഢാലോചന മാത്രമേ പ്രയോജനപ്പെടുകയുള്ളൂ എന്ന് അവർ തെററിദ്ധരിച്ചു.

ഇതിനുവേണ്ടി "കളമൊരുക്കുന്ന" ജോലി അവർ നേരത്തേതന്നെ ആരംഭിച്ചിരുന്നു. ഭാഷാപോഷിണിസഭ ചെയ്യേണ്ട കാര്യങ്ങളെ ക്രോഡീകരിച്ചുകൊണ്ട് നാലാം വാല്യം ഏഴാംലക്കം വിദ്യാവിനോദിനിയിൽ

"ബൃഹസ്പതി" എന്ന പേരുവെച്ച് ഒരു ലേഖകൻ നീണ്ട ഒരു ലേഖനമെഴുതിക്കാണുന്നു:—

1. കവിത എന്ന നാമത്തെപ്പോലും അർഹിക്കാത്ത ഉപഹാസാവഹങ്ങളായ ദുഷ്കാവ്യങ്ങൾക്ക പ്രചാരംവരുത്താതിരിപ്പാൻ സമയത്നിക്കണം.

2. സഭവക പത്രികയെ നാടകങ്ങളും മററും പ്രസിദ്ധപ്പെടുത്തുവാൻ ഉപയോഗിക്കാതെ ഭാഷാ നൂതനകൃതികളുടെ ഗുണഗുണനിരൂപണം ചെയ്യുന്ന ലേഖനങ്ങളെ പ്രസിദ്ധപ്പെടുത്തുവാൻ ഉപയോഗിക്കണം.

3. ദുഷ്കവിതാപ്രചരണത്തെ അനുകൂലിക്കുന്നതായിരിക്കുന്ന ശീഘ്രകവന്മാരെ പ്രോത്സാഹിപ്പിക്കുന്നതു യുക്തമല്ല. ശീഘ്രകവിത എന്നാൽ, അന്യോന്യസംബന്ധം കൂടാതെ പദങ്ങളുടെ പുഞ്ജം എന്നല്ലാതെ യാതൊരർത്ഥവും എന്റെ ദൃഷ്ടിയിൽ കാണുന്നില്ല.

4. ഇംഗ്ലീഷ് പുസ്തകങ്ങളെ തർജ്ജമചെയ്യുന്നതു ഭാഷാഭിവൃദ്ധിക്കുതകുന്ന ഒരു പ്രവൃത്തിയാകുന്നു. ഇതിലേക്കാവശ്യമുള്ള ഒരു ആംഗ്ലേയ–മലയാളനിഘണ്ടു സഭയിൽനിന്നു തയ്യാറാക്കേണ്ടതാകുന്നു.

5. ഗദ്യമയങ്ങളായ പുസ്തകങ്ങളെ നിർമ്മിക്കുവാൻ വിദ്വാന്മാരെ ഉത്സാഹിപ്പിക്കയും അങ്ങനെ ഉണ്ടാക്കുന്നവർക്ക് ചില പ്രത്യേകസമ്മാനങ്ങൾ കൊടുക്കയും ചെയ്യേണ്ടതാകുന്നു.

6. പഴയതും നല്ലതുമായ പുസ്തകങ്ങളെ തെററുതീർത്തു ഒരുമാതിരി വിശേഷമായി അച്ചടിപ്പിക്കേണ്ടതാണ്.

7. ഒരു മലയാളഭാഷാചരിത്രം നിർമ്മിക്കേണ്ടതു അത്യാവശ്യമാണ്. ഈ വിഷയത്തിൽ ഗോവിന്ദപ്പിള്ള അവർകളുടെ ഗ്രന്ഥം പ്രശംസാവഹമായിട്ടുണ്ടെങ്കിലും, അതു വേണ്ടപോലെയായിട്ടില്ലെന്നും അതിൽ പലഭാഗങ്ങളും അപൂർണ്ണമായും അതൃപ്തികര

മായും ഇരിക്കുന്നു എന്നും വ്യസനത്തോടുകൂടി പറയേണ്ടിയിരിക്കുന്നു. ഭാഷാചരിത്രം എഴുതുന്നതു വളരെ പ്രയാസമായ ഒരു ജോലിയാകുന്നു എങ്കിലും, എല്ലാവരുംകൂടി ഉത്സാഹിച്ചാൽ നിഷ്പ്രയാസേന സാധിക്കാവുന്നതാകുന്നു. സഭ ഈ വിഷയത്തിൽ പ്രത്യേകശ്രദ്ധയെ പതിക്കേണ്ടതാകുന്നു.

ഇതൊക്കെയാണ് ആ ലേഖനത്തിൽ പ്രതിപാദിച്ചിരുന്നതു്. സഭ കാര്യമായി ഒന്നും ചെയ്യുന്നില്ല; വല്ലതും ചെയ്യുന്നുണ്ടെങ്കിൽ അതു അനാവശ്യമായ സംഗതികളാണുതാനും — ഇതാണല്ലോ ഈ നിർദ്ദേശങ്ങളുടെ ചുരുക്കം. ആദ്യത്തെ മൂന്നു നിർദ്ദേശങ്ങളിൽ മനോരമയുടേയും ഭാഷാപോഷിണിയുടേയുംനേരെയുള്ള വിഷലിപ്തങ്ങളായ ഒളിയമ്പുകളാണു് സൂക്ഷ്മദൃക്കുകൾക്കു കാണാൻകഴിയുന്നതു്. ബാക്കി നിർദ്ദേശങ്ങളിലാകട്ടെ, എളുപ്പത്തിൽ ചെയ്തുതീർക്കാൻ സാധിക്കാത്തവയും സ്വയം ഒന്നും പ്രവർത്തിക്കാൻ തയ്യാറാകാതെ അകലെയിരുന്നു കുററംപറയുക എന്നതു തൊഴിലാക്കിയിട്ടുള്ള ചിലർ ഇന്നും ചെയ്തുകാണാറുള്ളവയുമായ ചില കനത്ത ഉപദേശങ്ങളും!

കുറേക്കഴിഞ്ഞു് മയൂരസന്ദേശത്തെ നിരൂപണം ചെയ്യുന്നകൂട്ടത്തിൽ, "ദ്രുതകവിതാഭ്രാന്തു്" കലശലായിട്ടുള്ള ഈ കാലത്തു് എല്ലാവരും മയൂരസന്ദേശം ദിവസന്തോറും പാരായണംചെയ്തു പഠിക്കുന്നതു് ഭാഷാസാഹിത്യത്തിനു ശ്രേയസ്കരമായിരിക്കും........ ഇതിലെ 68 ശ്ലോകങ്ങൾ 33 ദിവസംകൊണ്ടാണു് ഉണ്ടാക്കിയതെന്നു തൽകർത്താവുതന്നെ കാണിച്ചിട്ടുണ്ടു്.... .. .... അവിടുന്നു കവിതാഗുണംകൊണ്ടാണു്, അല്ലാതെ കവിതാവേഗംകൊണ്ടല്ല, യശസ്സു സമ്പാദിക്കാൻ വിചാരിക്കുന്നതു് എന്നു സ്പഷ്ടമാണു്." എന്നു ദ്രുതകവിതയെ

വിനോദിനി പത്രാധിപർ നേരിട്ടുതന്നെ അപലപിച്ചു കാണുന്നുണ്ട്. കവിസമാജത്തിന്റെയും ഭാഷാപോഷിണിസഭയുടേയും ദ്രുതകവിതാപരീക്ഷാക്രമവും ഈ ആക്ഷേപത്തിനു ലക്ഷ്യമാണെന്നുള്ളതു സ്പഷ്ടമാണ്.

ഇതൊക്കെ വെറും അഭിപ്രായവ്യത്യാസമെന്ന നിലയിൽ മാത്രമേ വറുഗീസ്സുമാപ്പിള കണക്കാക്കിയിരുന്നുള്ളു. കുറേക്കഴിഞ്ഞപ്പോൾ അതിന്റെ രൂപമൊന്നു മാറി. മനോരമയുടെ പത്രാധിപത്യം, എം. ഡി. സിമ്മനാരിവക പൈറന്നൂളിന്റെ മാനേജ്മെന്റ്, ഒന്നുരണ്ടു ഷോടതികളുടെ ഉത്തരവാദിത്വം, ബഹുമുഖങ്ങളായ പൊതുക്കാര്യങ്ങൾ — എന്നിങ്ങനെ ഗുരുതരങ്ങളായ അനവധി കൃത്യാന്തരങ്ങളുള്ള വറുഗീസ്സുമാപ്പിളതന്നെ ഭാഷാപോഷിണിസഭയുടെ കാര്യദർശിസ്ഥാനവും വഹിക്കുന്നതുകൊണ്ടാണ് കാര്യങ്ങളൊന്നും വേണ്ടപോലെ നടക്കാത്തതു് എന്നു ചിലർ പതുക്കെ പത്രത്തിലെഴുതി; കൊച്ചി, തിരുവിതാംകൂർ, ബ്രിട്ടീഷ് മലബാർ എന്നീ മൂന്നു ദിക്കുകളിലും അംഗങ്ങളുള്ള സഭയുടെ തലസ്ഥാനം മധ്യപ്രദേശത്തെവിടെയെങ്കിലും ആയിരിക്കുന്നതു നന്നായിരിക്കുമെന്നു വേറെ ചിലർ അഭിപ്രായപ്പെട്ടു. ഇതും വറുഗീസ്സുമാപ്പിള കാണാതിരുന്നില്ല. 'ബഹുജനം പലവിധം' എന്നു വിചാരിച്ചു് അദ്ദേഹം സമാധാനിച്ചതേയുള്ളു.

ഇങ്ങനെയുള്ള കാലത്താണ് 1070-കന്നി-18, 19, 20 എന്നീ തിയ്യതികളിലായി ഭാ: പോ: സഭയുടെ **നാലാം യോഗം** തിരുവനന്തപുരത്തുവെച്ചു നടത്തപ്പെട്ടതു്. പരപ്പനാട്ടു രാമവർമ്മതമ്പുരാൻ, ഏ. ആർ. രാജരാജവർമ്മ, റസിഡണ്ട് ഗ്രീൻസാപ്പ് എന്നിവരായിരുന്നു മൂന്നു ദിവസത്തേയും അദ്ധ്യക്ഷന്മാർ. ഒരു

സായ്പ് ഭാഷാപോഷിണിസഭയിൽ ആദ്ധ്യക്ഷ്യം വഹിക്കുകി — അതു് എല്ലാവർക്കും അത്ഭുതമുളവാക്കിയ ഒരു സംഭവമായിരുന്നു. പിന്നീടു പേഷ്കാരായ കെ. നാരായണമേനോൻ യോഗത്തിന്റെ ഉദ്ദേശം, ചരിത്രം മുതലായവയെ വിശദീകരിക്കുന്ന ഒരു ഇംഗ്ലീഷ് പ്രസംഗത്തോടുകൂടിയാണ് സായ്പിനു സ്വാഗതം പറഞ്ഞതു്. യോഗപ്രവർത്തകന്മാരെ അഭിനന്ദിക്കുന്ന ഒരു ഉപസംഹാരപ്രസംഗവും സമ്മാനദാനവും നിർവഹിച്ചതിനു ശേഷം താമസിയാതെ അദ്ധ്യക്ഷൻ സ്ഥലംവിട്ടു. പിന്നീടു യോഗനടപടികൾ തുടർന്നതു് വലിയകോയിത്തമ്പുരാന്റെ അദ്ധ്യക്ഷതയിലാണ്.

"ഭാഷാപോഷിണിസഭയുടെ പ്രഥമ പ്രവർത്തകൻ മലയാളമനോരമാ പത്രാധിപരായ കണ്ടത്തിൽ വറുഗീസുമാപ്പിളയവർകളാണെന്നുള്ളതു് എല്ലാവർക്കും അറിയാമല്ലോ. ആ ഒരാളുടെ ക്ഷീണിക്കാത്ത ഉത്സാഹം ഒന്നിനെമാത്രം അടിസ്ഥാനമാക്കിയാണ് ഇപ്പോഴും ഈ സഭ നിലനില്ക്കുന്നതു്." എന്നു പരപ്പനാട്ടു വലിയതമ്പുരാൻ അദ്ധ്യക്ഷപ്രസംഗത്തിൽ തുറന്നുപറയുകയുണ്ടായി. ഗ്രീൻസായ്പിന്റെ ഉപസംഹാരപ്രസംഗത്തിലും മനോരമയേയും അതിന്റെ പത്രാധിപരേയും പററി മുക്തകണ്ഠം പ്രശംസിച്ചിരുന്നു. തിരശ്ശീലയ്ക്കുള്ളിലിരുന്നു ഗൂഢാലോചന നടത്തിയിരുന്നവർക്കു് ഇതു കൂടുതൽ പ്രചോദകമായിത്തീർന്നു; എന്നുമാത്രമല്ല, അരുമന ശ്രീനാരായണൻതമ്പിയുടെ "സ്വാഗതം", മുൻഷി രാമക്കുറുപ്പിന്റെ "ചക്കീചങ്കരത്തിന്റെ ഉത്ഭവം", സി. അച്യുതമേനോൻ ബി. ഏ. യുടെ "ഭാഷാപരിഷ്കാരം", മുതലായ പ്രസംഗങ്ങൾകൊണ്ടും, പൂർവ്വാധികം ധാടിയോടും മോടിയോടുംകൂടി നടത്തപ്പെട്ട കവിതാപരീക്ഷകൾകൊണ്ടും, പ്രസ്തുത യോഗം

വളരെ പ്രധാനമായിത്തീർന്നതും അവരുടെ ആലോചനയ്ക്കു മൂർച്ചകൂട്ടാനുള്ള ഒരു കാരണമായി. ഈ ലേട്ടത്തിലാണ് വറുഗീസ്സ്മാപ്പിള പെട്ടെന്ന് ഈ രഹസ്യാലോചനയെപ്പററി അറിഞ്ഞതു്. പിന്നിൽനിന്നു കുത്താനുള്ള ചിലരുടെ—സ്നേഹിതന്മാരാണെന്നുവെച്ചിട്ടുള്ള ചില മാന്യന്മാരുടെ—ഈ ശ്രമം അദ്ദേഹത്തെ വളരെ വേദനിപ്പിച്ചു.

"..... ...കൊല്ലത്തിൽ ഒരിക്കൽ മാത്രം കൂടുന്നതും എല്ലാ ദിക്കുകളിൽനിന്നും പ്രതിനിധികൾ വന്നെത്താത്തതുമായ സമ്മേളനത്തിൽവെച്ചു്, സദ്യാചാരവിധികളും കവിതാപരീക്ഷകളും മററും കഴിഞ്ഞതിന്റെശേഷം ഈവക സംഗതികളെല്ലാം (വർണ്ണവിന്യാസക്രമം, ഗദ്യഭാഷാരീതിവൈചിത്ര്യം മുതലായവ) പൂർണ്ണമായി വാദിച്ചു തീർച്ചയാക്കുന്നതു് അസാദ്ധ്യമാണെന്നു നമുക്കു ബോദ്ധ്യമാണല്ലോ. സഭയിൽവെച്ചു് അവസാനത്തെ തീർച്ച ചെയ്യുന്നതിനു മാത്രമേ സാധിക്കുകയുള്ളൂ. അതുവരെ വേണ്ട ആലോചനകളും വാദങ്ങളും മററും പത്രികാമാർഗ്ഗേണ നടത്തേണ്ടതാണെന്നാകുന്നു എന്റെ അഭിപ്രായം. 'ഭാഷാപോഷിണിപത്രിക' ഇപ്പോൾ നടത്തിവരുന്നവിധത്തിൽ സഭയുടെ ഉദ്ദേശസിദ്ധിക്കു വളരെ ഉപയുക്തമാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതിൽ ചിലപ്പോൾ കാണുന്ന സഭാസംബന്ധമായ പ്രസ്താവനകൾ ഒഴിച്ചാൽ അതും, 'വിദ്യാവിനോദിനി'യും തമ്മിൽ യാതൊരു വ്യത്യാസവും ഞാൻ കാണുന്നില്ല. പത്രിക ഇങ്ങനെതന്നെ നടത്തിയാൽ മതിയെന്നാണ് സഭയുടെ അഭിപ്രായമെങ്കിൽ, സഭാകാര്യങ്ങൾ 'വിദ്യാവിനോദിനി'യിൽ പ്രസിദ്ധപ്പെടുത്തുന്നതിനോ, 'വിദ്യാവിനോദിനി' സഭയിലേയ്ക്കു ഒഴിഞ്ഞുകൊടുക്കുന്നതിനോ ഞാൻ സന്നദ്ധനായിരിക്കുന്നു. അങ്ങനെ ചെയ്യുന്നതായാൽ, അനാവശ്യമായ ശ്രമവും ധനവ്യയവും വളരെ കുറയ്ക്കാമായിരുന്നു......."

'ഭാഷാപരിഷ്കാര'ത്തെപ്പററി സി. അച്യുതമേനോൻ എഴുതിവായിച്ച പ്രബന്ധത്തിൽ ഇങ്ങനെ ഒരഭിപ്രായം കുത്തിത്തിരുകിയതു കാണുകകൂടി ചെയ്തപ്പോൾ "സ്വരം നന്നായിരിക്കുമ്പോൾ പാട്ടുനിർത്തുന്നതാണു് നല്ലതെ"ന്നു് വറുഗീസ്സുമാപ്പിള തീരുമാനിച്ചു. അസ്ഥാനസ്ഥവും സന്ദർഭത്തിൽ അനുചിതവുമായ ആ പ്രസംഗഭാഗം ഉയർന്ന നിലയിലുള്ള വേറെ ചിലരെയും വല്ലാതെ ക്ഷോഭിപ്പിച്ചിരുന്നു. അതിൽ ഉൾക്കൊള്ളിച്ച വിഷാംശമാണു് അവർക്കെല്ലാം അസഹ്യമായിത്തോന്നിയതു്.

ഉടനെ കാര്യദർശിസ്ഥാനം രാജിവെച്ചുകൊണ്ടുള്ള ഒരു കത്തു് വറുഗീസ്സുമാപ്പിള അദ്ധ്യക്ഷനെ ഏല്പിച്ചു. പലരും പലവിധത്തിൽ നിർബ്ബന്ധിച്ചിട്ടും അദ്ദേഹം അതു പിൻവലിച്ചില്ല. "ഇതു് ഒരു പൊതുസ്ഥാപനമാണു്. ആർക്കും കാര്യദർശിയാകാം. ഒരാൾ മാത്രം അതു കൈയടക്കിക്കൊണ്ടിരിക്കുന്നതു ശരിയല്ല." എന്നാണു് അദ്ദേഹം മറുപടി പറഞ്ഞതു്. ഒടുവിൽ കാര്യാലോചനായോഗത്തിൽവെച്ചു താഴെ പറയുന്ന മൂന്നു പ്രമേയങ്ങൾ പാസ്സാക്കപ്പെട്ടു:-

(1) കെ. ഐ. വറുഗീസ്സുമാപ്പിള അവർകൾ ഒഴിച്ചുകൂടാത്ത മററു ജോലികൾകൊണ്ടു" സിക്രട്ടറിസ്ഥാനം രാജിവെച്ചതിനെക്കുറിച്ചു സഭാദ്ധ്യക്ഷൻ അവർകൾക്കും ശേഷം സാമാജികന്മാർക്കും വളരെ വ്യസനമുള്ളതായി പ്രസ്താവിച്ചു. നിർവ്വാഹമില്ലായ്കയാൽ രാജി അനുവദിക്കയും, പകരം, നാനാപ്രകാരേണയും ആ സ്ഥാനം വഹിക്കാൻ യോഗ്യനായ സി. അച്യുതമേനോൻ ബി. എ. അവർകൾ ആ സ്ഥാനം സ്വീകരിക്കണമെന്നു നിശ്ചയിക്കയുംചെയ്തു."

(2) "വിദ്യാവിനോദിനിപ്പത്രം ഭാഷാപോഷിണിസഭയ്ക്കു" ഒഴിഞ്ഞുകൊടുപ്പാൻ ഉടമസ്ഥൻ സമ്മതിച്ചിരിക്കുന്നതുകൊണ്ടു"

ഭാഷാപോഷിണിപത്രത്തിനു പകരം മേലാൽ വിദ്യാവിനോദിനി സഭ വകയായി നടത്തുകയും, അതിനു മാസംതോറും 16 ഭാഗങ്ങൾ കൂടുതലായി ചേർക്കുകയും, സഭാസാമാജികന്മാർക്കു വില കൂടാതെ കൊടുക്കുകയും, മററുള്ളവർക്കു് ആണ്ടിൽ 3 ക. വീതം വിലയാക്കുകയും ചെയ്യണം."

(3) "ഈ പത്രം എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ, വേങ്ങയിൽ കുഞ്ഞിരാമൻനായനാർ, കെ. ഐ. വറുഗീസ്സു മാപ്പിള എന്നിവരുടെ സഹായത്തോടുകൂടി സിക്രട്ടറിയുടെ ചുമതലയിൽ നടത്തപ്പെടണം."

സമ്മേളനം കഴിഞ്ഞു് അടുത്തു പുറപ്പെട്ട മനോരമയിൽ "ഭാഷാപോഷിണിസഭ — തിരുവനന്തപുരത്തു വെച്ചു നടന്ന നാലാംസമ്മേളനം" എന്ന തലക്കെട്ടിലെഴുതിട്ടുള്ള മുഖപ്രസംഗം അവസാനിക്കുന്നതിങ്ങനെയാണു്:—

"തിരുവനന്തപുരം യോഗത്തിൽവെച്ചു സഭാകാര്യം സംബന്ധിച്ചു നടന്നിട്ടുള്ള ഒരു പ്രധാന സംഗതി സിക്രട്ടറിയുടെ മാററമാണു്. ഇതോടുകൂടി ഭാഷാപോഷിണി വിദ്യാവിനോദിനിയായിത്തീരുകയുംചെയ്തു. ഭാഷാപരിഷ്കാരത്തെ മാത്രം ഉദ്ദേശിച്ചു് അനന്യസാധാരണമായ സാമർത്ഥ്യത്തോടുകൂടി ഈ മാസികാപുസ്തകം നടത്തിവരുന്ന ആൾ ഈ സഭയുടെ ആരംഭത്തിൽത്തന്നെ ഈ സ്ഥാനത്തിനു് അർഹനായിരുന്നു എന്നുള്ളതിനു സംശയമില്ല. തിരുവിതാംകൂർ, കൊച്ചി, മലബാർ ഈ മൂന്നു രാജ്യത്തെയും ആളുകൾ യോജിച്ചു നടത്തേണ്ടുന്നതായ ഒരു സഭയുടെ പ്രധാനഭാരം, മൂന്നു ദിക്കുകളിലും യോഗ്യന്മാരായ അനേകം സ്നേഹിതന്മാരും മദ്ധ്യസ്ഥാനത്തു സ്ഥിതനാകയാലും ഉള്ള ഒരാൾ വഹിക്കുന്നതു സഭയുടെ അഭിവൃദ്ധിക്കു വളരെ ഉപയോഗപ്പെടുന്നതാകുന്നു. അദ്ധ്യക്ഷന്മാർ അവർകൾ കാര്യാന്തരങ്ങളാൽ ക്ലേശം

കരുവല്ലു; എങ്കിലും എറാനമാസിക" എങ്ങനെയും സമയമുണ്ടാക്ക മെന്നുള്ളതിനു സംശയമില്ല."

പിന്നിൽനിന്നുണ്ടായ കുത്തിന്റെ വേദനമുഴുവൻ മാറുന്നതിനു മുൻപെ എഴുതിയതായതുകൊണ്ടായിരിക്കാം, ഇതിൽ ചില കൊള്ളിവാക്കുകളൊക്കെ ഉൾക്കൊള്ളിച്ചുകാണുന്നതു്. പുത്രനിർവ്വിശേഷം താൻ സ്നേഹിക്കുന്ന സഭയുടെ ഭാവിയെപ്പറ്റി ഓർത്തപ്പോഴുണ്ടായ മനോവേദനയും, ഒരുപക്ഷെ, അതിനു കാരണമായിത്തീർന്നിരിക്കാം.

പുതിയ നിശ്ചയങ്ങളുടെ ഫലമായി "ഭാഷാപോഷിണി മാസിക" നിന്നുപോകയും "വിദ്യാവിനോദിനി" സഭാവക പത്രികയായിത്തീരുകയും ചെയ്തു. 1070 തുലാത്തിൽ പുറപ്പെട്ട വിദ്യാവിനോദിനി 6-ാംവാല്യം ഒന്നാംലക്കത്തിലെ 'പ്രസ്താവന'യിൽ ഇങ്ങനെ പറഞ്ഞുകാണുന്നു:—

"വിദ്യാവിനോദിനിയുടെ അഞ്ചാമത്തെ വയസ്സു തികഞ്ഞു" ഇന്നുമുതൽക്കു" ആറാമത്തെ വർഷം ആരംഭിച്ചിരിക്കുന്നു………… ഈ മാസിക തുടങ്ങിയപ്പോൾ ഇതിൽ മുപ്പത്തിരണ്ടുഭാഗങ്ങളേ ഉണ്ടായിരുന്നുള്ളു എന്നും, രണ്ടു സംവത്സരം കഴിഞ്ഞപ്പോൾ വിലയിൽ കൂടുതൽ വരുത്താതെ പുസ്തകത്തിന്റെ ദീർഘവിസ്താരങ്ങൾ കൂട്ടി എന്നും, വായനക്കാർ ഓർക്കുന്നുണ്ടായിരിക്കാം. പ്രായംകൂടി വരുന്തോറും സ്വാഭാവികമായി ശരീരത്തിനു പുഷ്ടി വർദ്ധിച്ചു വരേണ്ടതാണെന്നുള്ള വിചാരത്തിന്മേൽ വിദ്യാവിനോദിനിയിൽ ഈ മാസംമുതൽ പതിനാറു ഭാഗങ്ങൾകൂടി ചേർക്കുന്നതിനും ഒരു കൊല്ലത്തേക്കുള്ള വില മൂന്നുറുപ്പികയാക്കുന്നതിനും നിശ്ചയിച്ചിരിക്കുന്നു. എന്നുതന്നെയല്ല, വിദ്യാവിനോദിനിക്കു, അന്യർക്കു മറ്റുള്ളവർക്കും ഉപയുക്തമായ എന്തെങ്കിലും ജോലിയിൽ പ്രവേശിക്കുന്നതിനുള്ള പ്രായമായിരിക്കുന്നതിനാൽ, അവളെ "ഭാഷാ

പോഷിണി സഭ"യുടെ സന്ദേശഹാരിണിയായ പ്രിയസഖിയാക്കുകയും ചെയ്തിരിക്കുന്നു."

"ഭാഷാപോഷിണി സഭവക" എന്ന തലക്കുറിപ്പോടുകൂടിയാണ് പിന്നീട് വിദ്യാവിനോദിനി പുറപ്പെട്ടുതുടങ്ങിയതു്. ഈ കുറിപ്പല്ലാതെ, ഭാഷാപോഷിണി സഭയുമായി ബന്ധപ്പെട്ടതാണെന്നു കാണിക്കുന്നതിനോ, അച്യുതമേനോൻ അന്നു പ്രസംഗത്തിൽ സൂചിപ്പിച്ചതുപോലെ "ഭാഷാപോഷിണിസഭയുടെ യോജിച്ചുവിധ"ത്തിലുള്ള ഗൌരവത്തെ പാലിക്കുന്നതിനോ, "ബൃഹസ്പതി" ഉപദേശസമ്പൂർണ്ണമായ തന്റെ ആമുഖലേഖനത്തിൽ ചൂണ്ടിക്കാണിച്ച തരത്തിലുള്ള പരിഷ്കാരങ്ങളിൽ ഒന്നെങ്കിലും നടപ്പിൽ വരുത്തുന്നതിനോ, ഉതകുന്ന യാതൊരു മാററവും മാസികയിൽ വരുത്തിയിരുന്നില്ല. എന്നുമാത്രമല്ല, ഒരു കൊല്ലം കഴിഞ്ഞപ്പോൾ ഈ "തലക്കുറിപ്പ്"പോലും അപ്രത്യക്ഷമാവുകയുംചെയ്തു. സഭയുടെ പ്രവർത്തനം നാമമാത്രമായിട്ടെങ്കിലും നടന്നതുമില്ല. വിമർശനം പോലെ അത്ര എളുപ്പമല്ല പ്രവർത്തനമെന്നും, സിക്രട്ടറിയെന്നും പത്രാധിപരെന്നും കടലാസ്സിൽ അച്ചടിച്ചതുകൊണ്ടുമാത്രമല്ല വറുഗീസ്സുമാപ്പിള പേരുകേട്ടതെന്നും ചിലർക്കൊക്കെ മനസ്സിലായിത്തുടങ്ങി. സഭാംഗങ്ങൾ ബഹളംകൂട്ടി: കാര്യദർശിയെ മാററിയിട്ടെങ്കിലും സഭയെ പുനരുദ്ധരിക്കണമെന്ന് പലരും വലിയകോയിത്തമ്പുരാനെഴുതി. ഭാഷാപോഷിണി മാസിക വീണ്ടും തുടങ്ങണമെന്നു ചിലർ നിർബ്ബന്ധിച്ചു. വറുഗീസ്സുമാപ്പിള മുന്നോട്ടുവന്നു ചുമതല ഏറെറടുത്തില്ലെങ്കിൽ, ജനനക്രിയ ചെയ്ത കൈകൊണ്ടുതന്നെ ഉദകക്രിയയും ചെയ്തു എന്നുള്ളതായിരിക്കും അതിന്റെ ഫലമെന്നു മററുചിലർ മനോരമയിലെഴുതി. വറു

ഗീസ്സമാപ്പിളയാകട്ടെ, ഇതൊക്കെ കണ്ടുംകേട്ടും മിണ്ടാതെ അടങ്ങിയിരുന്നതേയുള്ളു.

അങ്ങിനെയിരിക്കയാണു്, "കേരളമിത്ര"ത്തിൽ ഇതിനെപ്പററി ഒരു മുഖപ്രസംഗം പ്രസിദ്ധപ്പെടുത്തിയതു്. "ഭാഷാപോഷിണിസഭവക" എന്ന മേലെഴുത്തു് എടുത്തുപോയതിനെപ്പററി ചിലർക്കുള്ള ആക്ഷേപം അടിസ്ഥാനരഹിതമാണെന്നും സഭവക പരസ്യങ്ങളും മററും കൂലികൂടാതെ പ്രസിദ്ധപ്പെടുത്താമെന്നു് വിദ്യാവിനോദിനിപ്രവർത്തകന്മാർ സമ്മതിച്ചിട്ടുള്ളതിനാൽ മേലെഴുത്തെടുത്തുകളഞ്ഞതുകൊണ്ടു സഭയ്ക്കു നഷ്ടമൊന്നും ഇല്ലെന്നും മററുമാണു് ആ മുഖപ്രസംഗത്തിൽ പറഞ്ഞിരുന്നതു്. ഇതു കണ്ടപ്പോൾ മൗനം ഭഞ്ജിക്കേണ്ട ഘട്ടമായി എന്നു വറുഗീസ്സമാപ്പിളയ്ക്കു തോന്നി. മനോരമയിൽ ഒരു മുഖപ്രസംഗമെഴുതി * അദ്ദേഹം കേരളമിത്രത്തിനു മറുപടി പറഞ്ഞു. ഇതാണു് അതിലെ ഒരു ഭാഗം:—

"...കേരളമിത്രത്തിന്റെ അഭിപ്രായത്തിൽ വിദ്യാവിനോദിനിയുടെ പുറംചട്ടയിന്മേൽ കുറേക്കാലത്തേയ്ക്കു "ഭാഷാപോഷിണിസഭവക" എന്നൊരു മേലെഴുത്തുണ്ടായിരുന്നതു് എടുത്തുപോയതിനെപ്പററി ചിലർക്കു് അഭിപ്രായഭേദമുണ്ടെന്നറിയുന്നു. എങ്കിലും സഭവക പരസ്യങ്ങളും മററും പതിവുപോലെ കൂലികൂടാതെ പ്രസിദ്ധപ്പെടുത്തുവാൻ അതിന്റെ ഇപ്പോഴത്തെ ഉടമസ്ഥന്മാർ സമ്മതിച്ചിട്ടുള്ളതിനാൽ, സഭയ്ക്കു വിശേഷിച്ചു നഷ്ടമൊന്നുമില്ലെന്നാണു് കേരളമിത്രം പറയുന്നതു്. ഭാഷാപോഷിണി വക പരസ്യങ്ങൾ ആവശ്യപ്പെട്ടപ്പോഴൊക്കെ കൂലികൂടാതെ എല്ലാ പത്രങ്ങളും പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. ആക്കൂട്ടത്തിൽ താനും ചിലതു പ്രസിദ്ധപ്പെടുത്തിട്ടുണ്ടെന്നല്ലാതെ ഓർമ്മപോലുമില്ലാതെ ഇങ്ങിനെ

* 1071 കന്നി 18-നു-

പറയുവാൻ മിത്രത്തിനു ധൈര്യം വന്നതിൽ ആശ്ചര്യപ്പെടുന്നു. അനേകം യോഗ്യന്മാർ നിറഞ്ഞിരിക്കുന്ന വലിയ ഒരു യോഗം മുഖേന വിദ്യാവിനോദിനിയെ അതിന്റെ ഉടമസ്ഥൻ സഭയ്ക്കു വിട്ടുകൊടുത്തിരിക്കുന്നതായി പ്രസ്താവിക്കയും അതനുസരിച്ച് ആ യോഗത്തിൽ ചെയ്ത നിശ്ചയം വിദ്യാവിനോദിനിയിലും പ്രസിദ്ധപ്പെടുത്തുകയും "ഭാഷാപോഷിണി സഭവക" എന്നു മേലെഴുത്തോടുകൂടി ഒരുകൊല്ലത്തോളം അതു നടക്കുകയും ചെയ്തതിന്റെ ശേഷം, ആരോടും ചോദിക്കാതെയും ആരും അറിയാതെയും ഈ മേലെഴുത്തു നീക്കിക്കളഞ്ഞതിനെക്കുറിച്ച് "സന്തോഷിക്കേണ്ടിയിരിക്കുന്നു" എന്നു പറയുന്ന ഒരു പത്രം കേരളത്തിനു പൊതുവേ മിത്രമായിരുന്നാലും സഭയ്ക്കു ശത്രുവെന്നല്ലാതെ വിചാരിക്കുവാൻ വഴികാണുന്നില്ലെന്നു പറയേണ്ടിവന്നതിൽ വ്യസനിക്കുന്നു...."



ഇങ്ങനെ ലേഖനങ്ങളും പ്രത്യാഖ്യാനങ്ങളും ആരോപണങ്ങളും മറുപടികളും കൊണ്ടു നിവൃത്തിയില്ലാതായപ്പോൾ "ഒരുകൊല്ലംകൊണ്ടു 400 രൂപാ നഷ്ടം വന്നതിനാലാണ് വിദ്യാവിനോദിനിയിലെ മേലെഴുത്തു വേണ്ടെന്നുവെച്ചത്" എന്നു സി. പി. അച്യുതമേനോൻ മറുപടിപറഞ്ഞു. "വിദ്യാവിനോദിനി സഭവകയാക്കിയതിന്റെശേഷമുണ്ടായ കടമാണോ ഈ 400 ക.? അതോ, വിദ്യാവിനോദിനി തുടങ്ങിയതു മുതൽക്കുള്ള കടമോ?" എന്നായി നസ്രാണിദീപിക. "ഭാഷാപോഷിണിയോട്" എന്ന തലക്കെട്ടിൽ അമ്പലപ്പുഴ മാധവപ്പൂതുവാൾ മനോരമയിൽ അർത്ഥഗർഭങ്ങളായ ഏതാനും പദ്യങ്ങളെഴുതി. അവയിൽ മൂന്നെണ്ണം ഇവിടെ പകർത്താം.

ത്വരാൻ ഉറപ്പോടെയുള്ള അനവധി ഭാഷാഭിമാനികളുടേയും, നിരന്തരമായ അപേക്ഷയുടെയും നിർബ്ബന്ധത്തിന്റെയും ഫലമായി വറുഗീസ്സ് മാപ്പിള പണ്ടത്തെ ചുമതല വീണ്ടും കൈയേല്ക്കേണ്ടിവന്നു. അങ്ങനെ, 1072-ൽ 'ഭാഷാപോഷിണി' മാസികാപത്രത്തിൽ പുനരവതാരം കൈക്കൊള്ളുകയും സഭയുടെ അഞ്ചാം സമ്മേളനം അധികം താമസിയാതെ കോട്ടയത്തുവെച്ചു കൊണ്ടാടപ്പെടുകയും ചെയ്തു. പിന്നീടു സഭയുടെ സിക്രട്ടറിസ്ഥാനം ഏല്പിച്ചുകൊടുത്താൽപ്പോലും ഏറ്റുവാങ്ങാൻ ആളില്ലാതായി.

പരമാർത്ഥം പറഞ്ഞാൽ, അച്യുതമേനോൻ ഇക്കാര്യത്തിൽ നിരപരാധിയായിരുന്നു. എല്ലാകാര്യത്തിലും മുൻകൈ തങ്ങൾക്കു വേണമെന്നു മോഹിച്ചിരുന്ന കൊച്ചിയിലെ ചില പ്രമാണികളാണ് ഭാഷാപോഷിണിയുടെ സൂത്രധാരത്വം കൊച്ചിയിലേക്കു വലിച്ചിഴച്ചുകൊണ്ടുപോകുന്ന കാര്യത്തിൽ തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുനിന്നുകൊണ്ടു പ്രവർത്തിച്ചിരുന്നതു്. അവരെല്ലാവരുംകൂടി തലപ്പൊക്കമുള്ള ഒരാളെ ഉന്തിത്തള്ളി മുന്നിൽ നിർത്തി എന്നേയുള്ളു. ഈ കൂട്ടുകാർ ആത്മാർത്ഥതയോടുകൂടി തന്നെ സഹായിക്കുമെന്നും, വിദ്യാവിനോദിനി നല്ല ഒരു മാസികയാക്കിത്തീർക്കാമെന്നും, അതുവഴി മാതൃഭാഷയെ യഥാശക്തി പോഷിപ്പിക്കാമെന്നും മറ്റും വിചാരിക്കയും വിശ്വസിക്കയും ചെയ്തുകൊണ്ടുമാത്രമാണ് അച്യുതമേനോൻ അവരുടെ പ്രേരണയ്ക്കു വശംവദനായതു്. കാര്യത്തോടടുത്തപ്പോൾ താൻ ഏകാകിയായിത്തീർന്നിരിക്കുന്നതായി അദ്ദേഹം കണ്ടു. വരിക്കാരെ ഉണ്ടാക്കുന്ന വിഷയത്തിലോ ലേഖനങ്ങൾ സമ്പാദിക്കുന്ന കാര്യത്തിലോ പറഞ്ഞേറ്റപോ

ചെയ്യുള്ള സഹായമൊന്നും കൂട്ടുകാരിൽനിന്നുണ്ടായില്ല. ഇത്തരങ്ങളായ ഉപദേശങ്ങളുടെ കാര്യത്തിൽ ഇരു സ്ഥാനം വഹിച്ചിരുന്ന 'ബൃഹസ്പതി'യും 'ശുക്ര'നും ഗറാം, പ്രവർത്തിക്കേണ്ട ഘട്ടം വന്നപ്പോൾ കാലു പിന്നോക്കം വലിച്ചു.

വറുഗീസുമാപ്പിളയുടെ ത്യാഗശീലവും കാര്യക്ഷമതയും അപ്പോഴാണ് അച്യുതമേനോന്നു ശരിക്കു മനസ്സിലായതു്. പക്ഷേ, പോരായ്മയെല്ലാം സഹിച്ചു് അടങ്ങിയിരിക്കയല്ലാതെ അദ്ദേഹത്തിനു വേറൊരു പോംവഴിയും ഉണ്ടായിരുന്നില്ല. തന്നെ ഈ അപകടത്തിൽ ചാടിച്ച കൂട്ടുകാരുടെനേരെയുള്ള ഒരു നേരിയ പ്രതിഷേധപ്രകടനമായിട്ടുംകൂടിയാണ് വാസ്തവത്തിൽ അദ്ദേഹം വിദ്യാവിനോദിനിയിലെ ആ "മഹോദ്യമം" എടുത്തുകളഞ്ഞതു്. അങ്ങനെ ചെയ്താൽ, ഉത്സാഹികൾ മുന്നോട്ടുവരുമെന്നും കാര്യങ്ങളെല്ലാം ശരിയായി കലാശിക്കുമെന്നും ഒരുപക്ഷേ, അദ്ദേഹം മുൻകൂട്ടി കണ്ടിരുന്നിരിക്കാം. എങ്ങനെയായാലും, അവസാനം കാര്യമെല്ലാം 'ശുഭമായി കലാശിച്ചു' എന്നു് നാം കണ്ടുകഴിഞ്ഞുവല്ലോ.

കാര്യദർശിസ്ഥാനം വീണ്ടും കൈയേററ ഉടനേ വറുഗീസുമാപ്പിള ഒന്നാമതായി ചെയ്തതു്, സഭയുടെ പ്രവർത്തകക്കമ്മിററിയിലെ എല്ലാ അംഗങ്ങൾക്കും എഴുതിയച്ചു് ഭാവിപ്രവർത്തനത്തെപ്പററി അവരുടെ അഭിപ്രായം ആരായുകയാണ്. കിട്ടിയ മറുപടികളെല്ലാം കാര്യദർശി അച്ചുക്കന്നു് അയച്ചുകൊടുക്കുകയും അദ്ദേഹത്തിന്റെ തീരുമാനമനുസരിച്ചു പ്രവൃത്തി തുടങ്ങുകയുമാണുണ്ടായതു്. ഭാഷാപോഷിണി മാസികയുടെ പത്തിൽ ഉടനേ ആരംഭിക്കുക, സഭ മൂന്നുകൊല്ലത്തിലൊ

രിക്കലെങ്കിലും സമ്മേളിക്ക—ഇതാണ് അംഗങ്ങളുടെ അഭിപ്രായങ്ങളെല്ലാം പരിശോധിച്ച് അദ്ധ്യക്ഷനായ വലിയകോയിത്തമ്പുരാൻ ചെയ്ത തീരുമാനം. അതനുസരിച്ച് 1072 കന്നിമാസം മുതൽ 'ഭാഷാപോഷിണി' പ്രതിമാസം പ്രസിദ്ധീകരിക്കപ്പെട്ടുതുടങ്ങി. ഒന്നാം ലക്കത്തിലെഴുതിയ 'പ്രസ്താവന'യിൽ 'കവിസമാജ'ത്തിന്റെ ആരംഭംമുതൽ 'ഭാഷാപോഷിണി'യുടെ പുനർജ്ജന്മംവരെയുള്ള ചരിത്രം മുഴുവൻ ചുരുക്കി പ്രതിപാദിക്കുകയും "സഭയെക്കുറിച്ച് അനന്യസാധാരണമായ വാത്സല്യത്തോടുകൂടിയ അദ്ധ്യക്ഷൻ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും പുതിയ സിക്രട്ടറി അച്യുതമേനോൻ അവർകളും മററ പല മഹാന്മാരും വീണ്ടും ഞാൻതന്നെ സിക്രട്ടറിയായിരിക്കണമെന്നു പബ്ലിക്കായും പ്രൈവററായും എന്നോടാവശ്യപ്പെട്ട് കഥയും മററും തുറന്നു പ്രസ്താവിക്കയും ചെയ്തിട്ടുണ്ട്.

1073 തുലാത്തിലാണ് കോട്ടയത്തുവെച്ച് സഭയുടെ അഞ്ചാം സമ്മേളനം കൊണ്ടാടപ്പെട്ടത്. കേരളവർമ്മ വലിയകോയിത്തമ്പുരാനായിരുന്നു അക്കൊല്ലത്തെ അദ്ധ്യക്ഷൻ. ഉപക്രമപ്രസംഗത്തിൽ സഭയുടെ ഭൂതകാലചരിത്രത്തിലേയ്ക്ക് അദ്ധ്യക്ഷനും ഒന്നെത്തിനോക്കിയതായി കാണുന്നുണ്ട്.

"മൂന്നുവർഷങ്ങൾക്കുമുമ്പ് തിരുവനന്തപുരത്തുവെച്ച് ഏററവും ആഡംബരമായി നടന്ന യോഗം ഈ സഭയുടെ പുണ്യപരിപാകത്തിന്റെ പരമകാഷ്ഠയായിരുന്നു എന്നുള്ളതിനു സംശയമില്ല. അതോടുകൂടി പുണ്യഫലമെല്ലാം ക്ഷയിച്ചുപോയിട്ടോ എന്നു തോന്നുമാറു", ഈ സഭയുടെ പിന്നത്തെ അവസ്ഥ ഇതിന്റെ അഭ്യുദയത്തിൽ ശ്രദ്ധാലുക്കളായ എല്ലാവർക്കും അത്യന്തം വ്യസനഹേതുവാ

യിത്തീർന്നിരുന്നു. അനന്തരം ഇതിന്റെ പുനരുജ്ജീവനത്തിനു ഹേതുവായിത്തീർന്നതു് സിക്രട്ടറിസ്ഥാനം വഹിച്ചിരുന്ന മിസ്റ്റർ വറുഗീസുമാപ്പിള പിന്നെയും അതിനെ സ്വീകരിച്ചതു മാത്രമാകുന്നു. ആരംഭംമുതൽക്കു ഈ **സഭയുടെ ജീവനായിരുന്ന ആൾ** ഇതിനോടുള്ള സംബന്ധത്തെ വിട്ടപ്പോൾ ഇതു കഥാവശേഷമായിത്തീർന്നതും, പിന്നീടു് അയാൾ ഇതിനോടു ചേർന്നപ്പോൾ ഇതു പുനഃ സജീവമായിത്തീർന്നതും എന്നിട്ടു് ഒട്ടും ആശ്ചര്യമായിത്തോന്നുന്നില്ല. സഭവക മാസികപുസ്തകം വിദ്യാവിനോദിനിയോടുകൂടി ഏകീഭവിച്ചു് ഒരു വർഷംവരെ ഇരുന്നതിന്റെശേഷം കഴിഞ്ഞ ഭാരവാഹികൾ അതിന്റെ പേരുപോലും ഇല്ലാതാക്കിത്തീർക്കയാണല്ലോ ചെയ്തതു്. പിന്നീടു് അതിനെ കഴിഞ്ഞ കൊല്ലം കന്നിമാസംമുതൽ ആരംഭിച്ചു ദ്വൈമാസ്യമായവിധത്തിൽ നടത്തിത്തുടങ്ങിയതു മാത്രമാണു് സഭയുടെ പുനരാവിർഭാവത്തെ പ്രഖ്യാപിച്ചതു്. ഈ മാസികപുസ്തകത്തെ ഇപ്രകാരം ഉചിതമായവിധം നടത്തിക്കൊണ്ടുപോകുന്നതിൽ സിക്രട്ടറി ചെയ്തിട്ടുള്ളതും ചെയ്തുപോരുന്നതുമായ ശ്രമം എത്രയും അഭിനന്ദനീയമായിരിക്കുന്നു."

കവിതാപരീക്ഷകളും മററും ഈ സമ്മേളനത്തിൽ നടത്തിയതായിക്കാണുന്നില്ല. എല്ലാവർക്കും എതിരഭിപ്രായമുള്ളതായി കണ്ടതുകൊണ്ടു് ഒരുപക്ഷേ, അവക ചടങ്ങുകൾ വേണ്ടെന്നുവെച്ചതായിരിക്കാം. മൂന്നുകൊല്ലത്തെ നിർജ്ജീവനിദ്രയിൽനിന്നു സഭയേയും സഭാംഗങ്ങളേയും തട്ടിയുണർത്താൻ സിക്രട്ടറി വളരെ വളരെ പണിപ്പെടേണ്ടിവന്നു. തിരുവിതാംകൂർ മഹാരാജാവും ആററിങ്ങൽ മൂത്തതമ്പുരാനുംകൂടി 250 ക. സംഭാവന ചെയ്തിട്ടും, വറുഗീസുമാപ്പിള കൈയിൽനിന്നു 350 ക. യോളം കൂടുതൽ ചെലവാക്കേണ്ടിവന്ന ഒരു കൊല്ലമായിരുന്നു അതു് എന്നു പറഞ്ഞാൽ, അദ്ദേഹം സഭയ്ക്കു

വേണ്ടി ചെയ്യാറുണ്ടായിരുന്ന ത്യാഗത്തിന്റെ സ്വരൂപം വായനക്കാർക്ക് ഏകദേശം ഊഹിക്കാമല്ലോ.

ഉത്സാഹശാലികളും കേരളത്തെ മുഴുവൻ പ്രതിനിധാനം ചെയ്യുന്നവരുമായ അൻപതോളം നല്ല സാഹിത്യകാരന്മാരെ ഉൾപ്പെടുത്തി ഒരു പുതിയ പ്രവർത്തകസംഘത്തെ തിരഞ്ഞെടുത്തു് ശോഭനമായ ഭാവിക്കു് അടിത്തറകെട്ടി എന്നുള്ളതാണു് അഞ്ചാംസമ്മേളനത്തിൽനിന്നുണ്ടായ ഒരു വലിയ നേട്ടം. ഈ അടിത്തറയിൽ ഉന്നതമായ ഒരു ഹർമ്മ്യം കെട്ടിപ്പടുക്കണമെന്നായിരുന്നു കാര്യദർശിയുടെ വിചാരം. 'എന്നാൽ "അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേൽ" എന്ന ആപ്തവാക്യമനുസരിച്ചുള്ള ഒരു യാദൃച്ഛിക സ്ഥിതിവ്യത്യാസമായിരുന്നു അനുഭവം. 1072 അവസാനം മുതൽക്കുതന്നെ വറുഗീസുമാപ്പിളയുടെ ആരോഗ്യത്തിനു് അല്പം ഹാനിതട്ടിത്തുടങ്ങിയിരുന്നു. മനോരമയെ സംബന്ധിച്ച നിരന്തരമായ കൃത്യബാഹുല്യം ഈ അനാരോഗ്യത്തിനു വളംവെച്ചുകൊടുത്തു. സഭയുടെ അഞ്ചാംസമ്മേളനം വിജയപര്യവസായിയാക്കുന്നതിനുവേണ്ടി ഒരാഴ്ച ഇടവിടാതെ ക്ലേശിക്കേണ്ടി ചെയ്തപ്പോൾ എല്ലാം തികഞ്ഞു. പത്രാധിപർ രോഗശയ്യാവലംബിയായിത്തീർന്നു. നാട്ടുവൈദ്യന്മാരും ഇംഗ്ലീഷ് ഡോക്ടർമാരും വളരെ പണിപ്പെട്ടിട്ടും യാതൊരു ഫലവുമുണ്ടായില്ല. 'മനോരമയേയും വറുഗീസുമാപ്പിളയേയും പററി അഗാധമായ സ്നേഹവാത്സല്യങ്ങളുണ്ടായിരുന്ന അന്നത്തെ വയസ്കരമൂസ്സ് പല ഔഷധങ്ങൾ പ്രയോഗിച്ചിട്ടും രോഗം വിട്ടുമാറാനുള്ള ഭാവം കണ്ടില്ല." ഒടുവിൽ, അന്നു് കോഴിക്കോട്ടു് ഉദ്യോഗം വഹിച്ചിരുന്ന ദിവാൻബഹദൂർ ഡാക്ടർ വറുഗീസിനെക്കൊ

ണ്ടു് ചികിത്സിപ്പിക്കുന്നതിന്നായി വറുഗീസുമാപ്പിള കോഴിക്കോട്ടേയ്ക്കു പോയി. ഏതാനും മാസത്തെ ചികിത്സയുടെ ഫലമായി സുഖക്കേടു മാറുകയും, കോട്ടയത്തെത്തി വീണ്ടും പത്രാധിപത്യം ഏറ്റെടുക്കുകയുംചെയ്തുവെങ്കിലും കൂട്ടുകാരുടേയും വീട്ടുകാരുടേയും ഉപദേശങ്ങളെ വകവെയ്ക്കാതെ ബുദ്ധിമുട്ടി ജോലിചെയ്തതിന്റെ ഫലമായി വീണ്ടും കിടപ്പിലായി. ഇത്തവണ തിരുവനന്തപുരത്തു് "കുഞ്ഞൻ അപ്പോത്തിക്കരി"യെക്കൊണ്ടാണു് ചികിത്സിപ്പിച്ചതു്. സുഖക്കേടു് ഒരുവിധം ഭേദമായി എന്നുതന്നെ പറയാം. എങ്കിലും, 107൪-നു മുൻപുണ്ടായിരുന്ന ആരോഗ്യം വറുഗീസുമാപ്പിളയ്ക്കു് പിന്നീടു് ഒരിക്കലും വീണ്ടുകിട്ടിയിരുന്നില്ല. കാര്യങ്ങളെല്ലാം ഒരുവിധം നടത്തിയിരുന്നു എന്നു മാത്രം. താമസം മിക്കവാറും തിരുവല്ലായിൽ തന്നെയായിരുന്നു. ഇടയ്ക്കിടയ്ക്കു കോട്ടയത്തേയ്ക്കു പോയ്ക്കൊണ്ടിരുന്നു എന്നേയുള്ളു.

ഇങ്ങനെ അനാരോഗ്യത്തിനു് അടിപെട്ടിരിക്കുമ്പോഴും തന്റെ മമതാഭാജനമായ ഭാഷാപോഷിണിസഭയെ വിസ്മരിക്കാൻ വറുഗീസുമാപ്പിളയ്ക്കു സാധിച്ചിരുന്നില്ല. മാസിക മുറയ്ക്കു നടന്നുകൊണ്ടിരുന്നു. ഭാഷയ്ക്കും സാഹിത്യത്തിനും പ്രയോജനകരങ്ങളായ പല നല്ല നല്ല ലേഖനങ്ങൾ അക്കാലത്തു് ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. സംസ്കൃതത്തിൽനിന്നു പല കാവ്യങ്ങളും മലയാളത്തിലേയ്ക്കു തർജ്ജമചെയ്യിച്ചു് മാസികയിൽ ചേർത്തിരുന്നു. ശ്രീകൃഷ്ണവിലാസം മുതലായവ അക്കൂട്ടത്തിൽ ഉൾപ്പെടും. ലേഖകന്മാർക്കു പ്രതിഫലം കൊടുക്കുന്ന സമ്പ്രദായം ചുരുങ്ങിയതോതിലാണെങ്കിലും മലയാളത്തിൽ ആദ്യമായി നടപ്പിലാക്കിയതു് ചരിത്രനായകനാണു്.

കോട്ടയത്തെ സമ്മേളനം കഴിഞ്ഞു് രണ്ടുകൊല്ലത്തിനുശേഷം 1075 കന്നി ൨൮-ാംനു- തിരുവനന്തപുരത്തുവെച്ചാണു് സഭയുടെ ആറാമത്തെ സമ്മേളനം നടന്നതു്. അന്നു് അതിവിപുലമായ ഒരു സ്വാഗതസംഘം അവിടെ രൂപവൽക്കരിക്കപ്പെട്ടിരുന്നു. ജസ്റ്റിസ് ദിവാൻബഹദൂർ എ. ഗോവിന്ദപ്പിള്ള ബി. എ. ബി. എൽ. ആയിരുന്നു സ്വാഗതസംഘത്തിന്റെ അദ്ധ്യക്ഷൻ; ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ ഖജാൻജിയും. സമ്മേളനം ആഡംബരത്തോടുകൂടിത്തന്നെ നടന്നു. വലിയകോയിത്തമ്പുരാൻതന്നെയായിരുന്നു അദ്ധ്യക്ഷൻ. ദിവാൻബഹദൂറിന്റെ പ്രസംഗത്തിൽ ഇംഗ്ലിഷ് പഠിച്ചവർ മാതൃഭാഷയായ മലയാളത്തിന്റെ നേരെ പ്രദർശിപ്പിക്കുന്ന അതിരററ അനാസ്ഥയെ അപലപിക്കയും, അങ്ങനെയുള്ള വിജ്ഞാനസമ്പന്നരിൽ നിന്നാണു് മലയാളത്തിനു പല ഗുണങ്ങളും സിദ്ധിക്കേണ്ടതെന്നു ചൂണ്ടിക്കാണിക്കയും ചെയ്തിരുന്നു. വറുഗീസുമാപ്പിള വായിച്ച റിപ്പോർട്ടിൽ പതിവുപോലെ സഭയുടെ ചെയ്തികളെ വിസ്തരിച്ചതിനുശേഷം, 'കോട്ടയത്തെ സഭായോഗം നടന്നു് ഒരുമാസം കഴിയുന്നതിനു മുൻപു് ദൈവഗത്യാ പിടിപെട്ട ഒരു രോഗത്താൽ താൻ ഏഴെട്ടുമാസത്തോളം കോട്ടയത്തും പിന്നീടു് അഞ്ചാറുമാസം തിരുവനന്തപുരത്തും ചികിത്സയിൽ കിടന്നതും, ദൈവാനുകൂല്യത്താൽ ദീനം ഒരുവിധം ഭേദമായതിന്റെശേഷവും മനശ്ശരീരങ്ങൾക്കു യഥാപൂർവ്വം ബലമുണ്ടാകുന്നതുവരെ പഴയ ജോലികളിൽ പ്രവേശിക്കരുതെന്നുള്ള വൈദ്യന്മാരുടെ വിധിയനുസരിച്ചു് ഇപ്പോഴും പ്രായേണ സ്വസ്ഥവൃത്തിയിൽ കഴിച്ചുകൂട്ടിവരുന്നതും' മററും വിവരിക്കയും "കേരളമൊട്ടുക്ക പലജാതിയിലും അവസ്ഥയിലും ഉള്ള ആളുകളെക്കൊ

ണ്ടു സാധിക്കേണ്ടതായ വലിയ ഉദ്ദേശങ്ങളോടുകൂടിയ ഈ സഭയുടെ ഭാരം വഹിക്കാൻ താൻ അശക്തനായിത്തീർന്നിരിക്കുന്നു എന്നും, മേലാൽ സഭ തന്റെ ചുമതലയിൽവെച്ചുകൊണ്ടിരിക്കുന്നതു് അവിഹിതമാകയാൽ അതിനു തക്ക യോഗ്യതയുള്ള ആരെയെങ്കിലും തിരഞ്ഞെടുക്കണമെന്നും് പ്രത്യേകം താൻ അപേക്ഷിക്കയും ചെയ്തിരുന്നു. പക്ഷേ, കാര്യാലോചന വന്നപ്പോൾ, എല്ലാവരും ഏകകണ്ഠമായി അഭിപ്രായപ്പെട്ടതു്, വറുഗീസുമാപ്പിളതന്നെ കാര്യദർശിയായിരിക്കണമെന്നാണ്. അങ്ങനെ വീണ്ടും ആ ഗുരുതരമായ ചുമതല അദ്ദേഹത്തിന്റെ ചുമലിൽതന്നെ വന്നുവീണു.

വർദ്ധിച്ചുവന്ന അനാരോഗ്യംനിമിത്തം പണ്ടത്തെപ്പോലെ ഓടിച്ചാടി നടക്കുന്നതിനു വറുഗീസുമാപ്പിള അശക്തനായിത്തീർന്നിരുന്നതിനാൽ, പിന്നീട്ട് നാലഞ്ചുകൊല്ലത്തേയ്ക്കു സഭയുടെ കാര്യങ്ങളൊന്നും നടന്നതായി കാണുന്നില്ല. മാസിക നല്ല നിലയിൽ നടന്നിരുന്നു. ഗ്രന്ഥകാരന്മാരെ പ്രോത്സാഹിപ്പിക്കുന്ന കൃത്യവും നിർവിഘ്നം തുടർന്നിരുന്നു. ഇതു രണ്ടും ഒരിടത്തു് അടങ്ങിയൊതുങ്ങിയിരുന്നു ചെയ്യാവുന്ന കാര്യങ്ങളാണല്ലോ. സഭയുടെ സമ്മേളനങ്ങൾ നടത്തുന്ന വിഷയത്തിൽ ചരിത്രനായകനെ ആത്മാർത്ഥമായി സഹായിക്കാൻപോലും ആരും തയ്യാറുണ്ടായിരുന്നില്ല. ഒടുവിൽ ആ യഥാർത്ഥഭാഷാഭിമാനി ആത്മത്യാഗത്തിനുതന്നെ തയ്യാറായി. ഇങ്ങനെ ഭാഷാപോഷിണിസഭയുടെ **ഏഴാമത്തെ സമ്മേളനം** വറുഗീസുമാപ്പിളയുടെ ചുമതലയിൽ കൊണ്ടാടപ്പെട്ട ഒടുവിലത്തെ സമ്മേളനം—നടന്നതു് തലശ്ശേരിയിൽ വെച്ചാണ്. കടത്തനാട്ട് ഉദയവർമ്മത്തമ്പുരാനായിരുന്നു ആ സമ്മേളനത്തിന്റെ സൂത്രധാരൻ. കെ. സി.

നാരായണൻനമ്പ്യാർവഴി ചരിത്രനായകൻ ചെയ്തു. അപേക്ഷയുടെ ഫലമായിട്ടാണ് തമ്പുരാൻ ആ ചുമതല കൈയേററതു്. ഒരു ജോലി ഏററുകഴിഞ്ഞാൽ അതു കഴിയുന്നതും ഭംഗിയായി നിർവഹിക്ക എന്നതു് അദ്ദേഹത്തിൻെറ ഒരു പ്രത്യേക സ്വഭാവമായിരുന്നു. സമ്മേളനത്തെപ്പററി ആലോചിക്കുന്നതിനായി അദ്ദേഹം വിളിച്ചുകൂട്ടിയ യോഗത്തിൽ ഗവർമ്മെണ്ടുദ്യോഗസ്ഥന്മാർ, അഭിഭാഷകപ്രവരന്മാർ, കോളേജ് പ്രൊഫസ്സർമാർ എന്നുതുടങ്ങിയ പല നിലകളിലുള്ള അനവധി ആളുകൾ വന്നുകൂടിയിരുന്നു. സമ്മേളനത്തിൻെറ നടത്തിപ്പിനായി മാന്യന്മാരും സ്വാധീനശക്തിയുള്ളവരുമായ 50 പേരടങ്ങിയ ഒരു സ്വാഗതസംഘം അന്നു രൂപവൽകൃതമായി. തമ്പുരാൻെറ നേതൃത്വത്തിൽ, സ്വാഗതസംഘാംഗങ്ങളും സന്നദ്ധസംഘാംഗങ്ങളും സമ്മേളനത്തിനു വേണ്ട ഒരുക്കങ്ങൾ ആത്മാർത്ഥതയോടുകൂടി ആരംഭിക്കയും ചെയ്തു.

1079 ചിങ്ങം 26, 27 എന്നീ തിയ്യതികളിലായി ബ്രണ്ണൻ കോളേജിൽവെച്ചാണ് സമ്മേളനം നടന്നതു്. ചിറയ്ക്കൽ ഇളയതമ്പുരാനായിരുന്നു രണ്ടുദിവസത്തെയും അദ്ധ്യക്ഷൻ. സ്വാഗതപ്രസംഗം, അദ്ധ്യക്ഷപ്രസംഗം, കാര്യദർശിയുടെ റിപ്പോർട്ടുവായന, വിഷയനിർണ്ണയക്കമ്മിററിരൂപവൽക്കരണം എന്നുതുടങ്ങി കാര്യമാത്രപ്രസക്തങ്ങളായ ചില നടവടികൾ മാത്രമാണ് ഒന്നാംദിവസത്തെ പരിപാടിയിൽപെട്ടിരുന്നതു്. രണ്ടാംദിവസം കടത്തനാട്ട് ഉദയവർമ്മതമ്പുരാൻ, എം. ശേഷഗിരി പ്രഭു, മൂർക്കോത്തു കുമാരൻ, വള്ളത്തോൾ നാരായണമേനോൻ എന്നിവരുടെ പ്രസംഗങ്ങൾ നടന്നു. സർവ്വകലാശാലക്കാരും മററും, നിലവിലുള്ള പല വ്യാകരണങ്ങളെ അടിസ്ഥാനപ്പെടുത്തി ചോദ്യങ്ങൾ

ഛേദിക്കുന്നതുനിമിത്തം വിദ്യാർത്ഥികൾക്കു പല വൈഷമ്യങ്ങളും അനുഭവപ്പെടുന്നുവെന്നും, അതുകൊണ്ടു് മേലാൽ രാജരാജവർമ്മയുടെ കേരളപാണിനീയം, ശബ്ദശോധിനി മുതലായ വ്യാകരണങ്ങളെ മാത്രം പ്രമാണഗ്രന്ഥങ്ങളായി സ്വീകരിക്കണമെന്നു സർവ്വകലാശാലക്കാരോടപേക്ഷിക്കണമെന്നും വിവരിക്കുന്ന ഒരു പ്രമേയം, പ്രസംഗാവസാനത്തിൽ എം. ശേഷഗിരിപ്രഭു അവതരിപ്പിക്കയും വറുഗീസ്മാപ്പിള അതിനെ പിൻതാങ്ങുകയും ചെയ്തു. കമ്മിററിഭ്രാന്തന്മാരായ ചിലർ ഇടയ്ക്കു ചാടിവീണു. നിലവിലുള്ള വ്യാകരണങ്ങളെല്ലാം പരിശോധിച്ചു് നല്ലതേതാണെന്നു റിപ്പോർട്ടുചെയ്യാൻ ഒരു കമ്മിററി നിശ്ചയിച്ചാൽ മതിയെന്നും, അവരുടെ റിപ്പോർട്ടു കിട്ടിയതിനുശേഷം വേണ്ടതെന്താണെന്നു പിന്നീടാലോചിക്കാമെന്നും ഒടുവിൽ കുഞ്ഞുകൃഷ്ണമേനോനഭിപ്രായപ്പെട്ടു. ആ അഭിപ്രായമനുസരിച്ചു് കടത്തനാട്ടു് ഉദയവർമ്മ, മാനവിക്രമ ഏട്ടൻ തമ്പുരാൻ, എം. രവിവർമ്മതമ്പുരാൻ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, ടി. കെ. കൃഷ്ണമേനോൻ, പുന്നശ്ശേരി നമ്പി, ടി. സക്കറിയാസ്സ്, കെ. എം. ചെറിയാൻ എന്നുതുടങ്ങി നല്ല തലപ്പൊക്കമുള്ള 12 പേരടങ്ങിയ ഒരു കമ്മിററിയെ തിരഞ്ഞെടുക്കുകയും ചെയ്തു. *

കേരളത്തിൽ അങ്ങുമിങ്ങുമായി ചിന്നിച്ചിതറി താമസിക്കുന്ന സാഹിത്യകാരന്മാരിൽ മിക്കവർക്കും സമ്മേളിക്കാനും അഭിമുഖപരിചയം സമ്പാദിക്കാനും സാധിച്ചു എന്നുള്ളതാണു് തലശ്ശേരി സമ്മേളനംകൊണ്ടുണ്ടായ വലിയ നേട്ടം. അക്കൊല്ലത്തെപ്പോലെയുള്ള ആൾക്കൂട്ടം ഭാ: പോ: സഭയുടെ മറെറാരു സമ്മേളന

* ഫലം പൂജ്യമായിരുന്നു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ.

തതിലും ഉണ്ടായിട്ടില്ലെന്നാണ് പറയപ്പെടുന്നതു്. "ജനബാഹുല്യംകൊണ്ടു് കോളെജിന്റെ അകവും പുറവും വളപ്പും അടുത്തുള്ള റോഡുകൂടിയും നിറഞ്ഞിരുന്നു."* സ്വാഗതസംഘാദ്ധ്യക്ഷനായിരുന്ന ഉദയവർമ്മതമ്പുരാന്റെ ഔദാൎയ്യവുംകൂടി ഇതിനു് ഒരു പക്ഷേ കാരണമായിരുന്നിരിക്കാം. എന്തുകൊണ്ടെന്നാൽ, സമ്മേളനത്തിനു തലശ്ശേരിയിൽ വന്നുചേർന്നിരുന്ന ആളുകൾ സ്വന്തം ഗൃഹത്തിലെന്നപോലെ—അതിലുമധികം എന്നു പറയുന്നതായിരിക്കും പരമാർത്ഥം—സകല സുഖസൗകൎയ്യങ്ങളോടുംകൂടിയാണു് രണ്ടു മൂന്നു ദിവസം അവിടെ കഴിച്ചുകൂട്ടിയതു്. യോഗത്തെപ്പററി അന്നു മനോരമയിൽ പ്രസിദ്ധീകരിച്ച റിപ്പോർട്ടിലെ ഒരു ഭാഗം നോക്കുക:—

"ദൂരസ്ഥന്മാരായ ആളുകൾ തീവണ്ടിയാപ്പീസ്സിൽ എത്തിയപ്പോഴേക്കും അവരെ എതിരേല്ക്കുന്നതിനായി കുതിരവണ്ടികളോടുകൂടി നിർവ്വാഹകസംഘക്കാർ അവിടെ ഹാജരായിരുന്നു. അപ്പോൾമുതൽ സമ്മേളനങ്ങൾ കഴിഞ്ഞു് തിരികെ തീവണ്ടി കയറി എല്ലാവരും അവരവരുടെ ദിക്കുകളിലേക്കു മടങ്ങിപ്പോകുന്നതുവരെ സദസ്യരായി വന്നിരുന്ന സകല ജനങ്ങൾക്കും എവിടെപ്പോകുന്നതിനും സദാ കുതിരവണ്ടികൾ ഹാജരായിരുന്നു. അതുപോലെതന്നെ സദസ്യരായി വന്നിരുന്നവർക്കു തയ്യാറാക്കിച്ചുകൊടുത്തിരുന്ന ഭക്ഷണവും ഒട്ടും ഉപായമല്ലായിരുന്നു. വലിയ പപ്പടം, പഞ്ചസാര, പഴംനുറുക്ക്, പ്രഥമൻ, പഞ്ചസാരപ്പായസം മുതലായ നാനാവിഭവങ്ങളോടുകൂടി. രണ്ടുനേരവും കേമമായ സദ്യയും, രാവിലെയും പകലെയും കാപ്പി പലഹാരങ്ങൾ മുതലായവയും പ്രതിദിനം തയ്യാറായിരുന്നു. തേച്ചുകുളിക്കേണ്ടുന്നവർക്കു എണ്ണ മുതലായവയും സദാ തയ്യാറുതന്നെ. ഇപ്രകാരം വെ

---

* പത്രറിപ്പോർട്ട്.

ടിപ്പായും കേമമായുമുള്ള ചാട്ടവട്ടങ്ങൾ ഇതിനു മുൻപു സമാജയോഗങ്ങൾ നടന്നിട്ടുള്ള ദിക്കുകളിലൊന്നും ഉണ്ടായിട്ടില്ലെന്നാണ് പരക്കെ സംസാരം. ഇവയെല്ലാംകൊണ്ടുമുള്ള സകല ചെലവുകളും വഹിച്ചതു് അത്യൗദാര്യനിധിയായ കടത്തനാട്ട് ഇളയതമ്പുരാനവർകൾതന്നെയാണ്"..........."

വടക്കെങ്ങാണ്ടോ ഒതുങ്ങിക്കഴിഞ്ഞുകൂടിയിരുന്ന ഉദയവർമ്മതമ്പുരാനെ ഈ മഹോദ്യമത്തിലേക്കു ചാടിക്കാൻ വറുഗീസ്സുമാപ്പിളയ്ക്കു സാധിച്ചതു് മനോരമപ്പത്രം കൈവശമുള്ളതുകൊണ്ടും കൂടിയാണ്. സ്തുതിക്കേണ്ടവരെ സ്തുതിച്ചും, പ്രോത്സാഹിപ്പിക്കേണ്ടവരെ പ്രോത്സാഹിപ്പിച്ചും, കർമ്മോദ്യുക്തരാക്കുന്നതിനു പത്രാധിപർക്കുണ്ടായിരുന്ന സാമർത്ഥ്യം അസാധാരണമെന്നുതന്നെ പറയണം. കുറച്ചുകാലമായി സുഖമില്ലാതെ കിടപ്പിലായിരുന്നിട്ടും, ഡാക്ടർമാരുടെ നിർബന്ധപൂർവ്വമായ ഉപദേശത്തെ അവഗണിച്ചു്, അദ്ദേഹം മുൻകൂട്ടി തലശ്ശേരിയിലെത്തിയിരുന്നു. ഉദയവർമ്മതമ്പുരാന്റെ സ്നേഹപൂർവ്വമായ ശാസനയെപ്പോലും വകവെക്കാതെ സമ്മേളനത്തിന്റെ വിജയപര്യവസാനത്തിനായി അക്ഷീണമായി പരിശ്രമിക്കയും ചെയ്തു. റിപ്പോർട്ടുവായിച്ചതു വറുഗീസ്സുമാപ്പിള തന്നെയായിരുന്നു. "ദേഹാസ്വാസ്ഥ്യം നിമിത്തം റിപ്പോർട്ടു വിസ്തരിച്ചെഴുതാൻ സാധിച്ചിട്ടില്ലെന്നു" ക്ഷമാപണപൂർവ്വം പ്രസ്താവിച്ചുകൊണ്ടാണ്, വളരെ ബുദ്ധിമുട്ടി, അദ്ദേഹം ആ "ചുരുങ്ങിയ റിപ്പോർട്ടു" വായിച്ചുതീർത്തതു്. ഭാ: പോ: സഭയുടെ സിക്രട്ടറി എന്നനിലയിൽ താൻ വായിക്കുന്ന അവസാനത്തെ റിപ്പോർട്ടാണ് അതെന്നു് ആ അവസരത്തിൽ അദ്ദേഹം സ്വപ്നത്തിൽപോലും വിചാരിച്ചിരുന്നിരിക്കയില്ല.

യോഗം അവസാനിച്ചതിന്റെ പിറ്റേദിവസം സമ്മേളനത്തിന്നു സന്നിഹിതരായിരുന്ന സഹൃദയന്മാരെയെല്ലാം കടത്തനാട്ടേക്കു ക്ഷണിച്ചുകൊണ്ടുപോയി അവിടെവെച്ചു് ഉദയവർമ്മതമ്പുരാൻ വിഭവസമൃദ്ധമായ ഒരു സദ്യസൽക്കാരം നടത്തുകയുണ്ടായി. സാഹിത്യകാരന്മാർക്കെല്ലാം യഥോചിതം സമ്മാനങ്ങളും നൽകപ്പെട്ടു. എല്ലാം കഴിഞ്ഞു് ഒടുവിൽ വറുഗീസുമാപ്പിളയെ അടുത്തു വിളിച്ചു് വിലയേറിയ രണ്ടുജോഡി പട്ടുകര സമ്മാനിക്കയും, ഭാഷാപോഷിണിയെങ്കിലും ഭേദം നല്ലപോലെ സൂക്ഷിക്കണമെന്നു പ്രത്യേകം ഉപദേശിക്കയും ചെയ്തു. ഈറിവഴിന്ന കണ്ണുനീരോടുകൂടിയാണു് ചരിത്രനായകൻ കൈകൂപ്പി യാത്രപറഞ്ഞു പിരിഞ്ഞതു്. ഹൃദയസ്പൃക്കായ ഈ രംഗം ചുറ്റും കൂടിനിന്നിരുന്നവരുടെ കണ്ണുകളെപ്പോലും ആർദ്രങ്ങളാക്കിത്തീർത്തു.

ഇതിന്നുശേഷം 1086 കന്നി 17-ാംനു- (ചരിത്രനായകൻ മരിച്ചു് ഏഴുകൊല്ലം കഴിഞ്ഞു്) വൈക്കത്തുവെച്ചു ഭാഷാപോഷിണിസഭയുടെ ഒരു സമ്മേളനം—അഥവാ അവസാന സമ്മേളനം - കൂടി നടന്നതായി കാണുന്നു്. അതോടുകൂടി ആ സഭ നാമാവശേഷമായിത്തീർന്നു.



## പ്രോത്സാഹനം

"ആരംഭം, പരിഷ്കരണം എന്നിങ്ങനെ മിക്ക കാര്യങ്ങൾക്കും രണ്ടു ഘട്ടങ്ങളുണ്ടു്. കുറ്റങ്ങളും കുറവുകളും സ്വാഭാവികമായിത്തന്നെ വരാവുന്ന പ്രാരംഭഘട്ടത്തിൽ, അതിനെയെല്ലാമവഗണിച്ചുകൊണ്ടുള്ള പ്രോത്സാഹനം അത്യാവശ്യമാണു്. മറ്റുള്ളവർ പ്രശംസിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്യുന്നുണ്ടെന്നു കണ്ടാൽ മാത്രമേ പ്രവർത്തകന്മാർക്കു് കൂടുതലായ പ്രചോദനം കിട്ടുകയുള്ളു. ഇങ്ങനെ സാധനങ്ങൾ ധാരാളം ഉണ്ടായിത്തുടങ്ങിക്കഴിഞ്ഞാൽ പിന്നീടു് പരിഷ്കരണത്തിനുള്ള ശ്രമമാരംഭിക്കാം. ആ ഘട്ടത്തു് കണ്ണടച്ചുകൊണ്ടുള്ള പ്രോത്സാഹനമല്ല, കുറ്റങ്ങളും കുറവുകളും ചൂണ്ടിക്കാണിച്ചുകൊണ്ടുള്ള സ്നേഹപൂർണ്ണങ്ങളായ വിമർശനങ്ങളാണു്. വല്ലവിധത്തിലും കുറെ സാധനങ്ങൾ ഉണ്ടാവുകയല്ല, ഉണ്ടാകുന്നവ നല്ലതരത്തിലുള്ളവയായിരിക്കാൻ ശ്രമിക്കയാണു് ആ ഘട്ടത്തിലെ ആവശ്യം. അതിനു് വിമർശനങ്ങൾ വളരെ പ്രയോജനപ്പെടും.

"സാഹിത്യത്തെ സംബന്ധിച്ചും ഇതു വളരെ പരമാർത്ഥമാണു്. ഇനിയും മലയാളത്തിൽ പുസ്തകങ്ങൾ ധാരാളമായി എന്നു പറയാറായിട്ടില്ല. എങ്ങനെയെങ്കിലും കുറെ പുസ്തകങ്ങളുണ്ടായിക്കൊള്ളട്ടെ. അതിനുള്ള പരിതഃസ്ഥിതി സൃഷ്ടിക്കയാണു് ഇന്നത്തെ പ്രധാനമായ ആവശ്യം. ഈ തത്വം മനസ്സിൽവെച്ചുകൊണ്ടാണു് ഞാൻ പ്രവർത്തിച്ചുവരുന്നതു്. എന്റെ പ്രവൃത്തി വഴിപിഴച്ചുപോയിട്ടില്ലെന്നു് അഭിമാനംകൊണ്ടു മനസ്സിലാക്കാനും അങ്ങനെ ചാരിതാർത്ഥ്യജന്യമായ ആത്മസംതൃപ്തി അനുഭവിക്കാനും എനിക്കു് ഇടയായിട്ടുണ്ടു്."*

കേരളവർമ്മ വലിയകോയിത്തമ്പുരാൻ സന്ദർഭവശാൽ ഒരിടത്തു് രേഖപ്പെടുത്തിയിട്ടുള്ള ഒരഭിപ്രായ

മാണിതു്. മനോരമയുടെ നയത്തെപ്പററി അഭിപ്രായം ചോദിച്ച അവസരത്തിൽ ഇതിനെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ള ഒരു പരിഹാസമാണു് വലിയകോയിത്തമ്പുരാൻ വറുഗീസുമാപ്പിളയ്ക്കു നൽകിയിരുന്നതു്. ഈ ഉപഹാസത്തെ അക്ഷരംപ്രതി അനുസരിച്ചുകൊണ്ടുള്ളതായിരുന്നു വറുഗീസുമാപ്പിളയുടെ പ്രവൃത്തി. ഗദ്യമോ പദ്യമോ ഒരുവിധം തെററുകൂടാതെ എഴുതി ഫലിപ്പിക്കാവുന്നവരായി ആരെങ്കിലും എവിടെയെങ്കിലും ഉണ്ടെന്നു മനസ്സിലായാൽ, അവരെക്കൊണ്ടു് എങ്ങനെയെങ്കിലും എന്തെങ്കിലും എഴുതിക്കാതെ ചരിത്രനായകൻ അടങ്ങുമായിരുന്നില്ല. എഴുതാനറിയാവുന്നവർക്കു് എഴുതി നന്നാകാനും, എഴുത്തിൽ പിന്നോക്കം നിൽക്കുന്നവർക്കു് എഴുതി പഠിക്കാനും, ഇതു് നല്ല ഒരു പ്രേരണയായിത്തീർന്നു. ഇങ്ങനെ മലയാളമനോരമയിലും ഭാഷാപോഷിണിയിലും ആദ്യമായി എഴുതിത്തുടങ്ങിയ പലരും കാലാന്തരത്തിൽ ഒന്നാന്തരം സാഹിത്യകാരന്മാരായിത്തീർന്നിട്ടുണ്ടു്. അനുകൂലമായ പരിസരവും വേണ്ടവിധത്തിലുള്ള പ്രോത്സാഹനവുമാണു് ഒരാളുടെ ജീവിതത്തെ വിജയപര്യവസായിയാക്കിത്തീർക്കുന്നതെന്നുള്ളതിനു് ലോകത്തിൽ പല ദൃഷ്ടാന്തങ്ങളുമുണ്ടല്ലോ. ഒരു വ്യക്തി എത്രമാത്രം യോഗ്യനായിരുന്നാലും, ആ യോഗ്യതയെ പ്രകാശിപ്പിക്കാനുള്ള അവസരം കിട്ടാത്തപക്ഷം, അയാൾ ഒരു സാധാരണക്കാരന്റെ നിലയിൽ കഴിഞ്ഞുകൂടുകയേയുള്ളു. നേരെമറിച്ചു്, യോഗ്യതയിൽ അല്പം പിന്നോക്കമായിരുന്നാലും, പ്രോത്സാഹിപ്പിക്കാനോ സഹായിക്കാനോ ആളുണ്ടെങ്കിൽ ആ വ്യക്തി അസൂയാവഹമായ ഉന്നതപദവിയിൽ എത്തി പ്രശോഭിക്കുന്നതായും കാണാം.

"പത്രത്തിന്റെ ആവശ്യത്തിനുവേണ്ടി ചിലരെക്കൊണ്ടു ലേഖനങ്ങളും മററും എഴുതിച്ചു എന്നുള്ളതല്ലേ വാസ്തവം? അതിൽ, പ്രോത്സാഹനമെന്നു പേരും പറഞ്ഞു് വറുഗീസുമാപ്പിളയെ എന്താണു് ഇത്രയധികം പുകഴ്ത്തുന്നതു്?" എന്നു ചിലർ ചോദിക്കാറുണ്ടു്. അന്നത്തെ പരിതഃസ്ഥിതിയെപ്പററി ഒന്നും ആലോചിക്കാത്തതുകൊണ്ടാണു് അവർക്കു് അങ്ങനെ ചോദിക്കാൻ തോന്നുന്നതു്. പദ്യം ഒരുവിധം നല്ലപോലെ എഴുതാവുന്നവരായി അന്നു കുറേപ്പേരൊക്കെ ഉണ്ടായിരുന്നു എന്നുള്ളതു വാസ്തവമാണു്; എന്നാൽ ഗദ്യത്തിന്റെ കാര്യം വളരെ പരുങ്ങലിലായിരുന്നു. 'സാഹിത്യകാരൻ' എന്നുവെച്ചാൽ 'പദ്യമെഴുതാവുന്നവൻ' എന്നായിരുന്നു അന്നത്തെ അർത്ഥം. ഭാഷാപരിഷ്കരണത്തിനു പദ്യഗ്രന്ഥങ്ങളെപ്പോലെ തന്നെയോ, അഥവാ അതിനേക്കാൾ കൂടുതലായോ, ഗദ്യഗ്രന്ഥങ്ങളും ആവശ്യമാണെന്നു മനസ്സിലാക്കിയിരുന്നവർ വളരെ ചുരുക്കമായിരുന്നു. ഗദ്യകാരന്മാർക്കു് സാഹിത്യകാരൻ എന്ന നിലയിൽ അംഗീകാരവും കിട്ടിയിരുന്നില്ല. "നല്ലവണ്ണം ഗദ്യമെഴുതാവുന്ന ഒരുവനും, വല്ലവണ്ണവും പദ്യമെഴുതാവുന്ന ഒരുവനും ആകുമ്പോൾ രണ്ടാമനാണു്, വിദ്വാന്മാരാലും വിദ്യാവിഹീനന്മാരാലും ഒരുപോലെ പൂജനീയനായി വരുന്നതു്" എന്നു്, അന്നത്തെ അവസ്ഥയേയും അനുഭവത്തെയും പററി വറുഗീസുമാപ്പിളതന്നെ ഒരിടത്തു പ്രസ്താവിച്ചിട്ടുണ്ടു്.

ഇങ്ങനെയുള്ള ഒരു കാലത്തു്, ഒരുവിധം തെററു കൂടാതെ ഗദ്യമെഴുതാവുന്നവരെ കണ്ടുപിടിച്ചു് അവരെയെല്ലാം "ഒരു ചരടിലിണക്കിക്കോർത്തു്", വേണ്ടപോലെ പ്രേരിപ്പിച്ചും പ്രോത്സാഹിപ്പിച്ചും അവരെക്കൊണ്ടു തുടരെത്തുടരെ എഴുതിച്ചു്, 'കേരളത്തിലെ ഒന്നാംകിട

യിൽപ്പെട്ട സാഹിത്യകാരന്മാർ" എന്ന നിലയിലേയ്ക്കു് അവരെ ഉയർത്തുക എന്നു പറയുന്നതു് അത്ര നിസ്സാരമായി തള്ളാവുന്ന ഒരു കാൎയ്യമല്ല. മനോരമയുടെ ആരംഭകാലത്തു് കേരളത്തിലെ ഗദ്യത്തിന്റെ നില അത്ര അസൂയാർഹമൊന്നുമായിരുന്നില്ലതാനും. ഇംഗ്ലീഷിന്റെ സഹായത്തോടുകൂടി മലയാളഗദ്യത്തെ ഇന്നത്തെ നിലയിലേയ്ക്കുയർത്തിയ എ. ആർ. രാജരാജവർമ്മപോലും "കേരളപാണിനീയം" എന്ന വ്യാകരണഗ്രന്ഥത്തെപ്പററി ഉപദേശമായും ശോധനമായും, മണ്ഡനമായും ഖണ്ഡനമായും, ശേഷാപൂരണമായും വിവരണമായും, ഒരു വിസ്തീർണ്ണമായ ഉപന്യാസത്തെ എഴുതാനുള്ള ശ്രമത്തെ സ്വീകരിച്ചവൎക്കു്, എം. ശേഷഗിരിപ്രഭു അവർകൾക്കു് ഹൃദയപൂർവ്വം വന്ദനംപറഞ്ഞുകൊള്ളുന്നു" * എന്നും മററുമാണു് അന്നെഴുതിയിരുന്നതു്. വറുഗീസ്സുമാപ്പിളയുടെ ദീർഘബുദ്ധിയോടുകൂടിയ അന്നത്തെ ഒരു പരിശ്രമം, ഭാഷയിലെ ഗദ്യശൈലിയുടെ പുഷ്ടിക്കു വളരെ സഹായകമായിത്തീർന്നിട്ടുണ്ടെന്നു കേരളപാണിനിതന്നെ പിന്നീടു സമ്മതിക്കയുണ്ടായിട്ടുണ്ടു്.

ചരിത്രനായകന്റെ പ്രോത്സാഹനത്തിനുള്ള മറെറാരു പ്രത്യേകത, അതു് ജാതിമതാദിചിന്തകൾക്കു് അതീതമായിരുന്നു എന്നുള്ളതാണു്. അക്കാലംവരെ കാവ്യനിർമ്മാണവും മററും സവർണ്ണരുടെ കുത്തകയാണെന്നാണു് വെച്ചിരുന്നതു്. അവർണ്ണരും അഹിന്ദുക്കളും അധികമൊന്നും അങ്ങോട്ടേയ്ക്കു തിരിഞ്ഞുനോക്കിയിരുന്നുമില്ല. മലയാളമനോരമയിൽ കവിതാപംക്തി ആരംഭിച്ച

* മനോരമ ആരംഭിച്ചു് പന്ത്രണ്ടുകൊല്ലങ്ങൾക്കുശേഷം, (1075 മിഥുന ലക്കം) ഭാഷാപോഷിണിയിൽ എഴുതിയ ഒരു ലേഖനത്തിൽനിന്നു്.

കാലത്തു് നമ്പൂതിരിയും തമ്പുരാനും, മേനോനും പിള്ളയും, നമ്പ്യാരും വാരിയരും മററുമാണ് അധികം പ്രത്യക്ഷപ്പെട്ടിരുന്നതു്. കാലക്രമത്തിൽ മാപ്പിളമാരും "ശൗണ്ഡികന്മാരും" ധാരാളമായി ആ പംക്തിയിൽ കടന്നു വിഹരിച്ചുതുടങ്ങി. വറുഗീസ്സുമാപ്പിള പത്രാധിപരായതുകൊണ്ടു മാത്രമാണ് ഇതു സാധിച്ചതു്. ഒരു സവർണ്ണനാണ് അന്നു പത്രം നടത്തിയിരുന്നതെങ്കിൽ ഈ അവർണ്ണരേയും അഹിന്ദുക്കളേയും കവിതാപംക്തിയിൽ അത്ര ധാരാളമായി നമുക്ക് ഒരിക്കലും കാണാൻ സാധിക്കയില്ലായിരുന്നു. നയശാലിയും സർവ്വസമ്മതനുമായ വറുഗീസ്സുമാപ്പിള പത്രാധിപരായിരുന്നിട്ടും, അവർണ്ണരേയും മററും കവിതാപംക്തിയിൽ അത്ര ധാരാളമായി പ്രവേശിപ്പിക്കുന്നതിനെപ്പററി ചില മുറുമുറുപ്പുകളും 'ശൈത്യപ്പിണക്ക'ങ്ങളും മററും ഉണ്ടായതായി കാണുന്നുണ്ടു്. ഒരിക്കൽ ശൗണ്ഡികന്മാരും വൈദ്യന്മാരും മററും ധാരാളം കവിതയെഴുതിക്കണ്ടപ്പോൾ,

"ജാതിശ്ലാഘ്യതയും വലിപ്പവുമിയ-
ന്നോരിന്നു ചേർന്നെങ്കിലേ
ജാതീയെന്നു പറഞ്ഞിടാവു വിലയ-
റ്റിന്നു പത്രത്തിനു"

എന്നു മുരിങ്ങൂർപോററി മുള്ളുവാക്കു പറയുകയുണ്ടായി. ഉയർന്നവരാണെന്നു സ്വയം നടിച്ചിരുന്ന ചില കൂട്ടർ ഉള്ളതുകൊണ്ടു് ഒരുകാലത്തു് മനോരമയിലെ കവിതാപംക്തിയുമായി അല്പം നിസ്സഹകരിച്ചിരുന്നുവോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു എന്തുകൊണ്ടെന്നാൽ, ഒരിക്കൽ ഭാഷാപോഷിണിയിൽ 'ഭാഷാകവിത' എന്ന പേരുവെച്ചു് അജ്ഞാതനാമാവായ ഒരു ലേഖകൻ എഴു

തിട്ടുള്ള ‘വിലാപവിംശതി’യിൽ ഇങ്ങനെ മൂന്നു പദ്യ ങ്ങൾ കാണുന്നു:—

കൃപ പാരമുള്ളൊരവനീസുരർക്കമീ
നൃപതിപ്രമാണികൾക്കുമിന്നഹോ
വിപരീതമായമിതുപോലെ തോന്നുവാ–
നപരാധമൊന്നുമിഹ ചെയ്തതില്ല ഞാൻ.

ദോഷത്താൽ തിയ്യരും മാപ്പിളകളുമിക്കാ–
ലത്തു മേലൊത്തെത്തതൻ–
സ്വാമല്ലും നോക്കിയെന്നുള്ളതിലിവർക്കിഹം
ഇന്നേറിയാൽ ന്യായമായോ?
ഇദ്ദേവന്മാർ ഇടങ്ങിപ്പുലയരവരെയും
പാർക്കുകിൽ പണ്ടുപണ്ടേ
മെന്തൃടാതെയാണെൻ,നിലയിതിവരറി–
ഞ്ഞില്ലയോ തെല്ലുപോലും?

ജാതിശ്രേഷ്ഠത്വപദം പേറുന്നവരൊ–
ട്ടെപ്പമിയല്ലാം കിഴ്''–
ജാതിക്കാർക്കൊന്നു വാഴ്ക്കാൻ വിധമിഹ മതിയാ–
കില്ലതിന്നില്ല വാദം;
ഖ്യാതിക്കും പാരകില്ലിത്തിയ്യരൊട്ടു ചേർ–
ന്നാകിൽ, എന്നാകിലും ഞാൻ
ഇതന്നിൽ സർവ്വരെയും സമതയൊടിഹ കൈ–
ക്കൊണ്ടു പാർക്കേണ്ടതല്ലേ?

മുറിങ്ങൂർ പോററികൾ ‘ഉയർന്നവരാണൊന്നു സ്വ യം നടിച്ച്’ കൂട്ടർക്കുള്ള ഏറ്റ മറുപടിയല്ലേ ഇതിൽ ഉൾക്കൊള്ളിച്ചിട്ടുള്ളത്? ഈ ‘വിംശതി’ വറഗീസ്സു മാപ്പിളയുടെ വകയാണെന്നു തോന്നുന്നില്ല; കൊട്ടാര

ത്തിൽ ശങ്കുണ്ണിയുടേതാണെന്നു ധാരാളം തോന്നുന്നുണ്ടു താനും. അതേതു വകയായാലും, അതിൻെറ പിന്നിൽ വറുഗീസ്സുമാപ്പിളയുണ്ടായിരുന്നു എന്നുള്ളതു തീർച്ചയാണു്. വലിയകോയിത്തമ്പുരാൻ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ, നടുവത്തച്ഛൻനമ്പൂതിരി മുതലായ ആഢ്യന്മാരായ സവർണ്ണപ്രമാണികൾ യാതൊരു സങ്കോചവും കൂടാതെ മനോരമയിൽ വിഹരിച്ചുകൊണ്ടിരിക്കെ, ചില "കോട്ടാസവർണ്ണപ്രമാണികൾ" അതിനെ വിട്ടു ഒഴിയുന്നതു കണ്ടപ്പോൾ പത്രാധിപർക്കു വെറുപ്പാണു് തോന്നിയതു്. ജാതിമദാന്ധന്മാരായ അവരെപ്പോലും ഗണിയ്ക്കാതെ സാപവദതാകാനുള്ള ഒരു ഉപായമായിരുന്നു "ചിലാപവിദ്രോതി"യുംകൊണ്ടുള്ള "രാമാകവിത"യുടെ പ്രവേശനം. അതു അന്ത്യം കുറിക്കുകൊണ്ടു. 'ജാതിസ്ഥാപ്യത'യെപ്പറ്റിയുള്ള ചിലരുടെ ദുരഭിമാനം പമ്പകടന്നു. മനോരമ പണ്ടത്തെപ്പോലെ തന്നെ സകലജാതിമതസ്ഥരേയും കവിതാപംക്തിയിൽ ഉൾക്കൊള്ളിച്ചുകൊണ്ടു് അതിൻെറ പുരോഗതി തുടരുകയുംചെയ്തു.

ഇന്നത്തെ തലമുറക്കാർ അംബരചുംബികളായി കണ്ട വൻമരങ്ങൾ, മനോരമയുടെ ആരംഭകാലത്തു് വെറും 'കൊച്ചുതൈകൾ' മാത്രമായിരുന്നു. അവ നാം കാണുന്ന രീതിയിലുള്ള വൻമരങ്ങളായി വളർന്നതു് വറുഗീസ്സുമാപ്പിളയുടെ പ്രേരണയും പ്രോത്സാഹനവുമാകുന്ന വളമേററുകൊണ്ടുംകൂടിയാണു്. പില്ക്കാലത്തു് കൊണ്ടാടപ്പെട്ട സാഹിത്യകാരനായിത്തീർന്ന മൂർക്കോത്തു കുമാരൻ മനോരമയിൽ 'ഹരിഃ ശ്രീ വരിച്ചി'ട്ടാണു് സാഹിത്യലോകത്തിൽ സംപ്രവേശം ചെയ്തതു്. സാഹിത്യപരിഷത്തിൻെറ അദ്ധ്യക്ഷവേദിയിൽ കയ

റാനിടയായ അവസരത്തിൽപോലും ആ കൃതജ്ഞൻ അതു് ഉച്ചൈസ്തരം ഉൽഘോഷിക്കയുണ്ടായി. ഗദ്യത്തെ സംബന്ധിച്ചിടത്തോളം തന്റെ ഗുരുസ്ഥാനം വറുഗീസ്സുമാപ്പിളയ്ക്കാണെന്നു കൊട്ടാരത്തിൽ തെങ്ങി തുറന്നു പറഞ്ഞിട്ടുണ്ടു്. ഇങ്ങനെ എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും പറയാൻ കഴിയും. പ്രോത്സാഹനത്തിന്റെ കഥയാണു് ഈ പറഞ്ഞതു്. സംസ്കൃതത്തിന്റെയോ ഇംഗ്ലീഷിന്റെയോ നേരെയുള്ള അതിരുകവിഞ്ഞ പ്രതിപത്തിനിമിത്തം മലയാളത്തെ അനാസ്ഥയോടുകൂടി വീക്ഷിച്ചിരുന്നവരും എന്നാൽ ധാരാളം കഴിവുള്ളവരുമായ ചിലരെ നിർബ്ബന്ധപൂർവ്വം പ്രേരിപ്പിച്ചു് ഗദ്യവും പദ്യവും എഴുതിക്കുന്ന കാര്യത്തിൽ വറുഗീസ്സുമാപ്പിള സഫലമായി പ്രയത്നിച്ചിരുന്നു എന്നുള്ളതിനും തെളിവുണ്ടു്. എ. ആർ. രാജരാജവർമ്മ ഒന്നാമതായി മലയാളത്തിൽ ഒരു പദ്യമെഴുതിയതു് മലയാളമനോരമയിലായിരുന്നു * എന്നു പറഞ്ഞാൽ ഇന്നാരെങ്കിലും വിശ്വസിക്കുമോ? അതുവരെ സംസ്കൃതത്തിൽ മാത്രം കവിതയെഴുതിയിരുന്ന തമ്പുരാൻ ഒന്നാമതായി മലയാളത്തിൽ കവിത എഴുതിക്കണ്ടപ്പോൾ കടത്തനാട്ടു് ഉദയവർമ്മതമ്പുരാൻ, രാജരാജവർമ്മയെ അതിൽ അഭിനന്ദിച്ചുകൊണ്ടു് മനോരമയിൽ ഒരു പദ്യമെഴുതി. അതിനു രാജരാജവർമ്മ പറഞ്ഞ മറുപടിയാണിതു്:—

* എ. ആർ. രാജരാജവർമ്മ, ബി. എ. പാസ്സായതു് 'മലയാളമനോരമ' ആരംഭിച്ച കൊല്ലമായ 1065-ൽ മാത്രമാണു്.

“കേരളോല്ലാസവൈതാളികകവികളും
ചൂടുന്ന ചൂഡാമണേ !
നാടെല്ലാം കവിതാരസാംബുധി കവി–
ഞ്ഞൊഴുകും തകർത്തംവിധം
ആരോപാത്തോടടുത്തിടും തിരകളെ–
പ്പേടിപ്പിച്ചോടിച്ചാട്ടുവാൻ
പാടില്ലെന്നു നിനച്ചു ഞാനിതിന്നിടെ...
ച്ചാടിക്കുതിച്ചേൻ പദം

മനോരമയിൽ കണ്ട ആ പ്രഥമപദ്യം വറുഗീസ്സുമാപ്പിളയുടെ വീണ്ടും വീണ്ടുമുള്ള അപേക്ഷയുടെ ഫലമായിട്ടാണ് രാജരാജവർമ്മ എഴുതാനിടയായതു്. പിന്നീടു സമസ്യാപൂരണങ്ങളും തർജ്ജമകളും മററും അദ്ദേഹം കൂടക്കൂടെ മനോരമയ്ക്കെഴുതിക്കൊണ്ടിരിക്കയും ചെയ്തിരുന്നു. താൻ മലയാളത്തിൽ കവിതയെഴുതാൻ ഇടയായതു് മലയാളമനോരമാപത്രാധിപർ നിമിത്തമാണെന്നു് രാജരാജവർമ്മ പിന്നീടു പലപ്പോഴും പ്രസ്താവിച്ചിട്ടുണ്ടു്. വറുഗീസ്സുമാപ്പിളയുടെ പ്രേരണയാകുന്ന വളമേററു വളർന്ന വന്മരങ്ങൾ ഇതുപോലെ വേറെയും ധാരാളമുണ്ടു്.

ഇങ്ങനെ ഭാഷാഭിമാനിയും ഉദാരശീലനുമായ വറുഗീസ്സുമാപ്പിളയുടെ പ്രേരണയും പ്രോത്സാഹനവുമാകുന്ന വളമേററു വളർന്നുവന്ന വന്മരങ്ങളെ രണ്ടായി തിരിക്കാം: ചിലതു്, തങ്ങളുടെ ഉപകർത്താവിനെ കൃതജ്ഞതയോടുകൂടി സ്മരിക്കയും അദ്ദേഹത്തിന്റെ നാമശ്രവണമാത്രയിൽ സബഹുമാനം തലകുനിക്കുകയും ചെയ്യുന്നു; മററു ചിലതാകട്ടെ, തങ്ങളുടെ ഉന്നത ഉയർച്ചയ്ക്കു തങ്ങൾ മററുള്ളവരോടു കടപ്പെട്ടിട്ടുണ്ടെന്നു

പറയുന്നതു് ഒരു പോരായ്മയാണെന്നുള്ള അഭിപ്രായവിരോധം നിമിത്തം ആ പരമാർത്ഥത്തെ മറച്ചുവെയ്ക്കുന്നു!

വറുഗീസുമാപ്പിളയുടെ പ്രോത്സാഹനംകൊണ്ടു് ഉയർന്ന നിലയിലെത്തിയവരുടെ ഒരു പട്ടിക തയ്യാറാക്കാൻ തുടങ്ങിയാൽ അതു വളരെ നീണ്ട ഒന്നായിരിക്കും; എന്നു മാത്രമല്ല, അതു് അനാവശ്യമായ ഒരു ശ്രമവുമായിരിക്കും. അതിനെക്കാൾ നല്ലതു്, അങ്ങനെ ഉയർന്നുവന്നിട്ടുള്ള സാഹിത്യകാരന്മാരിൽ ചിലർ അകംനിറഞ്ഞ കൃതജ്ഞതയോടുകൂടി പിൽക്കാലത്തു പുറപ്പെടുവിച്ചിട്ടുള്ള ചില അഭിപ്രായങ്ങൾ അതേരൂപത്തിൽ ഇവിടെ പകർത്തുകയായിരിക്കും. ഇക്കൂട്ടരുടെയും ഹൃദയനൈർമ്മല്യത്തെ തെളിയിക്കുന്നതിനു് അവ അത്യന്തം സഹായിക്കുകയും ചെയ്യും. അങ്ങനെയുള്ള ചില അഭിപ്രായങ്ങൾ ഉദ്ധരിക്ക മാത്രമേ എനിക്കു് ഇനി ഈ അദ്ധ്യായത്തിൽ ചെയ്യേണ്ടതായിട്ടുള്ളു.

“കവികളേയും വിദ്വാന്മാരേയും പ്രോത്സാഹിപ്പിച്ചും ഗ്രന്ഥങ്ങൾ അച്ചടിച്ചു പ്രചരിപ്പിച്ചും മററും യഥാർത്ഥമായ ഭാഷാപോഷണമാർഗ്ഗത്തിൽ പ്രവർത്തിച്ചിരുന്നവരിൽ മുഖ്യനായ ഒരാൾ കെ. ഐ. വറുഗീസുമാപ്പിള അവർകളായിരുന്നു. ‘മലയാളമനോരമ’ എന്ന പത്രംവഴിയായും ‘ഭാഷാപോഷിണി’ എന്ന മാസികാപുസ്തകം വഴിയായും ആ പേരിൽത്തന്നെ അറിയപ്പെട്ടിരുന്ന സഭവഴിയായും വറുഗീസുമാപ്പിള ഭാഷാഭിവൃദ്ധിക്കായി ചെയ്ത പരിശ്രമം നമ്മളൊക്കെ കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ടതായിരുന്നു. അദ്ദേഹം ഭാഷാഭിവൃദ്ധിയെ തന്റെ ജീവിതോദ്ദേശ്യമായി കരുതുകയും അതിലേക്കായി സ്വന്തം കൈയിൽനിന്നു് ധാരാളം പണം ചെലവഴിക്കുകയും ചെയ്തിരുന്നു എന്നു് നമ്മളിൽ പലരും നേരിട്ടു് അറിഞ്ഞതും അനുഭവിച്ചതുമാണു്. തുഞ്ചത്തെഴുത്തച്ഛൻ,

വലിയകോയിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ മുതലായി പലരുമായ അനേകം മഹാന്മാരെപ്പററി പറയുന്നതുപോലെയല്ല വറുഗീസുമാപ്പിളയെ ഭാഷാഭിമാനി എന്നു പറയുന്നതു്. അവരും അവരെപ്പോലെ ഇന്നു് ജീവിച്ചിരിക്കുന്ന മഹാകവികളും ഗ്രന്ഥകാരന്മാരും, കാവ്യങ്ങളും ഗ്രന്ഥങ്ങളും നിർമ്മിച്ചു പരസ്യപ്പെടുത്തി ഭാഷയെ ഒരു വൃദ്ധിപ്പെടുത്തിയിട്ടുള്ളതു് നേരു തന്നെ. കവിതാവാസനയുള്ളവരെയും ഗ്രന്ഥരചനാസാമർത്ഥ്യമുള്ളവരെയും അന്വേഷിച്ചു കണ്ടറിഞ്ഞു് ധനംകൊണ്ടും സ്തുതികൊണ്ടും അവരെ പ്രോത്സാഹിപ്പിച്ചുപോരികയും അങ്ങനെ ചെയ്യുന്നതിനു് ദേശവ്യത്യാസമോ, ജാതിവ്യത്യാസമോ, മതവ്യത്യാസമോ ഒരു ലേശം ഗണിക്കാതിരിക്കയുമായിരുന്നു വറുഗീസുമാപ്പിള അവർകൾ ചെയ്തുപോന്നിരുന്നതു്. വറുഗീസുമാപ്പിള അവർകളുടെ പ്രോത്സാഹനമില്ലായിരുന്നു എങ്കിൽ, ഞാൻ ഭാഷാസാഹിത്യത്തിൽ പ്രവേശിച്ചു് പ്രവർത്തിക്കാൻ സംഗതിവരികയില്ലായിരുന്നു എന്നുള്ള പരമാർത്ഥം അറിഞ്ഞുകഴിഞ്ഞാൽ, എത്രമേൽ കൃതജ്ഞതയോടുകൂടിയാണു് ആ മഹാനെപ്പററി ഞാൻ ഓർക്കുന്നതെന്നു നിങ്ങൾക്കു മനസ്സിലാകാം.......എന്റെ അനുഭവം ഞാൻ ചുരുക്കിപ്പറയാം. 1891-ാം കൊല്ലത്തിൽ, ഞാൻ ഒരു വിദ്യാർത്ഥിയായിരുന്ന കാലത്തു്, ഒരു ചെറുകഥയെഴുതി കോഴിക്കോട്ടെ ഒരു പത്രത്തിനയച്ചുകൊടുത്തു. അവർ അതു് മടക്കിയയച്ചു. ഞാൻ അതു് തൊട്ടടുത്ത മറെറാരു പത്രത്തിനയച്ചുകൊടുത്തു. അവിടെനിന്നും മടങ്ങിവന്നു. 'കഥയില്ലാതെ കഴിഞ്ഞുപോകണം' എന്നായിരുന്നു അവരുടെ വിചാരം. ഞാൻ ആ കഥതന്നെ പിന്നീടു് മലയാളമനോരമയ്ക്കയച്ചു. അതിന്റെ പത്രാധിപരായിരുന്ന വറുഗീസുമാപ്പിള അവർകൾ എനിക്കു് ഒരു കത്തും കുറെ പുസ്തകങ്ങളും അയച്ചുതന്നു. കത്തിൽ, താൻ അങ്ങനെയുള്ള കഥകളെഴുതാൻ സാധിക്കുന്നവരെയാണു് കുറച്ചുനാളായി അന്വേഷിച്ചുകൊണ്ടിരിക്കുന്നതെന്നും, താനയയ്ക്കുന്ന പുസ്തകങ്ങൾ പ്രതിഫല

മായിട്ടല്ലെങ്കിലും പാരിതോഷികമായി സ്വീകരിപ്പാൻ താൽപര്യപ്പെടുന്നു എന്നും പ്രസ്താവിച്ചിരുന്നു. കഥ മലയാളമനോരമയിൽ ഒരു മാസത്തിനുള്ളിൽ പരസ്യംചെയ്തു. ഉടനെതന്നെ വീണ്ടും ഒരു കഥയെഴുതിയയച്ചതു് മലയാളമനോരമയിൽ പരസ്യംചെയ്തു കാണാതിരുന്നതുപ്രകാരം അതിനെപ്പററി ഞാൻ എഴുതിച്ചോദിച്ചു. അടുത്ത അവസരത്തിൽ പ്രസിദ്ധംചെയ്വാൻ തീർച്ചയാക്കീട്ടുള്ള 'ഭാഷാപോഷിണി' എന്ന പത്രഗ്രന്ഥത്തിൽ ചേർക്കാൻ ആ കഥ മാററിവെച്ചിരിക്കയാണെന്നായിരുന്നു എനിക്കു കിട്ടിയ മറുപടി. ഒരു യുവാവു് — ഒരു വിദ്യാർത്ഥി — താൻ എഴുതിയ വല്ലതും അച്ചടിയിൽ കണ്ടാൽ ജന്മസാഫല്യം വന്നുപോയെന്നു വിചാരിക്കുന്ന സ്ഥിതിയിലുള്ള ഒരുവൻ — ഞങ്ങൾക്കനയുള്ളവന്നു് ഇതിൽപരം പ്രോത്സാഹനം എന്താണു് വേണ്ടതു്? വറുഗീസുമാപ്പിള അവർകൾ പ്രശംസിച്ചും പണം തന്നും എന്നെ പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നില്ലെങ്കിൽ ഞാനും സാഹിത്യവുമായി യാതൊരു സംബന്ധവും ഉണ്ടാവാൻ ഒരിക്കലും സംഗതിവരുന്നതല്ലായിരുന്നു എന്നതന്നെയാണു് എന്റെ ദൃഢവിശ്വാസം."

മൂർക്കോത്തു കുമാരൻ.

"ഉത്തരകേരളത്തിൽ വിദ്വജ്ജനങ്ങൾക്കു് ആശ്രയമായ ഒരു പ്രഭുവായിരുന്ന കടത്തനാട്ടു് ഉദയവർമ്മതമ്പുരാൻ തിരുമനസ്സുകൊണ്ടു് നല്ലൊരു ഭാഷാഭിമാനിയായിരുന്നു എന്നും, അദ്ദേഹത്തിന്റെ പ്രയത്നത്തിന്റെയും ഉത്സാഹത്തിന്റെയും ഫലമായി അന്തസ്സാരങ്ങളായ പല ഗ്രന്ഥങ്ങൾ ഭാഷയ്ക്കു സിദ്ധിച്ചിട്ടുണ്ടെന്നും ഉള്ളതു് ഒട്ടും രഹസ്യമായ ഒരു കാര്യമല്ല; എന്നാൽ വറുഗീസുമാപ്പിള അവർകൾ ഈ ശേഖരത്തിൽനിന്നു് വ്യത്യസ്തമായ ഒരു സമ്പ്രദായത്തിൽ ഗണിക്കപ്പെടേണ്ട ആളാണെന്നാണു് എന്റെ അഭിപ്രായം. അദ്ദേഹത്തിന്റെ ഒരുവന്റെ ശ്രമംകൊണ്ടു്, അനേകം വിദ്വാന്മാർ ഒത്തൊരുമിച്ചു പ്രവർത്തിച്ചാലുണ്ടാകുന്ന പോഷ

ണം നമ്മുടെ ഭാഷയ്ക്കു സിദ്ധിച്ചിട്ടുണ്ട്". ഭാഷാപോഷണത്തിനായി ഇങ്ങനെ അക്ഷീണമായും നിരന്തരമായും പരിശ്രമിക്കുന്നതിനും അനന്യസാദ്ധ്യങ്ങളും അഭിനവങ്ങളുമായ പല പരിഷ്കാരങ്ങളെ വിജയപൂർവ്വം നിർവ്വഹിക്കുന്നതിനും ഈ ഗംഭീരാശയന് വിശേഷവിധിയായി എന്തോ ഒരു ദൈവികകടാക്ഷം ഉണ്ടായിരുന്നുവോ എന്നു തോന്നുന്നു. അതേ; മി: വറുഗീസുമാപ്പിളയുടെ ജീവിതകാലത്തിലെ പ്രധാന സംഭവങ്ങളെ സൂക്ഷിച്ചു പരിശോധിക്കുന്ന ഒരു നിർമ്മത്സരന് അദ്ദേഹം സ്വഭാഷോജ്ജീവനത്തിനായി മനുഷ്യരൂപമെടുത്ത ഒരു ദിവ്യനാണെന്നുകൂടി സംശയിക്കാതെ കഴികയില്ല. അദ്ദേഹത്തിന്റെ അധീനതയിൽ ഒരച്ചുകൂടവും ഒരു വർത്തമാനപത്രവും ഉണ്ടായതും അദ്ദേഹം സ്വയം നല്ലൊരു ഭാഷാകവിയും വ്യുൽപന്നനുമായിരുന്നതുമാണ് ഇതിന്നൊക്കെ കാരണമെന്നു തോന്നുന്നു. "ഭാഷാപോഷിണീസഭ"യും പത്രഗ്രന്ഥവും ഇതിൽനിന്നാണല്ലോ ഉത്ഭവിച്ചതു". മി: വറുഗീസുമാപ്പിള സർവ്വസമ്മതനായ ഒരു പത്രാധിപരും സഹൃദയഹൃദയാഹ്ലാദകരമാംവണ്ണം ഗദ്യവും പദ്യവും എഴുതി ഫലിപ്പിക്കുവാൻ തക്കവിധം സരസ്വതീവിലാസം സിദ്ധിച്ചിരുന്ന ഒരു പണ്ഡിതനുമായിരുന്നു. ഇതിനുപുറമെ, അദ്ദേഹത്തിന് അന്യന്മാരെയും സ്വജാതിയരെയും ഉന്നതിക്കും ഉന്നമനത്തിനും വേണ്ടി സ്വപ്രാണനെക്കൂടി തൃണവൽഗണിച്ചുകൊണ്ട്", എന്നും പ്രയത്നിക്കുന്നതിനു വിസ്മയാവഹമായ ഒരു ശക്തിയും സ്ഫൂർത്തിയും അതിന്നൊത്ത ധൈര്യവുംകൂടിയുണ്ടായിരുന്നു. ഇങ്ങനെ അനന്യസാധാരണങ്ങളായ അനേകം സൽഗുണങ്ങളുടെ നികേതനമായിരുന്ന വറുഗീസുമാപ്പിള അവർകൾക്ക്, ഇതുവരെ ഒരുത്തർക്കും കഴിഞ്ഞിട്ടില്ലാത്ത പല ഗുണങ്ങളും ഭാഷയ്ക്കു വരുത്തിക്കൂട്ടാൻ സാധിച്ചതിൽ എന്താണത്ഭുതം? ഇദ്ദേഹത്തിന്റെ പ്രതിഭാവിലാസവും അവലോകനശക്തിയും പരോപകാരിതയും സ്വഭാവസൗകുമാര്യവും ജനസ്വാധീനതയും നിമിത്തം കേരളത്തിലെ പണ്ഡിതന്മാരിൽ മിക്കവരും വറുഗീസു

ഇന്നിതിനുള്ളതല്ല. ഈ ഗ്രന്ഥത്തിൽ പല കാരണങ്ങൾകൊണ്ടു് എനിക്കുള്ള സന്താപാധിക്യനിമിത്തം പ്രസാധകന്മാർ ആവശ്യപ്പെട്ട ഉടനെ ഞാൻ പൂർണ്ണമനസ്സോടെ സമ്മതിച്ചു് ഇതു് പ്രവർത്തിക്കുന്നതാണു്. എന്നാലതു്, മലയാളത്തിൽ ഇപ്രകാരം ഞാനെഴുതുന്ന ഈവിധത്തിലെങ്കിലും എഴുതുന്നതിനു് **എന്റെ ഗുരുസ്ഥാനം വഹിച്ചിട്ടുള്ളതു്** പ്രസ്തുതപുസ്തകത്തിന്റെ കർത്താവായ ആ മഹാനാണെന്നുള്ള വാസ്തവം എനിക്കു് മറക്കലും വിസ്മരിക്കത്തക്കതല്ല. പിന്നെ സാഹിത്യവിഷയത്തിൽ അനേകം ഗ്രന്ഥകാരന്മാരെ ഉപദേശിക്കയും എന്നെ പ്രധാനമായി പ്രോത്സാഹിപ്പിക്കയും പ്രവർത്തിപ്പിക്കയും ചെയ്തിട്ടുള്ളതും അദ്ദേഹംതന്നെയാണു്. കിം ബഹുനാ? കൊട്ടാരത്തിൽ ശങ്കുണ്ണി എന്നുള്ള പേരിനു് സ്വല്പമായിട്ടെങ്കിലും പ്രസിദ്ധിയുണ്ടായിട്ടുണ്ടെങ്കിൽ അതിന്റെ പ്രധാനകാരണഭൂതൻ അദ്ദേഹംതന്നെയാണെന്നു് എല്ലാവർക്കും അറിയാവുന്നതാണു്. ഇങ്ങനെ പലവിധത്തിൽ അദ്ദേഹത്തിനു കടപ്പെട്ടിരിക്കുന്ന ഞാൻ ഇവയ്ക്കൊന്നിനും പകരമായി യാതൊന്നും ചെയ്യാതെയും ചെയ്യാൻ ശക്തനല്ലാതെയുമിരിക്കുന്ന സമയത്തിങ്കൽ അദ്ദേഹമുണ്ടാക്കിയ ഒരു വിശിഷ്ടകൃതിയെ സംബന്ധിച്ചെങ്കിലും ഇതുമാത്രമൊന്നു ചെയ്യുന്നതിനു് അനായാസേന വന്നുചേർന്ന ഭാഗ്യത്തെ സസന്തോഷം സ്വീകരിക്കാതെ നിരാകരിക്കുന്നതു കേവലം കൃതഘ്നതയും മൌഢ്യവുംകൊണ്ടാണെന്നു വന്നുപോകുമല്ലോ എന്നു വിചാരിച്ചു ഞാനിതിനായി ഉദ്യമിച്ചിട്ടുള്ളതാണു്...............” (“സച്ചരിത്രശതകം” എന്ന കൃതിയുടെ അവതാരികയിൽ)

**കൊട്ടാരത്തിൽ ശങ്കുണ്ണി.**

ചെങ്ങന്നൂരിങ്കൽ വന്നിട്ടതിമുതൽപിരി-
സ്ഥാനമെന്നോരു മൈത്രി
സംഗത്തിൽ ബന്ധമുണ്ടായ് മമ മനകന്, ഞാ-
നന്നു വിദ്യാർത്ഥിയത്രേ;

വറുഗീസ്സ്മാപ്പിളയുടെ പ്രോത്സാഹനംകൊണ്ടു ധാരാളംപേർ സാഹിത്യകാരന്മാരായിത്തീരുകയും, പലരും പുതിയ പുതിയ പുസ്തകങ്ങൾ എഴുതിത്തുടങ്ങുകയും ചെയ്തതു കണ്ടപ്പോൾ അത്യന്തം സന്തുഷ്ടനായ ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാർ ചരിത്രനായകനെ പ്രശംസിച്ചുകൊണ്ടെഴുതിയ ഒരു പദ്യം ഇവിടെ ഉദ്ധരിക്കുന്നതു് എല്ലാംകൊണ്ടും ഉചിതമായിരിക്കും.

ധീമാനാം വറുഗീസ്സിനോടു സമമായുത്സാഹവും ശ്രദ്ധയും
സാമർത്ഥ്യാദിഗുണങ്ങളും പരമെഴുന്നാളൊന്നു തന്നെങ്കിലും
ഇമ്മട്ടിൽ ശ്രമിയുന്നതാകിൽ നിജഭാഷയ്ക്കുള്ള നൽപ്പുസ്തക-
ങ്ങളാകും നിര, മുടൻ ഭരിക്കയധികമായേനെ മഹാലോകരേ !

## ഭാഷാഭിമാനം

ഭാഷ ഒരുവിധം സ്വാധീനമുള്ളവരെയൊക്കെ വറുഗീസ്സ്മാപ്പിള യഥോചിതം പ്രോത്സാഹിപ്പിച്ചിരുന്നു എന്നു നമുക്കു മനസ്സിലായല്ലോ. ഇതു മനസ്സിലാക്കിയ പലരും—ഭാഷാശാസ്ത്രത്തിന്റെ പ്രാഥമികപാഠങ്ങൾ നിശ്ചയമില്ലാത്തവർപോലും—മനോരമയ്ക്കു കവിതകളയച്ചുതുടങ്ങി. എങ്ങനെയെങ്കിലും നാലു പാദമൊപ്പിച്ചു് ഒരു പദ്യമെഴുതിയാൽ, മനോരമയിലെ കവിതാപംക്തിയിൽ സ്ഥലംപിടിക്കാൻ പ്രയാസമില്ലെന്നു പലരും പരിഹാസരൂപത്തിൽ പറയാനാരംഭിച്ചു. പത്രാധിപർ ധർമ്മസങ്കടത്തിലായി. യുവകവികളെ ഉത്സാഹഭംഗപ്പെടുത്തുന്നതിനു് അദ്ദേഹത്തിനു മനസ്സുവന്നില്ല; ആപ്പീസിൽ കിട്ടുന്ന കവിതകളിൽ കാണുന്ന കുറ്റങ്ങളും കുറവുകളും തീർത്തു് അവ ശരിപ്പെടുത്തി പ്രസിദ്ധീകരിക്കുന്നതിനു് അദ്ദേഹം ഏർപ്പാടുചെയ്തു. പക്ഷേ, അതിനുമില്ലേ ഒരവസാനം? ഒടുവിൽ, കവിത

പംക്തിയുടെ അവസാനത്തിൽ പത്രാധിപരുടെ വകയായി ഓരോ കുറിപ്പുകൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി. "നിരർത്ഥകപദങ്ങൾ ഒട്ടു ചുരുങ്ങിയാൽ വേണ്ടിയില്ലായിരുന്നു" — "മൂലശ്ലോകത്തിലില്ലാത്ത അർത്ഥങ്ങളും അധികമായ സംസ്കൃതപ്രത്യയങ്ങളും ഭാഷാന്തരപദ്യങ്ങളിൽ അത്ര ഭംഗിയല്ല"—"ഇത്തവണയും ഭാഷാന്തരപദ്യങ്ങളെ പലതും മാതൃകാശ്ലോകത്തിന്റെ ഭാവാർത്ഥം മനസ്സിലാക്കാതെ തർജ്ജമചെയ്തിട്ടുള്ളതായി കാണുന്നു. അർത്ഥം മനസ്സിലാകാത്തവർ ഉത്തരം പറയുന്നതിന് അത്ര ബുദ്ധിമുട്ടിയേ കഴിയൂ എന്നില്ല."—"അനാവശ്യപദങ്ങൾ ചേർത്തും മാതൃകാശ്ലോകത്തിലില്ലാത്ത അർത്ഥങ്ങളുണ്ടാക്കിയും ഉള്ളതിനെ ശരിയാക്കാതെയും ഉള്ള ഭാഷാന്തരപദ്യങ്ങൾ ഇത്തവണയും കാണുന്നുണ്ട്. ഇനിയും ഈ വിഷയത്തിൽ തർജ്ജമക്കാർ ശ്രദ്ധവെക്കാത്തപക്ഷം, സ്വീകാരയോഗ്യങ്ങളല്ലാത്ത പദ്യങ്ങളെ ഉപേക്ഷിക്കുന്നതിൽ മനസ്താപവും മുഷിച്ചിലും ഉണ്ടാകരുതെന്നു വീണ്ടും ഓർമ്മിപ്പിച്ചുകൊള്ളുന്നു." എന്നിങ്ങനെ പലതരത്തിലുള്ള കുറിപ്പുകൾ അന്നത്തെ പത്രങ്ങളിൽ കാണുന്നുണ്ട്.

ഈവക തന്ത്രങ്ങൾ ഉദ്ദേശിച്ചതുപോലെ ഫലിക്കുന്നില്ലെന്നുകണ്ടപ്പോൾ പത്രാധിപർ മറ്റൊരുപായം സ്വീകരിച്ചു. ദോഷബഹുലങ്ങളായ പദ്യങ്ങളെ കവിതാപംക്തിയുടെ അവസാനത്തിൽ കൊണ്ടുപോയി ചേർത്ത്, അതിനടിയിൽ സന്ദർഭോചിതമായ കുറിപ്പുകൾ എഴുതുക എന്ന സമ്പ്രദായമായിരുന്നു അത്. ഒരു ദാഹരണം പറയാം: ഒരിക്കൽ കൊട്ടാരത്തിൽ ശങ്കുണ്ണി "വേദാന്തേഷു യമാഹുരേകപുരുഷം" എന്നു തുടങ്ങുന്ന ഒരു സംസ്കൃതശ്ലോകം തർജ്ജമയ്ക്കായി മനോരമയിൽ

ചേർത്തിരുന്നു.* പുത്തൻ മഠത്തിൽ കൃഷ്ണവാരിയർ എന്ന ഒരാൾ അതിന്റെ നിരർത്ഥകപദബഹുലമായ ഒരു ഭാഷാന്തരം എഴുതി അയച്ചു. മററുള്ളവരുടെ ഭാഷാന്തരപദ്യങ്ങളെല്ലാം ചേർത്തതിന്നുശേഷം, ഒടുവിലായി കൃഷ്ണവാരിയരുടെ പദ്യവും, അതിന്നടിയിൽ "കവികൾ നിരർത്ഥകപദങ്ങളെ പ്രയോഗിക്കുന്നതു സന്ദ്രമായും ഉപേക്ഷിച്ചു കൊള്ളണം" എന്നൊരു കുറിപ്പും ചേർത്തു. ഇതിനെ ആക്ഷേപിച്ചു എന്ന വണ്ണംതന്നെ കരുതി, അടുത്ത ലക്കത്തിൽ, സ്വദേശവാർത്തകളുടെ കൂട്ടത്തിൽ, "കഴിഞ്ഞലക്കത്തിൽ നിരർത്ഥകപദങ്ങൾ ഉപേക്ഷിച്ചാൽ കൊള്ളാമെന്നു" ഒടുവിൽ എഴുതിയിരുന്നതു" അങ്ങനെയുള്ള എല്ലാ കവികളെയും ഉദ്ദേശിച്ചാണെന്നല്ലാതെ, ഒടുക്കം പേരെഴുതിയിരുന്ന കവിയെ ഉദ്ദേശിച്ചില്ല" എന്നു മറെറാരു കുറിപ്പുമെഴുതി. പക്ഷേ, കാര്യം എല്ലാവർക്കും മനസ്സിലായി. പിന്നീടു ആ വാര്യർ വളരെ സൂക്ഷിച്ചു പദ്യമെഴുതിയിരുന്നുള്ളൂ. നിരർത്ഥകപദനിബിഡമായ ആ പദ്യം ഇതായിരുന്നു.

കണ്ണിൽത്തട്ടുമ വിണ്ണിലൊളുവുകൾ
വ്യാപിച്ചിരിക്കുന്നവൻ,
തിണ്ണന്നിരുപമമെന്ന ശേഷുമതിലു-
ങ്കൽ ഉൽപ്പന്നമാക്കിനാൻ,
പുണ്യാത്മാക്കളതായ യോഗിവരരാൽ
ചിത്തേ നിനയ്ക്കുന്ന മു-
കുന്ദൻതാനയി നൽകിടുക ബോ-
ധാർക്കതു നിശ്രേയസം.

---

* [illegible]

ഇങ്ങനെ സന്ദർഭോചിതങ്ങളായ നിർദ്ദേശങ്ങൾ നല്കി കവികളെ നേർവഴിക്കു നയിക്കുന്ന വിഷയത്തിൽ വറുഗീസ്സുമാപ്പിള മുഖംനോക്കുക പതിവില്ലായിരുന്നു. ഈ ഉപായവും ഫലിക്കാതായപ്പോൾ കൊള്ളരുതാത്ത പദ്യങ്ങൾ ഉപേക്ഷിക്കുന്നതിനും പത്രാധിപർ മടിക്കയുണ്ടായില്ല. "ഇതുവരെ പുന്നശ്ശേരിനമ്പി, കൊടുങ്ങല്ലൂരി കുഞ്ഞൻതമ്പാൻ, മൂലൂർ എസ്സ്. പത്മനാഭപ്പണിക്കർ, ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ മുതലായവരുടെ സമസ്യാപൂരണങ്ങൾ ചേർത്തിട്ടില്ല" എന്നും മററുമുള്ള കുറിപ്പുകൾ പിന്നീടു മനോരമയിൽ പ്രത്യക്ഷപ്പെടുകയുണ്ടായിട്ടുണ്ട്. "ഉപേക്ഷിച്ചിരിക്കുന്നു" എന്നതിനു പകരം പത്രാധിപർ ഉപയോഗിച്ച ഭംഗിവാക്കാണ് "ചേർത്തിട്ടില്ല" എന്നതു്.

ഗദ്യകാരന്മാരെ സംബന്ധിച്ചും പത്രാധിപർക്കു് ഇതേ തന്ത്രം പ്രയോഗിക്കേണ്ടിവന്നിട്ടുണ്ട്. ഒരുകാലത്തു് വലിയകോയിത്തമ്പുരാന്റെ ഭാഷാശൈലിയിൽ ഭ്രമിച്ചുവശായ ചില ലേഖകന്മാർ സ്ഥാനത്തും അസ്ഥാനത്തും സംസ്കൃതപദങ്ങൾ വാരിച്ചൊരിയുക പതിവായിരുന്നു. അക്കൂട്ടത്തിൽ ചിലർ മനോരമയുടെ ബന്ധുക്കളുമായിരുന്നു. അവരയയ്ക്കുന്ന ലേഖനങ്ങളിൽ സംസ്കൃതപദങ്ങൾ കൂടിക്കൂടി വരുന്നതായി കണ്ടപ്പോൾ, വറുഗീസ്സുമാപ്പിള "ലേഖകന്മാർ ശ്രദ്ധിപ്പാൻ" എന്ന തലക്കെട്ടിൽ പത്രത്തിൽ ഒരു കുറിപ്പെഴുതിച്ചേർത്തു. "മനോരമയിൽ ഇടയിടെ കാണുന്ന ചില ലേഖനങ്ങളിൽ ധാരാളമായി പ്രയോഗിച്ചിട്ടുള്ള സംസ്കൃതപദങ്ങളുടെ അർത്ഥം നിഘണ്ടുവിന്റെ സഹായം കൂടാതെ മനസ്സിലാക്കാൻ കഴിയുന്നില്ലെന്നും, ഭാഗ്യദോഷംകൊണ്ടു് തക്കതായ ഒരു നിഘണ്ടു മലയാളത്തിൽ ഇല്ലാതെ ഇരിക്കുന്ന [illegible] ഒരു

ലേഖകൻ എഴുതിയിരിക്കുന്നു. ലേഖകന്മാർ കഴിവതും മലയാളപദങ്ങൾ പ്രയോഗിക്കേണ്ടുന്ന ദിക്കിലും നിർവ്വാണപദങ്ങൾ പ്രയോഗിക്കുന്ന സമ്പ്രദായം കഴിയുന്നതും ഒഴിക്കണമെന്നത്രേ നമ്മുടെയും താല്പര്യം." ഇതായിരുന്നു ആ കുറിപ്പ്. ഇതിൽ പറയുന്ന "ഒരു ലേഖകൻ" പത്രാധിപരുടെ സങ്കല്പസൃഷ്ടിയായിരുന്നു. നിർവ്വാണപ്രിയന്മാരായ ലേഖകന്മാരുടെ വയറ്റുവേദനയ്ക്കു മെല്ലരിച്ച കുറിപ്പ് ഒരൊന്നാന്തരം സിദ്ധൌഷധമായിത്തീർന്നു. പിന്നീട് അവർ നല്ല മലയാളത്തിൽ ലേഖനങ്ങളെഴുതിത്തുടങ്ങി.

കവിതാപംക്തിനിമിത്തം മലയാളമനോരമയ്ക്കുണ്ടായ അസാധാരണമായ പ്രചാരം ചിലരെ അസൂയാപരവശരാക്കി; തങ്ങളയയ്ക്കുന്ന നാലുവരികളൊന്നും മനോരമയിൽ പ്രസിദ്ധീകരിച്ചുകാണാത്തതായപ്പോൾ ചിലകൂട്ടർ ആ പത്രത്തിന്റെ ശത്രുക്കളായിത്തീർന്നു. ഈ കാരണങ്ങളോടൊപ്പം, കോട്ടയത്തു കാട്ടാത്തല കേരളീയരുടെ കൌശലതകൂടി കലർന്നപ്പോൾ, അങ്ങുമിങ്ങുംനിന്നു ചില പുതിയ പത്രങ്ങൾ രംഗപ്രവേശംചെയ്തു. അവയിലെല്ലാം 'കവിതാപംക്തി'യും സ്ഥലംപിടിച്ചു. വറുഗീസുമാപ്പിള ഇതിൽ സന്തോഷിച്ചതേയുള്ളു. ഭാഷയുടെ അഭിവൃദ്ധിക്കു സഹായകമായ ഏതു കൃത്യവും—ആരാരു ചെയ്താലും—അദ്ദേഹത്തിന് അത്യന്തം ആനന്ദപ്രദമായിരുന്നു. എന്നാൽ, പുതിയ പത്രങ്ങൾ ശുദ്ധബുദ്ധിയിൽനിന്നു ജനിച്ചവയല്ലാത്തതിനാലും, പേരുകേട്ട കവികളിലാരുംതന്നെ അവയിലെ കവിതാപംക്തിയിൽ പ്രത്യക്ഷപ്പെടാതിരുന്നതിനാലും, അവയ്ക്കു ഭാഷാവിഷയകമായി വളരെയൊന്നും പ്രവർത്തിക്കാൻ കഴിഞ്ഞില്ല. എന്നു മാത്രമല്ല, ഭാഷയെ ദുഷിപ്പിക്കുന്ന ചിലതൊക്കെ അവയിൽ സ്ഥലംപിടിക്കാ

അധികം ജനോപദ്രവം ചെയ്യുന്നത്. ഈപ്രകാരമുള്ള പത്രാധിപന്മാർ ഉൽകൃതികളുടെ പ്രചാരത്തിനും മലയാളഭാഷയുടെ അഭ്യുന്നതിക്കും ഹേതുഭൂതന്മാരായിത്തീർന്ന് ജനോപകാരം, ഭാഷാപരിഷ്കാരം, മുതലായ തങ്ങളുടെ കൃത്യങ്ങൾക്ക് വിപരീതഫലങ്ങളെ വരുത്തിക്കൂട്ടുന്നു. അതുകൊണ്ട്, കാവ്യദോഷങ്ങളെ കണ്ടുപിടിക്കുവാൻ പ്രാപ്തിയില്ലാത്ത പത്രാധിപന്മാർ **ഭാഷാകവിതയ്ക്ക് ഒരു പംക്തി നിശ്ചയിക്കാതിരിക്കുന്നതായാൽ,** അതുതന്നെയായിരിക്കും 'കവിതാജ്വര'മെന്ന വലിയ സാംക്രമിക രോഗത്തിന്റെ ശമനത്തിന് ഉത്തമമായ മാർഗ്ഗം."

എത്ര ശക്തിയായ ശകാരം! പത്രാധിപർ ചൂണ്ടിക്കാണിച്ച ദോഷങ്ങൾ വാസ്തവത്തിൽ ദോഷങ്ങളല്ലെന്നു സ്ഥാപിക്കുന്നതിനുവേണ്ടി ചില 'മുടന്തൻന്യായ'ങ്ങളുംകൊണ്ട് പുതിയ പത്രക്കാർ മുന്നോട്ടു വരാതിരുന്നില്ല; പക്ഷേ, ആ വാദപ്രതിവാദംകൊണ്ട് അവർ കൂടുതൽ വഷളാവുകയാണ് ചെയ്തത്. അതിനുശേഷം പുതിയ പത്രങ്ങളിലെ കവിതാപംക്തി പെട്ടെന്നു ശോഷിച്ചു. വളരെ സൂക്ഷിച്ചതിനുശേഷമേ പിന്നീട് അവർ പദ്യങ്ങൾ പ്രസിദ്ധീകരിച്ചിരുന്നുള്ളൂ.

യാതൊരു ദുരുദ്ദേശ്യവുമില്ലാതെ, നിർവ്യാജമായ ഭാഷാഭിമാനത്താൽ മാത്രം പ്രേരിതനായി പത്രാധിപർ ചെയ്ത ഈ പ്രവൃത്തികളെപ്പോലും ചിലർ ദുർവ്യാഖ്യാനംചെയ്തു. 'വറുഗീസ്മാപ്പിള കവികളെ പ്രോൽസാഹിപ്പിക്കുന്നതിനു പകരം അപമാനിക്കയാണ് ചെയ്യുന്നത്' എന്നു പറയാൻപോലും ചിലർ മടിച്ചില്ല. ഈവക നിരൂപണങ്ങൾക്കൊക്കെ മറുപടിപറയുന്നതു നിഷ്പ്രയോജനമാണെന്നു നല്ലപോലെ അറിയാമായിരുന്നതുകൊണ്ട് ചരിത്രനായകൻ മൗനമവലംബിച്ചതേയുള്ളൂ. എങ്കിലും ആയിടയ്ക്ക് ആരോ മനോരമയിൽ

ചേർത്തിരുന്ന "ഗതിയെന്തോർച്ചു ഞാൻ" എന്ന സമസ്യ അദ്ദേഹം ഇങ്ങനെ പൂരിപ്പിച്ചു. അതു കുറിക്കുകൊള്ളുകയും ചെയ്തു.

"മാനസത്തിലറിവൊട്ടുകൂടി നാം
മാനഹാനി കവികൾക്കു ചെയ്തിടാ;
ഊനമറ്റ ജനമേവമോതിയാൽ
ഞാനുമേവ "ഗതിയെന്തോർച്ചു ഞാൻ."

കവിതാപംക്തിയെ സംബന്ധിച്ചു മാത്രമല്ല വറുഗീസ്സുമാപ്പിള തന്റെ ഭാഷാഭിമാനം പ്രത്യക്ഷപ്പെടുത്തിയിരുന്നതു്. ഭാഷാഭിവൃദ്ധിക്കു വിഘാതമായി എവിടെ എന്തു കണ്ടാലും അതിനെ കർക്കശമായി എതിർക്കുക എന്നതു് അദ്ദേഹത്തിന്റെ ഒരു വ്രതമായിരുന്നു. ഇന്നത്തെ വിദ്യാർത്ഥികൾ മാതൃഭാഷാധ്യയനവിഷയത്തിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നുണ്ടെന്നു സന്തോഷസമേതം പ്രസ്താവിക്കാമെന്നായിട്ടുണ്ടു്. എന്നാൽ പണ്ടത്തെ നില അതായിരുന്നില്ല. മാതൃഭാഷയുടെ നേരെ ഒരവജ്ഞയാണു് വിദ്യാർത്ഥിലോകം പൊതുവേ പ്രദർശിപ്പിച്ചിരുന്നതു്. ശരിയായ നേതൃത്വംകൊണ്ടു് വിദ്യാർത്ഥികളെ ഭാഷാഭിമാനികളാക്കിത്തീർക്കാൻ ചുമതലപ്പെട്ട ഭാഷാധ്യാപകന്മാരുടെ സ്ഥിതി ഇതിനെക്കാൾ ദയനീയമായിരുന്നു. അവരുടെ സാമ്പത്തികമായ ശോചനീയാവസ്ഥയായിരുന്നു ഇതിനു പ്രധാന കാരണമെന്നു് സമ്മതിക്കാതെ നിവൃത്തിയില്ലെങ്കിലും, അതിനു പുറമെയും പല ന്യൂനതകളും അവരെ സംബന്ധിച്ചു പറയാനുണ്ടായിരുന്നു. വിദ്യാർത്ഥികളിൽ വല്ലവർക്കും നാമമാത്രമായ ഭാഷാഭിമാനമെങ്കിലും ഉണ്ടെങ്കിൽ അതുപോലും നശിപ്പിച്ചുകളയത്തക്കവിധത്തിലുള്ളതായിരുന്നു അദ്ധ്യാപകന്മാ

രുടെ പെരുമാററം. അന്നത്തെ ആ നിലയെപ്പററി വറുഗീസ്സുമാപ്പിള്ള വളരെ വേദനയോടുകൂടി രേഖപ്പെടുത്തിയ ഒരു ഭാഗം താഴെ പകർത്താം:—

"ഇംഗ്ലീഷ്" പാഠശാലകളിൽ വിദ്യാർത്ഥികളെ മലയാളം പഠിപ്പിക്കാനായി നിയമിക്കപ്പെട്ടിട്ടുള്ള മുൻഷിമാർ എന്നും പണ്ഡിതന്മാർ എന്നും മററും പറയാറുള്ള അദ്ധ്യാപകന്മാരെക്കുറിച്ചാണ് ഇനി അല്പം പറയാനുള്ളതു്. മുൻഷിമാർ അധികവും ഇംഗ്ലീഷിന്റെ ഗന്ധംപോലും ഇല്ലാതെ ഏറെക്കുറെ സംസ്കൃതപരിചയം മാത്രമുള്ളവരായിട്ടാണ് കാണപ്പെടുന്നതു്. വായിക്കുന്ന ഭാഗങ്ങളുടെ അർത്ഥം അധികമാളുകളും അബദ്ധംകൂടാതെ മനസ്സിലാക്കുമെങ്കിലും, അതു് അതുപോലെ കുട്ടികളെക്കൂടി മനസ്സിലാക്കാൻ കഴിയുന്നവർ ഇവരിൽ വളരെ ചുരുക്കമാണ്. എങ്ങനെയാണ് മനസ്സിലാക്കേണ്ടതു്, എന്തെല്ലാമാണ് മനസ്സിലാക്കേണ്ടതു്, ഇതുവകയൊന്നും മുൻഷിമാർക്ക് സാധാരണ തോന്നാറില്ല. ഓരോരോ അദ്ധ്യാപകന്മാരുടെ അടുക്കലിരുന്നു് അവരവരുടെ അധികാരത്തിലുള്ള പാഠങ്ങൾ മനസ്സു ചുട്ടു പഠിച്ചതിന്റെ ശേഷം ദിവസം ഒരു മണിക്കൂർനേരം ചിലർ സ്വാതന്ത്ര്യത്തിനായിട്ടും ചിലർ സ്വാച്ഛന്ദ്യത്തിനായിട്ടുമാണ് മുൻഷിയുടെ അടുക്കലേയ്ക്കു പോകുന്നതു്. പക്ഷം, പുറമേ വല്ല കാര്യവും ഉണ്ടെങ്കിൽ, അതിലേയ്ക്കു വിനിയോഗിക്കുന്നതും മലയാളംവക മണിക്കൂറാണ്. ഇതുവകക്കാരെ തള്ളി, ഒരു ക്ലാസ്സിൽ കാൽ, അരയ്ക്കാൽ ഭാഗം കുട്ടികൾ മാത്രമേ സാധാരണ വല്ലതും പഠിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി മുൻഷിയുടെ ക്ലാസ്സിൽ ചെല്ലാറുള്ളു. പ്രായേണ വൃദ്ധന്മാരായ മുൻഷിമാരുടെ വേഷം മുതലായവതന്നെ കുട്ടികൾക്കു ഒരു വിനോദമാണല്ലോ, പിന്നത്തേപ്പക്ഷം നല്ല പരിഹാസവിഷയമോ ആയിരിക്കയാണ് പതിവു്. കുട്ടികളിൽ ചുരുക്കം ചിലരുടെ കൈവശം ഓരോന്നോ രണ്ടോ കഷണമോ പുസ്തകം ഉണ്ടായിരിക്കും. ക്ലാസ്സിൽ ഒരു അന്വേഷണമേയില്ല. ദാമായ

ണം, അല്ലെങ്കിൽ മാസം, അല്ലെങ്കിൽ ഒരാണ്ടും മുഴുവൻ മുൻപുതന്നെ ഉരുവിട്ടുപ്പിച്ചിട്ടുള്ളതാണു്. കിളിപ്പാട്ടിൽ പിഴച്ചുപിഴച്ചു് പദ്യമായിട്ട് വല്ലതുമെല്ലാം പറഞ്ഞിട്ടുണ്ടെങ്കിൽ, അതു പഠിക്കാനാവശ്യമുള്ള കുട്ടികൾ അവരുടെ കൈവശമുള്ള പുസ്തകങ്ങൾ നോക്കി വായിക്കാൻ തയ്യാറുള്ളപ്പോൾ, തനിക്കു പുസ്തകത്തിന്റെ ആവശ്യകതയെന്താണു്? സംശയമുള്ള വാക്കുകൾ മുൻകൊല്ലങ്ങളിൽ പഠിപ്പിച്ചതു് നിശ്ചയമില്ലായ്കയുമില്ല. ഇങ്ങനെ കൈയ്യുള്ള വല്ല കസേരയിലോ, അഥവാ മേശമേലോ, ചിലപ്പോൾ തറയിലുംകൂടിയോ, സമീപത്തിരിക്കുന്ന മുൻഷി, സ്വയമായിട്ടോ പലപ്പോഴും ഓരോ സമന്മാരായ കുട്ടികൾ ആവശ്യപ്പെട്ടിട്ടോ, എന്തെങ്കിലും ലോകവൎത്തമാനം പറഞ്ഞാണു് മണിക്കൂറു തള്ളുക. മിക്കപ്പോഴും ഒരു പ്രസംഗംതന്നെ വളരെ നീണ്ടുപിടിച്ചിട്ടോ, അല്ലെങ്കിൽ മനസ്സിൽനിന്നൊന്നായിട്ടോ, മണിക്കൂറു മുഴുവൻ അതായിട്ടുതന്നെ കഴിഞ്ഞു എന്നും വരാം. ഇതുകഴിഞ്ഞു അല്പസമയം ഉണ്ടായാൽ, ഒരു കുട്ടി തന്റെ കൈവശമുള്ള "കേരളവിലാസം" പുസ്തകത്തിൽനിന്നു വായിച്ചുതുടങ്ങും. രണ്ടക്ഷരം കഴിയുമ്പോഴേക്കു് "വിദ്യാവിലാസം" പുസ്തകത്തോടുകൂടിയ മറ്റൊരു കുട്ടി തന്റെ പുസ്തകത്തിൽ അങ്ങനെയല്ല, ഇങ്ങനെയാണു് എന്നു തടസ്സപ്പെടുത്തുകയായി. രണ്ടും ശരിയാണെന്നും, അച്ചടിക്കാരം അച്ചടിയുടെ അബദ്ധമെന്നും, താളിയോലയിൽ എഴുതിയ ഗ്രന്ഥങ്ങൾ എത്ര നല്ലവയും നിലനില്ക്കുന്നവയും സൌകൎയ്യമുള്ളവയും ആണെന്നും മറ്റും മുൻഷി ഉടനെ പ്രസംഗം തുടങ്ങും. ഇതവസാനിക്കുന്നതിനുമുമ്പെ മണിയടിക്കുന്നതു കുട്ടികളിൽ പലൎക്കും വ്യസനകരം. ഇങ്ങനെ ഓരോവിധത്തിലാണു് ഇവർ ഓരോ ദിവസം നയിക്കുന്നതു്". ഇങ്ങനെ മുൻഷിമാരെക്കുറിച്ചും അവരുടെ അദ്ധ്യാപനരീതിയെക്കുറിച്ചും മറ്റൊന്നു പറഞ്ഞുതുടങ്ങിയാൽ അതുതന്നെ ഒരു പുസ്തകത്തിനു മതിയാകുന്നതാണു്".* *

* 1072 ഇടവമാസത്തിലെ ഭാഷാപോഷിണിയിൽ "ഇംഗ്ലീഷ് പാഠശാലകൾ" എന്ന തലക്കെട്ടിലെഴുതിയിട്ടുള്ള ഒരു ലേഖനത്തിൽനിന്നു്.

ഹൈസ്കൂളുകളുടെ കാൎയ്യമാണല്ലൊ ഇപ്പറഞ്ഞതു്. കോളേജുകളുടെ സ്ഥിതിയും ഇതിൽനിന്നു വളരെയൊന്നും വ്യത്യസ്തമായിരുന്നില്ല. സർവ്വകലാശാലക്കാർ മനസ്സില്ലാമനസ്സോടുകൂടി മാത്രമാണു് മലയാളത്തിനു പാഠപദ്ധതിയിൽ സ്ഥാനമനുവദിച്ചിരുന്നതു്. "മലയാളഭാഷയെ മദ്രാസ്സ് സർവ്വകലാശാലയിൽനിന്നും നിശ്ശേഷം ബഹിഷ്കരിക്കുന്നതിനുള്ള ഒരു ശ്രമം ഒരിക്കൽ നടക്കുകയുണ്ടായിട്ടുണ്ടെന്നും, നാടുനീങ്ങിയ മഹാരാജാവിന്റെയും മററും പരിശ്രമഫലമായിട്ടാണു് അതു ഫലിക്കാതെപോയതെന്നും" വലിയകോയിത്തമ്പുരാൻ തിരുവനന്തപുരത്തുവെച്ചു നടന്ന സമ്മാനദാനയോഗത്തിൽ പ്രസംഗിച്ചതു നാം വായിച്ചുകഴിഞ്ഞുവല്ലൊ. (p. 60) പാഠപുസ്തകങ്ങൾ തിരഞ്ഞെടുക്കുക, പരീക്ഷകന്മാരെ നിശ്ചയിക്കുക മുതലായവയിൽ പറയത്തക്ക യാതൊരു ഉത്തരവാദിത്വവും അധികൃതന്മാർ പ്രദർശിപ്പിച്ചിരുന്നില്ല. ഒരു വക വഴിപാടെന്ന നിലയിൽ എല്ലാം അങ്ങനെ നടന്നിരുന്നു എന്നുമാത്രം. ഇക്കാൎയ്യം ഇങ്ങനെ കഴിഞ്ഞുകൂടാൻ അനുവദിക്കുന്നതു ശരിയല്ലെന്നും, ഭാഷാപോഷിണിസഭ ഇക്കാൎയ്യത്തിൽ മുൻകൈയെടുത്തു പ്രവർത്തിക്കണമെന്നുമായിരുന്നു വറുഗീസ്സ മാപ്പിളയുടെ അഭിപ്രായം. തിരുവനന്തപുരത്തുവെച്ചു നടന്ന സഭയുടെ നാലാമത്തെ സമ്മേളനത്തിൽ, കാൎയ്യദർശിയുടെ നിലയിൽ വറുഗീസ്സമാപ്പിള വായിച്ച റിപ്പോർട്ടിലെ ഒരു ഭാഗമാണു് താഴെ ചേർക്കുന്നതു്:—

"ഈ വിഷയത്തിൽ (മലയാളഭാഷയുടെ കാൎയ്യത്തിൽ) കുറെക്കാലമായി മദ്രാസ്സ് സർവ്വകലാശാലക്കാർ, കല്പിച്ചുകൂട്ടിക്കൊണ്ടെന്നപോലെ തുടർച്ചയായി ചെയ്തുവരുന്നിടത്തോളം ദോഷം മററങ്ങനെ ചെയ്യുന്നില്ലെന്നു തീർച്ചയായി പറയാം. വിദ്യാഭ്യ

സം സംബന്ധിച്ചു് ഇത്രയും അധികാരവും ശക്തിയും അടുത്ത ഭിക്കിൽ മറ്റാർക്കും ഇല്ലാത്തതുകൊണ്ടു് വേറെ ഒരു വിചാരിച്ചാലും ഇതു ദ്രോഹംചെയ്യാൻ കഴിയുന്നതുമല്ലല്ലോ. ഓരോ പരീക്ഷകൾക്കു് വായിക്കുന്നവരിൽ കേവലം സാമാന്യന്മാരായ കേരളീയ വിദ്യാർത്ഥികളെപ്പോലെയല്ലെങ്കിലും, ഈ ഭാഷയെക്കുറിച്ചു പരിചയമുള്ള വല്ലവരും പാഠപുസ്തകങ്ങൾ തിരഞ്ഞെടുക്കുവാൻ അധികാരമുള്ളവരിൽ ഉണ്ടായിരുന്നുവെങ്കിൽ, മരിക്കലും "അതിരെയുകാർന്ന നിലവിളക്കിനോ "ലിംബാളിന്റെ അവസാനമില്ലാത്ത കുപ്പുകളുടേയോ" ഒക്കെ ഈ പത്തൊൻപതാംനൂറ്റാണ്ടിന്റെ ആദ്യകാലത്തും ഇത്ര വില കല്പിക്കയില്ലായിരുന്നു. പദ്യങ്ങളെക്കുറിച്ചു പ്രായേണ പതിവായി തിരഞ്ഞെടുത്തുവരുന്ന ഓരോ പഴയ പാട്ടുകളെയും മറ്റും കുറിച്ചു് ആക്ഷേപിക്കാനില്ലെങ്കിലും, അവയൊക്കെ കലാന്തരങ്ങൾക്കുതന്നെ അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിവരുന്നതിൽ പററിക്കുന്ന അബദ്ധങ്ങൾക്കു കണക്കുമില്ല. ഉച്ചാരണത്തിനു് ഇല്ലാത്ത മെട്രിക്കുലേഷൻ പരീക്ഷയുടെ പാഠപുസ്തകത്തോളം ഉചിതമായതു് ഇതിനു കീഴിൽ കണ്ടിട്ടില്ലെന്നുതന്നെ പറയാം. കമ്പർന്നവ്യാകരണ "കാർത്തവീര്യാർജ്ജുനവിജയം ഇരുപത്തിട്ടു" നാട്ടിലുള്ള നിരക്ഷരകുക്ഷികളായ ഇള്ളൽക്കാർപോലും സാമാന്യം അർത്ഥമുണ്ടാക്കത്തക്കവണ്ണവും അധികം വ്യത്യാസം കൂടാതെയും ചൊല്ലിക്കൊണ്ടു നടക്കുന്നതായിരിക്കെ, ഒരു വിധത്തിലും വായിക്കാനും ഗ്രഹിക്കാനും പാടില്ലാത്തവണ്ണം അതിനെ അച്ചടിച്ചുവിട്ടിരിക്കുന്നതിനെ ആശ്ചര്യപ്പെടുകയല്ലാതെ നിവൃത്തിയില്ല. ഇങ്ങനെയുള്ള പാഠപുസ്തകങ്ങൾക്കു നല്ലവണ്ണം പഠിച്ച ഒരുതരം പരീക്ഷകന്മാരെയുമാണു് പതിവായി നിയമിച്ചുവരുന്നതു്. ഇവർ എന്തിനെയോ ആധാരമാക്കി ഉണ്ടാക്കിത്തീർക്കുന്ന ചോദ്യങ്ങളെ അച്ചടിച്ചു കഴിഞ്ഞു് അബദ്ധമാക്കിത്തീർത്താലും ചോദിക്കാൻ ആരുമില്ലാത്തതു കാരണംതന്നെ, വിദ്യാർത്ഥികൾ ഇതിനു് എന്തുതന്നെ ഉത്തരമെഴുതിയാലും, അ

പ്പിളയുടെ അവതാരികകളോടുകൂടി പ്രസിദ്ധീകരിച്ച മററൊരുകൂട്ടം പുസ്തകങ്ങളുമുണ്ട്. ഇവയ്ക്കെല്ലാംപുറമേയാണ് "കണ്ടത്തിൽ വറുഗീസ്സുമാപ്പിള എഴുതിയ" ഒന്നാംപാഠപുസ്തകം.

"ദർപ്പവിച്ഛേദം" ആട്ടക്കഥയെപ്പററി ഇതിനു മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലോ. (P. 18) രുക്മിണിയുടെ സൗന്ദര്യദർപ്പത്തെ ഭർതൃഭക്തയായ സത്യഭാമയെക്കൊണ്ടും, വിക്രമമത്തനായ ഗരുഡന്റെ അഹംഭാവത്തെ ഭക്തശിരോമണിയായ ഹനൂമാനെക്കൊണ്ടും ശമിപ്പിച്ചു", "അഹങ്കാരി അധഃപതിക്കും" എന്നു തെളിയിക്കുന്ന ഒരു ഭാഗവതപുരാണകഥയാണ് ആ ആട്ടക്കഥയിലെ ഇതിവൃത്തം. തന്റെ കൃതിയിൽ താൻ ചില പുതുമകളൊക്കെ വരുത്തിയിട്ടുണ്ടെന്നു ഗ്രന്ഥകർത്താവു് അവതാരികയിൽ അവകാശപ്പെടുന്നുണ്ട്. (1) സ്ഥലകാലവിഷയൈക്യങ്ങളുടെ കാര്യത്തിൽ ശ്രദ്ധിച്ചിട്ടുണ്ട്; (2) കഥാപാത്രങ്ങൾക്കു വ്യക്തിത്വം വരുത്തുന്നതിൽ മനസ്സിരുത്തിയിട്ടുണ്ട്; (3 ഭാഷയെ പാരമ്പര്യത്തിൽനിന്നു വ്യത്യാസപ്പെടുത്തി ലളിതമാക്കിയിട്ടുണ്ട്; (4) ഒരു യുദ്ധംകൊണ്ടോ, സ്വയംവരംകൊണ്ടോ ഇപ്ലിപ്പെടാതെ അന്തഃകരണീയമായ ഒരു സാരോപദേശത്തിൽ കഥ അവസാനിപ്പിക്കുവാൻ പ്രത്യേകം കരുതൽ ചെയ്തിട്ടുണ്ട്; (5) അഭിനയസമ്പ്രദായത്തിലും ചില പുതുമകൾ വരുത്താൻ ശ്രമിച്ചിട്ടുണ്ട്—ഇതൊക്കെയാണ്, "ദർപ്പവിച്ഛേദ"ത്തിന്റെ ദീർഘമായ അവതാരികയിൽ, താൻ വരുത്തിയ പരിഷ്കാരങ്ങളായി ഗ്രന്ഥകർത്താവു ചൂണ്ടിക്കാണിക്കുന്നതു്. കഥയെ അങ്കങ്ങളായും ഓരോ അങ്കത്തെയും പല രംഗങ്ങളായും തിരിച്ചിട്ടുണ്ടെന്നുള്ളതു്, ഗ്രന്ഥകർ

ത്താവു് പ്രത്യേകം എടുത്തുപറഞ്ഞിട്ടില്ലെങ്കിലും, പ്രസ്തുത ആട്ടക്കഥയിൽ കാണുന്ന മറെറാരു പരിഷ്കാരമാണു്. ഇതൊക്കെക്കൊണ്ടു ഗ്രന്ഥകർത്താവു് അവകാശപ്പെടുന്നതു്, താൻ കഥകളിസമ്പ്രദായത്തെ പരിഷ്കരിക്കാൻ വളരെ ശ്രമിച്ചിട്ടുണ്ടെന്നാണു്; പക്ഷേ, ഒരെ ആട്ടക്കഥകൾ വായിക്കയും ചിലതു് ആടിക്കാണുകയും ചെയ്തിട്ടുണ്ടെങ്കിലും, ആ നൃത്യകലാവിശേഷത്തിന്റെ സാങ്കേതികവശത്തേക്കു് എത്തിനോക്കാൻ വറുഗീസ്സു മാപ്പിളയ്ക്കു സാധിച്ചിരുന്നില്ലെന്നുള്ളതാണു് പരമാർത്ഥം. പരിഷ്കാരങ്ങളെപ്പററിയൊക്കെ വിവരിച്ചതിനുശേഷം, "സംഭാഷണങ്ങൾ കൈക്രിയകളോടുകൂടി വായും ഉപയോഗപ്പെടുത്തി കളിച്ചുകാണ്മാൻ നമ്മുടെ തല്ക്കാലസ്ഥിതിക്കു നിർവ്വാഹമില്ലാതിരിക്കുന്നതിനെക്കുറിച്ചു് അത്യന്തം വ്യസനിക്കാതിരിപ്പാൻ പാടില്ല" എന്നുകൂടി ഗ്രന്ഥകർത്താവു് അവതാരികയിൽ പറഞ്ഞുകാണുന്നതിൽനിന്നു് ഇതു സ്പഷ്ടമായി തെളിയുന്നുണ്ടു്.

ഇങ്ങനെയൊക്കെയാണെങ്കിലും "കഥകളിഭ്രമം" കലശലായിരുന്ന അക്കാലത്തു് "ദർപ്പവിച്ഛേദ"ത്തിനും ശ്രമിച്ചാൽ ഒരുപക്ഷേ ഒരെ പ്രചാരം കിട്ടുമായിരുന്നു. അതിനു ഗ്രന്ഥകർത്താവുതന്നെ ഒരു വലിയ വിഘാതം വരുത്തിവെച്ചു. ക്രിസ്തുവിനെ വന്ദിച്ചുകൊണ്ടു് ഗ്രന്ഥാരംഭത്തിൽ ചേർത്തിട്ടുള്ള ഒരു മംഗളശ്ലോകമാണതു്. പ്രാധാന്യേന ക്ഷേത്രാദിസങ്കേതങ്ങളിൽ ആടുന്നവരും കടുത്ത യാഥാസ്ഥിതികരുമായ കഥകളിയോഗക്കാർക്കു് ഇതു തീരെ സ്വീകാര്യമായിരിക്കയില്ലെന്നുള്ളതു തീർച്ചയാണല്ലോ. ക്രിസ്ത്യാനികളുടെകൂട്ടത്തിൽ കഥകളിയോഗക്കാർ ഒട്ടില്ലതാനും. ഇവയെല്ലാററിനും പുറമേ,

പ്പെടുന്നതാണു്. നാലും അഞ്ചും തരത്തിൽ പെടുന്നവ ആട്ടക്കഥകൾപോലും മലയാളത്തിലുണ്ടായിട്ടുണ്ടെന്നുള്ള വാസ്തവം മനസ്സിലാക്കിയാൽ മാത്രമേ, “ദർപ്പവിച്ഛേദം” മൂന്നാംതരത്തിൽ ഉൾപ്പെടുത്തുന്നതു് ആക്ഷേപാർഹമല്ലെന്നു കാണാൻകഴിയുകയുള്ളു. എന്നു മാത്രമല്ല, ജീവചരിത്രകാരൻ സത്യത്തിന്റെ ഈരടിപ്പാതയിൽനിന്നു വ്യതിചലിക്കുന്നതു ശരിയുമല്ലല്ലൊ. പുസ്തകത്തിന്റെ ആരംഭത്തിലും അവസാനത്തിലും വിശാഖം തിരുനാൾ മഹാരാജാവിനെ സ്മരിച്ചുകൊണ്ടുന്നതിൽനിന്നു്, 1056-നും 1060-നും ഇടയ്ക്കാണു് —ഒന്നുകൂടി കൃത്യമായിപ്പറഞ്ഞാൽ, 22-ാമത്തെയോ 23 ാമത്തെയോ വയസ്സിലാണു് — ചരിത്രനായകൻ ഈ കൃതി നിർമ്മിച്ചതെന്നു് നമുക്കൂഹിക്കാം.

‘പഴയ നിയമം’ ആദ്യപുസ്തകത്തിലെ 37 മുതൽ 45 വരെയുള്ള അദ്ധ്യായങ്ങളിൽ അടങ്ങിയ കഥയാണ് ‘ഏബ്രായക്കുട്ടി’യിലെ പ്രതിപാദ്യവിഷയം. ഏബ്രായക്കുട്ടി എന്നുകൂടിപ്പേരുള്ള യോസെപ്പ് ദുസ്സ്വഭാവികളും ദുഷ്ടന്മാരുമായ വൈമാത്രേയസഹോദരന്മാരാൽ ആദ്യം കാട്ടിൽ ഉപേക്ഷിക്കപ്പെടുന്നതും ഒടുവിൽ വിദേശികളായ സാർത്ഥവാഹന്മാർക്കു് അടിമയായി വില്ക്കപ്പെടുന്നതും, പല ക്ലേശങ്ങളും അനുഭവിച്ചതിനുശേഷം ആ സൽഗുണസമ്പന്നൻ അവസാനം നല്ലനിലയിലെത്തി തന്നെ ദ്രോഹിച്ചവരും ആപത്തിലകപ്പെട്ടവരുമായ സഹോദരന്മാരെ രക്ഷിക്കുന്നതുമാണു് ഇതിലെ ഇതിവൃത്തം. നാടകത്തിന്റെ തന്മയത്വത്തിനുവേണ്ടി മൂലകഥയിലില്ലാത്ത ഒന്നു രണ്ടു കഥാപാത്രങ്ങളെ കവി ഇതിൽ കൂട്ടിച്ചേർത്തിട്ടുണ്ടു്. ഷേക്സ്പീയർമഹാകവിയുടെ Taming of the Shrew എന്ന നാ

ടകത്തിന്റെ അനുകരണമാണു് "കലഹിനീദമനകം." കലഹത്തിലയും ആർക്കും കീഴ്വഴങ്ങാത്തവളുമായ ഒരു ഭാര്യയെ അവളുടെ ഭർത്താവു് ഹൃദയകാഠിന്യം നടിച്ചു് ദമനംചെയ്തു് അനുസരണശീലമുള്ളവളാക്കിത്തീർക്കുന്നതാണു് ഇതിലെ കഥ. കഥയുടെ അവതരണത്തിനായി ഒരു "പ്രസ്താവന" കവി സ്വന്തമായി എഴുതിച്ചേർത്തിട്ടുണ്ടു്.

കേരളം മുഴുവൻ നാടകഭ്രാന്തു പിടിപെട്ടിരുന്ന ഒരു കാലത്താണു് ഈ രണ്ടു നാടകങ്ങളും ആവിർഭവിച്ചതു്. അന്നത്തെ നാടകങ്ങളെന്നല്ല മററു കൃതികൾപോലും സാഹിത്യലോകത്തിലെ ഇന്നത്തെ പുതിയ വെളിച്ചത്തിൽ തീരെ നിഷ്പ്രഭങ്ങളായിത്തീർന്നിരിക്കയാണു്. അക്കൂട്ടത്തിൽ വറുഗീസ്സുമാപ്പിളയുടെ നാടകങ്ങളും ഉൾപ്പെട്ടുപോയിരിക്കുന്നു. എങ്കിലും, ആവിർഭാവകാലത്തു് അവ സഹൃദയലോകത്തെ അത്യന്തം ആകർഷിച്ചിരുന്നു. സംസ്കൃതത്തിൽനിന്നു നാടകങ്ങൾ തർജ്ജമചെയ്യുകയാണു് അന്നു മിക്കവരും ചെയ്തിരുന്നതു്. അതിനു വിപരീതമായി ചരിത്രനായകൻ നിർവ്വഹിച്ച സ്വതന്ത്ര നാടകനിർമ്മാണം (എബ്രായക്കുട്ടി) പലരുടെയും പ്രത്യേകാഭിനന്ദനത്തിനു പാത്രമായി. 'കലഹിനീദമനക'ത്തിന്റെ കാര്യത്തിലും ഉണ്ടായിരുന്നു ഒരു പുതുമ. ഷേക്സ്പീയർ മഹാകവിയുടെ ആശയങ്ങളെ ആസ്വദിക്കാനുള്ള സൗകര്യം മലയാളികൾക്കു് ആദ്യമായി ലഭിച്ചതു പ്രസ്തുത കൃതിവഴിക്കാണു്.

'മനോരമാ നാടകക്കമ്പനി' എന്ന പേരിൽ ഒരു സംഘം ഏർപ്പെടുത്തി അഞ്ചും എട്ടും തവണ അഭിനയിച്ചുനോക്കിയതിനുശേഷം മാത്രമാണു് ഗ്രന്ഥകർത്താ

വു് ഓരോ നാടകവും പുറത്തുവിട്ടു്. കോട്ടയം, ചെങ്ങന്നൂർ, തിരുവല്ല മുതലായ ദിക്കുകളിൽ ഈ നാടകങ്ങൾ അഭിനയിക്കയുണ്ടായിട്ടുണ്ടു്. നാനാജാതിമതസ്ഥന്മാരായ പല മാന്യന്മാരും നാടകം കാണാൻ വരാറുണ്ടായിരുന്നു. പല സ്ഥലത്തുവെച്ചും പ്രസിദ്ധന്മാരായ പലരും ഗ്രന്ഥകർത്താവിനെയും നടന്മാരെയും മുക്തകണ്ഠം അഭിനന്ദിക്കയും ചെയ്തിട്ടുണ്ടു്. ഈ 'മനോരമനാടകക്കമ്പനി'യുടെ ആരംഭത്തെപ്പററി ചരിത്രനായകൻ തന്നെ ഒരിടത്തു് ഇങ്ങനെ പ്രസ്താവിച്ചുകാണുന്നുണ്ടു്.

"ഒരു നാടകാഭിനയപ്രകൃതികളായ പല സഹകാരികളും മനോരമയാപ്രസ്സിൽ അപ്പഴപ്പഴും അവരവരുടെ അഭിരുചികൾ ഇട്ടിട്ടുള്ളതു കൂടാതെ, മനോരമാപത്രത്തിന്റെ പംക്തികളും നാടകങ്ങളെക്കുറിച്ചു പക്ഷപാതത്തോടുകൂടിയതായിരുന്നു പ്രസിദ്ധമാണല്ലോ. ഇങ്ങനെ ഈ ആഫീസിലെ പണിക്കാർക്കും ഒരു വിനോദമായി ഒരു നാടകം അഭിനയിച്ചാൽ കൊള്ളാമെന്ന മോഹം ജനിക്കയാൽ, ഞങ്ങളോടുകൂടി അന്യന്മാരിൽ തന്നെ മൂന്നോ നാലോ ആളുകളിൽ അധികം ചേർന്നിട്ടില്ലാത്ത ഒരു സഭ ഏർപ്പെടുത്തിയിട്ടു് ഇപ്പോൾ മൂന്നു നാലു കൊല്ലമേ ആയിട്ടുള്ളു. ഈ സഭയിൽ ഉൾപ്പെട്ടവർ ഒട്ടൊഴിയാതെ ക്രിസ്ത്യാനികളായതുകൊണ്ടു് ഓണത്തിനു് ഒരു ക്രിസ്ത്യാനിനാടകം തന്നെ വേണമെന്നാഗ്രഹിക്കയാൽ, പഴയനിയമം എന്ന വേദപുസ്തകത്തിൽ പ്രസിദ്ധമായ യോസേപ്പിന്റെ കഥയെ "എബ്രായക്കുട്ടി" എന്ന പേരോടുകൂടി പുതിയ സമ്പ്രദായത്തിൽ ഒരു നാടകമാക്കിത്തീർത്തതിനെ, ആഫീസ്സിൽ മുടക്കമില്ലാതെ പണിയുള്ളതിനിടയ്ക്കു് അപ്പഴപ്പഴും രാത്രികാലങ്ങളിൽ കൂടി ഒരുവിധം അഭ്യസിച്ചു്, സ്ഥലത്തുള്ളവരും പ്രസിദ്ധന്മാരുമായ പല സ്നേഹിതന്മാരുടെയും ഔദാര്യത്താൽ ഉണ്ടായ ദ്രവ്യംകൊണ്ടു് അത്യന്താപേക്ഷിതമല്ലാത്ത ഏതാനും ഉപകരണങ്ങളുമുണ്ടാക്കി ഇക്കഴി

ത്തെ തിങ്കളാഴ്ച,* രാത്രി അരങ്ങേറ്റം കഴിച്ചിരിക്കുന്ന വയസ്കര മൂസ്സ്, എളമണ്ണൂർ ഭട്ടതിരി, അബ്കാരിക്കമ്മീഷണർ ഡപ്യൂട്ടി ടി. സി. പുന്നൻ, അസി: എഞ്ചിനീയർ കെ. കെ. കുരുവിള, കോട്ടയം മുൻസിഫ് കെ. നാരായണൻപണ്ടാല ഇങ്ങിനെ പല മഹാന്മാരും സന്നിഹിതരായിരുന്നു."

മുൻസിഫ് നാരായണൻപണ്ടാല നാടകാഭിനയത്തിന്റെ അവസാനത്തിൽ, ഗ്രന്ഥകർത്താവും നാടകസംഘത്തിന്റെ നിയന്താവുമായ വറുഗീസ്മാപ്പിളയെ മുക്തകണ്ഠം പ്രശംസിച്ച് ഒരു പ്രസംഗം ചെയ്കയുണ്ടായി. പിന്നീടൊരിക്കൽ, വൈക്കത്തെഴുന്നള്ളി കഴിഞ്ഞെത്തിയ അനുജൻ ശ്രീനാരായണൻതമ്പി അവർകളെ കാണുവാനായി സഭക്കാർ പ്രസ്തുത നാടകംതന്നെ കോട്ടയത്തുവെച്ച് വീണ്ടും അഭിനയിച്ചു. വിദ്വാനായ അതിഥി, നാടകനിർമ്മാണത്തിലും നാടകസംഘപ്രവർത്തനത്തിലും വറുഗീസ്മാപ്പിളയെ വളരെ അഭിനന്ദിച്ചു സംസാരിക്കയും നടന്മാരിൽ ചിലരെ പ്രത്യേകം പ്രശംസിക്കയും അവർക്കു സമ്മാനിക്കാനായി 20 ക. മാനേജരെ ഏല്പിക്കയുംചെയ്തു. "ഒട്ടുവളരെ രംഗത്തിൽ കണ്ണുനീർപൊഴിക്കാത്തവരായി ഇന്നത്തെ കാണികളിൽ ആരുമുണ്ടെന്നു തോന്നുന്നില്ല" എന്നാണ് അദ്ദേഹം അവസാനം പ്രസ്താവിച്ചത്. ഒരിക്കൽ തിരുവല്ലാ ഇംഗ്ലീഷ് സ്കൂളിൽവെച്ച് "മനോരമനാടകക്കമ്പനി"ക്കാർ ഈ നാടകം അഭിനയിച്ച അവസരത്തിൽ അന്നവിടെ സന്നിഹിതനായിരുന്ന കൊല്ലം പേഷ്കാർ ആറുകാൽ ഗോവിന്ദപ്പിള്ള അവർകളും ഇതുപോലെയുള്ള ഒരു അഭിനന്ദനപ്രസംഗം ചെയ്കയുണ്ടായിട്ടുണ്ട്. ഈ കമ്പനിക്കാർ

* 1069 ചിങ്ങം 22-ാംതീ.

സംപൂർണ്ണതയായി ഗണിക്കുവാൻ പാടില്ല. ദോഷാരോപണങ്ങൾക്കും സംഭാഷണങ്ങളിൽ അപരിഹാര്യങ്ങളാണെന്നുതന്നെയല്ല ബഹുലങ്ങളുംകൂടിയാണ്."

അക്കാലത്തെ സ്ഥിതിക്ക്, വിദ്യാവിനോദിനിയുടെ ഈ അഭിപ്രായം തീർച്ചയായും **ഒരു വലിയ പ്രശംസ** തന്നെയായിരുന്നു. ആ മാസികയുടെ കർക്കശമായ നിരൂപണരീതികൊണ്ടു മാത്രമല്ല, ഞാൻ ഇങ്ങനെ പറയുന്നതു്. മനോരമയും വിദ്യാവിനോദിനിയും തമ്മിൽ അന്നു് അത്ര സുഖത്തിലല്ല കഴിഞ്ഞുകൂടിയിരുന്നതു്. മനോരമയുടെ ആരംഭകാലത്തു് വയസ്കര മൂസ്സിന്റെ "മനോരമാവിജയം" എന്ന നാടകത്തെപ്പററി വിനോദിനി എഴുതിയ അഭിപ്രായവും അതിനു മനോരമ പറഞ്ഞ മറുപടിയും വായിച്ചാൽ ഇതു സ്പഷ്ടമാകും.

"ഇതിലെ ശ്ലോകങ്ങളിൽനിന്നു് അർത്ഥമുണ്ടാക്കുന്നതിനേക്കാളധികം എളുപ്പം പാറ പിഴിഞ്ഞു് വെള്ളമെടുക്കുന്നതിനാണെന്നാകുന്നു ഞങ്ങൾക്കു തോന്നുന്നതു്..........മനോരമാവിജയത്തെപ്പോലെയുള്ള കവനങ്ങളെ ഒരു പ്രസിദ്ധ ഇംഗ്ലീഷുകാരൻ തുർക്കിരാജ്യത്തിലുണ്ടാകുന്ന കമ്പിളിയോടു് ഉപമിച്ചിരിക്കുന്നതു് വളരെ ഉചിതമായിട്ടുള്ളതാകുന്നു. ആ കമ്പിളിയിലുള്ള ചായം വേറെ ഒരു വിധത്തിൽ വിന്യസിക്കുന്നതുകൊണ്ടു് ചിത്രമെഴുത്തു കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും മററും എഴുതുന്ന ചിത്രം പോലെ ഒരു നല്ല ചിത്രമുണ്ടാക്കാം. അതുപോലെതന്നെ മനോരമാവിജയത്തിലെ പദങ്ങളെ വേറെ ഒരു വിധത്തിൽ വിന്യസിച്ചാൽ, എഴുത്തച്ഛൻറേയും മററും കൃതികളെപ്പോലെ ഒരു കൃതിയുണ്ടാക്കാം. ഇതിലധികമായ ഒരു പ്രശംസയ്ക്കു് ഈ ഗ്രന്ഥത്തിനു് അർഹതയുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല."

**വിദ്യാവിനോദിനി**

"മനോരമാവിഷയത്തെക്കുറിച്ചു വിദ്യാവിനോദിനിക്കു മാത്രം വികലമായ അഭിപ്രായം തോന്നിയതിൽ അത്ഭുതപ്പെടുന്നു.... ... "ഏററവും വലുതായ ഗ്രന്ഥകർത്താവു പ്രസ്തുത കൃതിയിൽ പ്രദർശിപ്പിച്ചിരിക്കുന്ന രസികത്വങ്ങൾ ഗ്രഹിക്കാൻ സാധാരണ വായനക്കാർ ശക്തന്മാരാകുമോ എന്നു സംശയിക്കുന്നു" എന്നും മററു വലിയ കോയിത്തമ്പുരാനും, പ്രസിദ്ധന്മാരും സമ്മതന്മാരുമായ മററു പല വിദ്വാന്മാരും പ്രശംസിച്ചിട്ടുള്ള പ്രസ്തുത കൃതിയെക്കുറിച്ചു വിദ്യാവിനോദിനിക്കു" ഈ അഭിപ്രായം പറഞ്ഞുകൊടുത്ത വിദ്വാന്മാർ ആ പേരിനു് അർഹന്മാരാണോ എന്നു വായനക്കാർതന്നെ വിധിക്കട്ടെ."

മലയാള മനോരമ

ഈ നിരൂപണവും മറുപടിയും നിമിത്തം അല്പം ഉൾത്തിരക്കോടുകൂടി കഴിഞ്ഞിരുന്ന കാലമായിരുന്നതുകൊണ്ടും കൂടിയാണു്, അന്നത്തെ വിദ്യാവിനോദിനിയുടെ നിരൂപണത്തിനു കൂടുതൽ വില കല്പിക്കണമെന്നു ഞാൻ പറയുന്നതു്. ഇതിനെല്ലാററിനും പുറമെ, ആ രണ്ടു നാടകങ്ങൾക്കും അന്നു് ഒന്നിലധികം പതിപ്പുകൾ വേണ്ടിവന്നിട്ടുണ്ടെന്നുള്ള വാസ്തവവും പ്രത്യേകം പരിഗണനീയമാണു്.

സുറിയാനി ഭാഷയിലുള്ള ചില ക്രൈസ്തവ ഗാനങ്ങളെ ദൈവാരാധനയ്ക്കു പ്രയോജനപ്പെടത്തക്കവിധം നാട്ടുരാഗങ്ങൾക്കനുസരണമായി രൂപാന്തരപ്പെടുത്തി വറുഗീസ്സുമാപ്പിള നിർമ്മിച്ച 51 ഗാനങ്ങളുടെ ഒരു സമാഹാരമാണു് "കീർത്തനമാല." രീതി പറഞ്ഞുകൊടുത്തും പാടി ശരിപ്പെടുത്തിയും ഗാനനിർമ്മാണത്തിൽ ഗ്രന്ഥകർത്താവിനെ സഹായിച്ചതു്, കണ്ടിയൂർ കൊച്ചുകുഞ്ഞുഭാഗവതരും പൂവത്തൂർ ഗീവറുഗീസ്സ് ഭാഗവതരുമാണെന്നു മുഖവുരയിൽനിന്നു മനസ്സിലാകുന്നു. ഈ

കൃതിക്കു് അന്നു ധാരാളം പ്രചാരമുണ്ടായിരുന്നു. എട്ടോ പത്തോ പതിപ്പുകൾ വേണ്ടിവന്നിട്ടുണ്ടെന്നു പറഞ്ഞാൽ, ജനങ്ങൾ "കീർത്തനമാല"യെ അന്നു് എത്രമാത്രം ആദരിച്ചിരുന്നു എന്നു തെളിയുന്നുണ്ടല്ലൊ.

യേശുക്രിസ്തുവിന്റെ ജീവിതകഥാ സംക്ഷേപം നൂറു പദ്യങ്ങളിലായി ഉൾക്കൊള്ളിച്ചതാണു് "സച്ചിത്രാതകം." സാമാന്യം ഭേദപ്പെട്ട ഒരു കവിതയായിട്ടാണു് അക്കാലത്തു് ആളുകൾ ഈ ശതകത്തെ കണക്കാക്കിയിരുന്നതു്. കവിയുടെ മരണശേഷം അദ്ദേഹത്തിന്റെ മേശ പരിശോധിച്ചപ്പോൾ കണ്ടുകിട്ടിയ കൈയെഴുത്തുപ്രതി മകൻ അതുപോലെ പ്രസിദ്ധീകരിക്കയാണുണ്ടായിട്ടുള്ളതു്. ഗ്രന്ഥകർത്താവിനു് തന്നെയൊന്നു മനസ്സിരുത്തി മിനുസപ്പെടുത്താൻ സാധിക്കാത്ത ഒരു കൃതിയാണിതെന്നു് അതിൽനിന്നു തെളിയുന്നുണ്ടല്ലൊ. എന്നിരുന്നിട്ടും, കൊട്ടാരത്തിൽ ശങ്കുണ്ണി എഴുതിയ അവതാരികയിൽ കവിതയെപ്പററി വളരെ നല്ല അഭിപ്രായമാണു് രേഖപ്പെടുത്തീട്ടുള്ളതെന്നു പറഞ്ഞാൽ, അന്നു് ആ കൃതിയെപ്പററി സഹൃദയന്മാർക്കുണ്ടായിരുന്ന അഭിപ്രായമെന്താണെന്നു് ഏകദേശം മനസ്സിലാക്കാമല്ലൊ.

ക്രിസ്തുവിന്റെ അവതാരകഥ പത്തു ഭിന്നഭാവവിധ വൃത്തങ്ങളിലായി എഴുതിയതാണു് "വിസ്മയജനനം പത്തുവൃത്തം." (ഇങ്ങനെ ഒരു പുസ്തകത്തെപ്പററി പലതും പറഞ്ഞുകേട്ടിട്ടുള്ളതല്ലാതെ, വളരെയൊക്കെ ശ്രമിച്ചിട്ടും അതിന്റെ ഒരു കോപ്പി സമ്പാദിക്കാൻ എനിക്കു സാധിച്ചിട്ടില്ല.) സർക്കാർ പ്രസംഗസഭയുടെ ആവശ്യപ്രകാരം 1066 ൽ തിരുവനന്തപുരം സർക്കാർ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽവെച്ചു വറുഗീസ്സുമാപ്പിള

ചെയ്ത ഒരു പ്രസംഗം പിന്നീട് ലക്ഷ്മീഭായിപത്രത്തിൽ അച്ചടിച്ചതാണ് 'നാടകങ്ങളെക്കുറിച്ചൊരു പ്രസംഗം' എന്ന ലഘുകൃതി. ഭാരതീയ നാടകങ്ങളുടെ പൂർവ്വചരിത്രം പരിശോധിച്ച്, ഇംഗ്ലീഷ് നാടകങ്ങളോട് അതിനെ താരതമ്യപ്പെടുത്തി, ഇംഗ്ലീഷിനെ അനുകരിച്ച് മലയാളഭാഷയിലും പുതിയ നാടകങ്ങൾ ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെ തെളിയിക്കയാണ് ഈ പ്രസംഗത്തിൽ ചെയ്തിട്ടുള്ളത്.

വിക്ടോറിയാചക്രവർത്തിനി രാജ്യഭാരം തുടങ്ങിയിട്ട് 50 കൊല്ലം തികഞ്ഞ അവസരത്തിൽ, ചക്രവർത്തിനിയുടെ അപദാനങ്ങളെ 108 പദ്യങ്ങളിലായി വർണ്ണിച്ചുകൊണ്ട് കേരളവർമ്മ വലിയകോയിത്തമ്പുരാൻ സംസ്കൃതത്തിലെഴുതിയ ഒരു കാവ്യം, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, കണ്ണൂർ നാരായണമേനോൻ എന്നു തുടങ്ങിയ പത്തു കവികളെക്കൊണ്ട് തർജ്ജമചെയ്യിച്ച് സ്വന്തം അവതാരികയോടും വ്യാഖ്യാനത്തോടുംകൂടി പ്രസിദ്ധീകരിച്ചതാണ് 'വിക്ടോറിയാചരിതസംഗ്രഹം.' അതേ ചക്രവർത്തിനിയുടെ അറുപതുകൊല്ലത്തെ രാജ്യഭാരം തികഞ്ഞ അവസരത്തിൽ കൊട്ടാരത്തിൽ ശങ്കുണ്ണിയെക്കൊണ്ടെഴുതിച്ച 'വിക്ടോറിയാചരിതം തിരുവാതിരപ്പാട്ട്' (ഇരുപത്തിനാലുവൃത്തം), സ്വയം എഴുതിയ 'ചക്രവർത്തിനിയുടെ അറുപതുകൊല്ലത്തെ രാജ്യഭാരം' എന്ന ദീർഘമായ അവതാരികയോടും ഇംഗ്ലീഷിലെഴുതിയ ഒരു മുഖവുരയോടുംകൂടി പ്രസിദ്ധീകരിച്ചതാണ് "ഡയമൻഡ് ജൂബിലി" എന്ന കൃതി. ശ്രീമൂലംതിരുനാൾ മഹാരാജാവ് 1066-ൽ നടത്തിയ 'തുലാപുരുഷദാന'ത്തെ വർണ്ണിച്ചുകൊണ്ട് അനേകം കവികളെക്കൊണ്ടെഴുതിച്ച നൂറിൽ ചില്വാനം പദ്യങ്ങളും

ഒന്നിച്ചുകൂട്ടി, ഇന്ദാപുത്രഷമാനത്തിന്റെ ചടങ്ങുകളെ വിസ്തരിച്ചുകൊണ്ട് വറുഗീസ്സുമാപ്പിള എഴുതിയ ദീർഘമായ അവതാരികയോടുകൂടി പുസ്തകാകൃതിയിലാക്കിയതത്രെ 'ഇന്ദാപുത്രഷമാനം'. 'ഒന്നാംപാഠപുസ്തകം' നിലത്തെഴുത്തും കൂട്ടിവായനയും പഠിക്കുന്ന കുട്ടികളെ ഉദ്ദേശിച്ചെഴുതിയ ഒരു പ്രാഥമികപാഠപുസ്തകമാകുന്നു. മംഗലാപുരം ബാസൽമിഷ്യൻ പ്രസ്സിൽ ഭംഗിയായി അച്ചടിച്ച ഈ പാഠപുസ്തകത്തിന് അന്ന് അനേകം പതിപ്പുകൾ വേണ്ടിവരികയുണ്ടായി. കുന്നംകുഴിയിൽ കുരുവിള എബ്രഹാമിന്റെ ഭാര്യയും, തന്റെ കനിഷ്ഠസഹോദരിയുമായിരുന്ന അച്ചാമ്മയുടെ മരണത്തിൽ അനുശോചിച്ചുകൊണ്ടെഴുതിയ "ഇഷ്ടസോദരീവിലാപം" എന്ന ഒരു കൃതികൂടി ചരിത്രനായകന്റെ വകയായിട്ടുണ്ടത്രെ. അതും ഞാൻ കണ്ടിട്ടില്ല.

'കലഹിനീദമനകം' രണ്ടാംപതിപ്പിന്റെ മുഖവുരയിൽ സൂചിപ്പിച്ചിട്ടുള്ളതുപോലെ, ഷേക്സ്പീയറുടെ 'ഒഥെല്ലൊ' എന്ന നാടകം ചരിത്രനായകൻ തർജ്ജമചെയ്തുതുടങ്ങിയിരുന്നു. അതു മുഴുമിപ്പിച്ചതായി കാണുന്നില്ല. അദ്ദേഹത്തിന്റെ മരണശേഷം മേശയിൽനിന്നു കണ്ടുകിട്ടിയ കടലാസ്സുകളുടെ കൂട്ടത്തിൽ തർജ്ജമ രണ്ടങ്കത്തോളം ഉള്ളതായി കാണപ്പെട്ടു. കിട്ടിയിടത്തോളം ഭാഗം 'ഉത്തേലൻ' എന്ന പേരിൽ അന്നത്തെ ഭാഷാപോഷിണിയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പല അവസരങ്ങളിലായി പലതരത്തിലുള്ള വിഷയങ്ങളെപ്പറ്റി വറുഗീസ്സുമാപ്പിള എഴുതിയ അനേകം ലേഖനങ്ങളും അദ്ദേഹത്തിന്റെ സാഹിത്യസേവനത്തിന്റെ പ്രത്യക്ഷഫലങ്ങളായിത്തന്നെ കണക്കാക്കേണ്ടതാണ്.

ഒരു പത്രത്തിന്റെ അച്ചടി, പത്രാധിപത്യം, വിതരണം, സാമ്പത്തികച്ചുമതല, പൊതുകാര്യങ്ങൾ മുതലായ ബഹുമുഖമായ പ്രവർത്തനങ്ങളിലേർപ്പെട്ട്, വിശ്രമം എന്തെന്നറിയാതെ ജോലിയെടുത്തിരുന്ന വറുഗീസ്സുമാപ്പിള ആ ജോലിത്തിരക്കിന്നിടയിൽ കുത്തിക്കുറിച്ചുണ്ടാക്കിയ കൃതികളിൽ അദ്ദേഹത്തിന്റെ കഴിവു മുഴുവൻ പ്രതിഫലിച്ചിരിക്കയില്ലെന്നുള്ളതു സ്പഷ്ടമാണല്ലോ. പുസ്തകമെഴുതുകയെന്നതിനേക്കാൾ പുസ്തകമെഴുതിക്കുകയെന്ന കർത്തവ്യത്തിലാണ് അദ്ദേഹം കൂടുതൽ ശ്രദ്ധ ചെലുത്തിയിരുന്നതു്. മററു പലരെക്കൊണ്ടും നല്ല പുസ്തകങ്ങളെഴുതിച്ചു എന്നതിലും, മററു പലരെയും സാഹിത്യകാരന്മാരാക്കി എന്നതിലുമാണ് അദ്ദേഹത്തിന്റെ നിസ്സ്വാർത്ഥമായ സേവനത്തിന്റെ മാഹാത്മ്യം നാം കാണുന്നതു്. ഈ പരമാർത്ഥത്തിന്റെ വെളിച്ചത്തിലായിരിക്കണം, അദ്ദേഹത്തിന്റെ കൃതികളെ നാം വിമർശിക്കാൻ പുറപ്പെടുന്നതു്.

## ആകൃതിയും പ്രകൃതിയും

"ചിന്താശീലത്തോടുകൂടിയ സുന്ദരമുഖം, ഇടതൂർന്ന മേൽമീശ, കൊഴുത്തുരുണ്ട ശരീരം, സ്വർണ്ണത്തിന്റെ നിറം, ഒത്ത നീളം" എന്നിങ്ങനെയാണ്, മൂലൂർ പത്മനാഭപ്പണിക്കർ വറുഗീസ്സുമാപ്പിളയുടെ ആകൃതി വർണ്ണിച്ചിട്ടുള്ളതു്. മുഖം ചിന്താശീലത്തെ ദ്യോതിപ്പിക്കുന്നതായിരുന്നുവെങ്കിലും, എപ്പോഴും പ്രസന്നമായിരുന്നുവത്രെ. പത്രാധിപരുടെ സന്തതസഹചാരികളിലൊരാളായിരുന്ന കൊട്ടാരത്തിൽ ശങ്കുണ്ണി എഴുതിയ മൂന്നു ഛായാശ്ലോകങ്ങൾ സൂക്ഷ്മപക്ഷന്റെ മനോഹരമായ മൂന്നു തൂലികാചിത്രങ്ങളായി കണക്കാക്കാം.

കരുതുന്നവരുമായ ഒരു കൂട്ടർ; രാജാവ് വ്യവസ്ഥാപിത നിയമങ്ങൾക്കു വിധേയനായ ഒരു ഭരണാധികാരി മാത്രമാണെന്നും, അദ്ദേഹത്തിൽ ദിവ്യത്വമാരോപിക്കേണ്ട ആവശ്യമൊന്നുമില്ലെന്നുമാത്രമല്ല, മററുള്ളവരെപ്പോലെ നിരൂപണത്തിനു വിധേയനായ ഒരാളായിട്ടുമാത്രം അദ്ദേഹത്തെ കരുതിയാൽ മതിയെന്നും പറയുന്നവരും, രാജകീയ ബഹുമതികളേയും മററും നിസ്സാരമായി കണക്കാക്കുന്നവരുമായ മറെറാരു കൂട്ടർ; പുറമേ ഉല്പതിഷ്ണുത്വം നടിച്ച് രാജാവിൻെറ മഹത്വത്തെ നാക്കുകൊണ്ടു നിഷേധിക്കയും, അതേ അവസരത്തിൽ അദ്ദേഹത്തിൽനിന്നുള്ള ബഹുമതികളും മററ് ആനുകൂല്യങ്ങളും കിട്ടിയാൽ കൊള്ളാമെന്ന് ഉള്ളുകൊണ്ടു കൊതിക്കയും, കിട്ടിയാൽ രണ്ടുകൈയും നീട്ടി വാങ്ങിക്കയും ചെയ്യുന്ന മൂന്നാമതൊരു കൂട്ടർ. വറുഗീസ്സുമാപ്പിള ഇവരിൽ ഒന്നാമത്തെ കൂട്ടത്തിൽ പെട്ട ഒരാളായിരുന്നു

അന്നു നാടുവാണിരുന്ന മഹാരാജാക്കന്മാരെ അകമഴിഞ്ഞാരാധിക്ക എന്നത് അദ്ദേഹത്തിൻെറ പതിവായിരുന്നു. "ദർപ്പവിച്ഛേദം" ആട്ടക്കഥയുടെ ആരംഭത്തിലും അവസാനത്തിലും വിശാഖം തിരുനാൾ മഹാരാജാവിനെ അനുസ്മരിച്ചിട്ടുള്ള വിവരം നമുക്കു മനസ്സിലായല്ലോ. മൂലംതിരുനാളിനെപ്പററി പറയുകയാണെങ്കിൽ, വറുഗീസ്സുമാപ്പിള അദ്ദേഹത്തെ ദൈവത്തെപ്പോലെയാണ് കരുതിയിരുന്നതെന്നു തെളിയിക്കുവാൻ പ്രയാസമില്ല. അദ്ദേഹം ആരംഭിച്ചിട്ടുള്ള മിക്ക സ്ഥാപനങ്ങളുടേയും, പേരിനുമുമ്പിൽ "ശ്രീമൂലം" എന്നോ "തിരുമൂലവിലാസം" എന്നോ കൂട്ടിച്ചേർത്തിട്ടുള്ളതുതന്നെ ഇതിന് ഒന്നാംതരം ഒരു തെളിവാണ്. "ശ്രീമൂലവിലാസം വള്ളംകളി"പോലും ഇക്കൂട്ടത്തിൽ

ഉൾപ്പെട്ടു. കൊല്ലംതോറും തിരുനാൾ ദിവസങ്ങളിൽ മഹാരാജാവിനെപ്പറ്റിയുള്ള അനവധി മംഗളാശംസാപദ്യങ്ങളടങ്ങിയ "തിരുനാൾ വിശേഷാൽപ്രതികൾ" പ്രസിദ്ധപ്പെടുത്തുന്ന സമ്പ്രദായം ആദ്യമായി നടപ്പിൽ വരുത്തിയതും "മലയാളമനോരമ"യാണ്.

ഭാഷാപോഷിണിസഭയ്ക്കും മനോരമയ്ക്കും പല ആനുകൂല്യങ്ങളും ചെയ്തുകൊടുത്തിരുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവ് വറുഗീസുമാപ്പിളയുടെ ആരാധനാപാത്രമായതിൽ അത്ഭുതമില്ല. മഹാരാജാവിനു ചരിത്രനായകന്റെ നേരെയുള്ള വാത്സല്യവും അതിരറ്റതായിരുന്നു. ഒന്നിലധികം തവണ ഓണപ്പുടവയും, ഒരിക്കൽ രത്നഖചിതമായ ഒരു സ്വർണ്ണമോതിരവും, മറ്റൊരിക്കൽ ഒരു വീരശൃംഖലയും മഹാരാജാവ് പത്രാധിപർക്കു സമ്മാനിച്ചിട്ടുണ്ട്. കൊല്ലംതോറും ജനുവരിമാസത്തിൽ **ഒരു പവൻ വീതം** അനുഗ്രഹത്തിനു പതിവായി കൊടുക്കുന്നതിനും മഹാരാജാവ് ഏർപ്പാടു ചെയ്തിരുന്നു. എന്തെങ്കിലും അവസരം കിട്ടിയാൽ തന്റെ ഭക്തി പ്രദർശിപ്പിക്കാൻ വറുഗീസുമാപ്പിളയും ശ്രമിച്ചിരുന്നു. ഭാഷാപോഷിണിസഭയുടെ സമ്മേളനങ്ങളിൽവെച്ച് രാജഭക്തിപ്രമേയംകൊണ്ടു മാത്രം തൃപ്തിപ്പെടാതെ പ്രത്യേകം മംഗളപത്രം വായിച്ചു പാസ്സാക്കി മഹാരാജാവിനു അയച്ചുകൊടുക്കുകപോലും ഉണ്ടായിട്ടുണ്ട്. ഭാഷാപോഷിണിസഭയുടെ നാലാം സമ്മേളനത്തിൽ വായിച്ചു പാസ്സാക്കിയ മംഗളപത്രത്തിലെ ഒരു ഭാഗം നോക്കുക:

"ഈ സംസ്ഥാനത്തിലെ പൊന്നുതമ്പുരാക്കന്മാർ വിദ്യാപ്രചാരത്തിലും വിദ്വൽപരിപാലനത്തിലും എല്ലാ കാലത്തും അത്യന്തം തല്പരന്മാരായിരുന്നിട്ടുണ്ടെന്നുള്ളത് നിസ്തർക്കമാകുന്നു. മല

യാളകവികളിൽ പേരുകേട്ടിട്ടുള്ളവരായ കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ മുതലായവർ കൊട്ടാരത്തിൽ ആശ്രിതന്മാരായിരുന്നു പ്രസിദ്ധിയെ പ്രാപിച്ചിട്ടുള്ളവരാണെന്നു വിശേഷിച്ചു തിരുമനസ്സറിയിക്കണമെന്നില്ല. ഈ പരമ്പരാധർമ്മത്തെ അനിതരസാധാരണമായ വിധത്തിൽ തിരുമനസ്സുകൊണ്ടും പരിപാലിച്ചുവരുന്നതിൽ നിന്നു് ഉത്ഭവിച്ചു ഈ സഭ സർവഥാ തിരുമനസ്സിലെ കൃപാകടാക്ഷത്തിനു പാത്രമായിരിക്കുന്നു. ഇതുവരെ കല്പിച്ചുനൽകിയിട്ടുള്ള ഗുണത്തിനായും ഇതിന്റെ വാർഷികയോഗങ്ങൾക്കു പതിവായി സഹായധനം അനുവദിച്ചുവരുന്നതിനായും ഈ സഭവക മാസികയ്ക്കു ചെയ്തുവരുന്ന പ്രോത്സാഹനത്തിനായും സഭക്കാർ തിരുമനസ്സിലെ നേരെ വളരെ കൃതജ്ഞരായിരിക്കുന്നു."

ഇങ്ങോട്ടു സഹായം ചെയ്യേണ്ടതു് അവരുടെ ഒരു കടമ; അങ്ങോട്ടു കൃതജ്ഞതയോ, ബഹുമാനമോ കാണിക്കുന്നതു് പോരായ്മ; ഈ മനഃസ്ഥിതിക്കാരനായിരുന്നില്ല വറുഗീസുമാപ്പിള. സഹായം വാങ്ങിക്ക, കൃതജ്ഞത പ്രദർശിപ്പിക്ക, കൂടുതൽ സഹായം ലഭിക്കാനിടവരുത്തുക — ഇതായിരുന്നു അദ്ദേഹത്തിന്റെ നയം. ഈ പരിപാടി സഭയുടെ വിജയത്തിന് എത്രമാത്രം സഹായകമായിത്തീർന്നുവെന്നു മേലുദ്ധരിച്ച മംഗളപത്രഭാഗംതന്നെ തെളിയിക്കുന്നുണ്ടല്ലോ.

ഔദാര്യനിധിയായിരുന്നു വറുഗീസുമാപ്പിളയുടെ മറ്റൊരു വിശേഷഗുണം. സ്വന്തം കുടുംബാംഗങ്ങളെപ്പോലെതന്നെ മറ്റുള്ളവരുടെ നേരെയും അദ്ദേഹത്തിന്റെ ഉദാരമായ ഹസ്തം എപ്പോഴും നീണ്ടുകൊണ്ടാണിരുന്നതു്. ജാതിമതഭേദമെന്യേ അനവധി വിദ്യാർത്ഥികൾ അദ്ദേഹത്തിന്റെ സഹായംകൊണ്ടു പഠിപ്പു പൂർത്തിയാക്കിയിട്ടുണ്ട്. കണ്ടത്തിൽ കുടുംബാംഗങ്ങളിൽ പലർക്കും ചരിത്രനായകൻ ഒരു കല്പവൃക്ഷം

തന്നെയായിരുന്നു. അന്നു് അദ്ദേഹത്തിന്റെ കൂടെ കോട്ടയത്തു താമസിച്ചു് ഇംഗ്ലീഷ് ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ പലരും പിന്നീടു് വളരെ ഉയർന്ന നിലയിലെത്തിയിട്ടുണ്ടു്. തന്റെ കൂടെ താമസിപ്പിച്ചു സാഹിത്യവിഷയകമായും സാമ്പത്തികമായും സഹായിച്ചിട്ടുള്ളവരുടെ സംഖ്യയും ഒട്ടും കുറവല്ല. ചരിത്രനായകൻ "കുഞ്ഞു്" എന്ന ഓമനപ്പേരിൽ വിളിച്ചുവന്നിരുന്ന കെ. എം. കൊച്ചിപ്പുൻമാപ്പിള എഴുതിയ ചരമപദ്യങ്ങളിൽ രണ്ടെണ്ണം ഇവിടെ ഉദ്ധരിക്കുന്നതു് പലതുകൊണ്ടും ഉചിതമായിരിക്കും.

താതൻ പരത്താൻപരനായു് ഭുവനതലമുപേ-
ക്ഷിച്ചുപോയിട്ടിതെന്നാ-
ലാതങ്കം തോന്നുമെൻ സോദരതുല്യപാപിതാ-
വാം ഭവാനായകന്റെ
ഖേദം കൂടാത്ത സംരക്ഷയിലിതുവരെയും
പാർക്കയാലോർത്തുപോലും
ചൊല്ലിപ്പിച്ചുള്ളോരിപ്പുതുമയികസുഖം
പൂണ്ടു വർത്തിച്ചു ഞങ്ങൾ.

പരോപകാരശീലത്തെപ്പറ്റി പ്രത്യേകിച്ചൊന്നും പറയേണ്ടതായിട്ടില്ല. അതു് ഔദാര്യത്തിന്റെ അടുത്ത ചങ്ങാതിയാണല്ലൊ. ഉപദേശംകൊണ്ടോ ശിപാർശകൊണ്ടോ ശക്തിക്കനുസരണമായ ദാനംകൊണ്ടോ മററുള്ളവർക്കു് എന്തെങ്കിലും ഉപകാരംചെയ്യാൻ കിട്ടുന്ന സന്ദർഭത്തെ ചരിത്രനായകൻ ഒരിക്കലും പാഴാക്കിക്കളഞ്ഞിട്ടില്ലെന്നു ചുരുക്കത്തിൽ പറയാം. മനോരമാപത്രാധിപരുടെ ശിപാർശകൊണ്ടു് ഉദ്യോഗവും ഉദ്യോഗക്കയററവും കിട്ടിയവരുടെ സംഖ്യ കുറച്ചൊന്നുമല്ല. ഇക്കാര്യത്തിലും അദ്ദേഹം ജാതിമതഭേദം ഒട്ടും കണ

ക്ഷാക്ഷിയിരുന്നില്ല. ഒരു കാര്യത്തിൽ മാത്രം വറുഗീസ്സുമാപ്പിള പ്രത്യേകം ശ്രദ്ധിച്ചിരുന്നു: തന്റെ പരോപകാരത്തിലും അപാത്രത്തിൽ ചെന്നു വീഴാതിരിക്കാൻ.

പത്രാധിപരുടെ പുഞ്ചിരിതൂകുന്ന മുഖവും ഫലിതം കലർന്ന വാക്കും ഒരിക്കൽ കാണുകയോ കേൾക്കുകയോ ചെയ്തിട്ടുള്ളവരാരും പിന്നെ അതു വിസ്മരിക്കുമായിരുന്നില്ല. സാമ്പത്തികക്ലേശംകൊണ്ടു മനസ്സു വേദനിക്കുന്ന അവസരത്തിൽപോലും ആ വേദന പുറമേ കാണിക്കാതിരിക്കുന്നതിൽ അദ്ദേഹം പ്രദർശിപ്പിച്ചിരുന്ന മനഃസ്ഥൈര്യവും സഹിഷ്ണുതയും മാതൃകായോഗ്യമായിരുന്നു. കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ ഒരു പദ്യമാണ്, ഈ അവസരത്തിൽ ഓർമ്മയിൽ വരുന്നതു്.

ഫലിതരസമൊലിക്കും ചെന്തൊണ്ടിചേർന്നുള്ള വാക്കും
കലിതരുചിയൊടൊക്കും കണ്ണുകൊണ്ടുള്ള നോക്കും
ചിതമൊടു നിഖിലർക്കും ചിത്തമൻപോടലിക്കും
സ്മിതമതുമിനിയോർക്കും ഞാൻ മരിക്കുംവരെക്കും.

സ്ഥിരോത്സാഹം, സ്ഥിരപരിശ്രമശീലം, കൃത്യനിഷ്ഠ, ആശ്രിതവാത്സല്യം, ദീനദയാലുത്വം മുതലായവ വറുഗീസ്സുമാപ്പിളയുടെ സഹജങ്ങളായ മററു ചില സ്വഭാവഗുണങ്ങളായിരുന്നു. പത്രപ്രവർത്തനം, കവിസമാജം, ഭാഷാപോഷിണി മുതലായവയെ സംബന്ധിച്ച വിവരണങ്ങളിൽ ഇവയെല്ലാററിന്നും ദൃഷ്ടാന്തങ്ങൾ സുലഭങ്ങളാകയാൽ വീണ്ടും അതിനെപ്പററി ഇവിടെ പ്രത്യേകം പ്രതിപാദിക്കണമെന്നുദ്ദേശിക്കുന്നില്ല

## പൊതുക്കാര്യപ്രസക്തി

ഒരു പൊതുക്കാര്യപ്രസക്തൻ എന്ന നിലയിൽ വറുഗീസ്സുമാപ്പിളയെ നാം ഒന്നാമതായി കാണുന്നതു്

ചെങ്ങന്നൂർവെച്ചാണു്. തന്റെ അഭിരുചിക്കു യോജിക്കാത്ത—തന്നിൽ അന്തർലീനമായി കിടക്കുന്ന പ്രബലതരമായ ഉത്സാഹശക്തിക്കു് അനുകൂലമല്ലാത്ത—നാമമാത്രമായ ഒരു സർക്കാർ ജോലിയിൽ കുടുങ്ങിപ്പോയ ചരിത്രനായകൻ, ആ അസ്വാതന്ത്ര്യജീവിതത്തിൽ ശ്വാസംമുട്ടി ദിവസം കഴിക്കേണ്ടിവന്നപ്പോൾ, വെറും ഒരു ഉല്ലാസത്തിനായിട്ടാണു് പൊതുകാര്യത്തിൽ ചാടിവീണതെങ്കിലും, ഒടുവിൽ അതു് ബഹുമുഖമായി പടർന്നു് നാട്ടിനും നാട്ടാർക്കും അതിരററ സൽഫലങ്ങളെ പ്രദാനംചെയ്യുകയുണ്ടായി. ചെങ്ങന്നൂരും സമീപപ്രദേശങ്ങളിലുമുള്ള ക്രിസ്ത്യാനിയുവാക്കളെ കൂട്ടിച്ചേർത്തു് "സദാചാരസംരക്ഷണസംഘം" എന്ന പേരിൽ സ്ഥാപിച്ച സമാജത്തെയാണു് ഞാൻ ഇവിടെ സൂചിപ്പിക്കുന്നതു്. ആത്മീയവും ലൌകികവുമായ അഭിവൃദ്ധിയെ ലക്ഷ്യീകരിച്ചുള്ള പ്രസംഗങ്ങളും പ്രബന്ധപാരായണവുമായിരുന്നു പ്രസ്തുത സംഘത്തിന്റെ പ്രധാനമായ കൃത്യം. സംഘാംഗങ്ങൾ സന്മാർഗ്ഗപരമായ ജീവിതത്തിൽ പ്രത്യേകം ശ്രദ്ധപതിപ്പിക്കണമെന്നു നിർബ്ബന്ധമുണ്ടായിരുന്നു. ഭാഷാവിഷയകമായി പിന്നോക്കം നിന്നിരുന്ന സ്വസമുദായാംഗങ്ങളിൽ തദ്വിഷയകമായ ഉണർവും ഉത്സാഹവും ജനിപ്പിക്കണമെന്നുള്ളതായിരുന്നു വറുഗീസുമാപ്പിളയുടെ മറെറാരുദ്ദേശം. വാചാപ്രസംഗങ്ങൾക്കും പ്രബന്ധപാരായണത്തിനും സമാജയോഗങ്ങളിൽ അതിപ്രധാനമായ സ്ഥാനം നൽകിയതു് അതുകൊണ്ടാണു്. ചരിത്രനായകന്റെ ഈ ഉദ്ദേശം വേണ്ടപോലെ ഫലിക്കയുംചെയ്തു. സംഘത്തിൽ പ്രസംഗിച്ചും പ്രബന്ധം വായിച്ചും പരിശീലനം നേടിയ പലരും പില്ക്കാലത്തു് വളരെക്കാലം മനോരമയിൽ ലേഖകന്മാരായിരുന്നിട്ടുണ്ടു്. ക്രിസ്ത്യാ

നികരം സ്വനാമധേയങ്ങളോടു ചേർത്തു് "മാപ്പിള" എന്ന വാക്കുകൂടി ഉപയോഗിക്കണമെന്നു നിശ്ചയിച്ചതും പ്രസ്തുത സംഘംതന്നെയാണു്. അതിനുശേഷമാണു് ഈ സമ്പ്രദായം സാധാരണമായിത്തീർന്നതു്.

ചെങ്ങന്നൂർ വിടുന്നതുവരെ വറുഗീസ്സുമാപ്പിള തന്നെയായിരുന്നു പ്രസ്തുത സംഘത്തിന്റെ അദ്ധ്യക്ഷൻ. നാട്ടുകാരുടെ സഹായസഹകരണങ്ങളോടുകൂടി സംഘത്തിനു സ്വന്തമായി ഒരു ചെറിയ കെട്ടിടമുണ്ടാക്കാൻ അദ്ദേഹത്തിനു വലിയ പ്രയാസമുണ്ടായില്ല. താമസിയാതെ ആ കെട്ടിടത്തിൽവെച്ചു ചെറിയ നിലയിൽ ഒരു ഇംഗ്ലീഷ്സ്കൂളും ആരംഭിക്കപ്പെട്ടു. അന്നത്തെ ആ ചെറിയ ഇംഗ്ലീഷ് സ്കൂളാണു് ഒടുവിൽ ഇന്നത്തെ ഹൈസ്കൂളായി രൂപാന്തരപ്പെട്ടതു്. ഹൈസ്കൂളിനു വേണ്ട സ്ഥലം വാങ്ങുന്നതിനും ഗവർമ്മെണ്ടിൽനിന്നു് അതാതു കാലത്തു വേണ്ട ആനുകൂല്യങ്ങൾ സമ്പാദിക്കുന്നതിനും ശ്രമിച്ചതു് വറുഗീസ്സുമാപ്പിളയല്ലാതെ മററാരുമല്ല. പ്രസ്തുത പാഠശാലനിമിത്തം ചെങ്ങന്നൂരിനുണ്ടായിട്ടുള്ള അഭിവൃദ്ധി എഴുതിയറിയിക്കാവതല്ല. "വറുഗീസ്സുമാപ്പിള അവർകളുടെ സ്വദേശം തിരുവല്ലായാണെങ്കിലും, ആ താലൂക്കിനേക്കാൾ ഈ ചെങ്ങന്നൂർ താലൂക്കിനേയും ഇവിടത്തെ ജനങ്ങളേയും അദ്ദേഹം നിർവ്യാജം സ്നേഹിച്ചിരുന്നു എന്നുള്ളതു് ഈ താലൂക്കിന്റെ ഗുണത്തിനുവേണ്ടി ചെയ്തിട്ടുള്ള ഓരോ സംഗതികളാൽ സ്പഷ്ടമാകുന്നതാണു്" എന്നു ചരിത്രനായകൻ പരേതനായ കാലത്തു് "ചെങ്ങന്നൂർ ലേഖകൻ" മനോരമയിൽ എഴുതിയിട്ടുള്ളതു് ഈവക പരമാർത്ഥങ്ങളെ സ്മരിച്ചുകൊണ്ടായിരിക്കണം.

കോട്ടയം എം. ഡി. സിമ്മനാരി ഹൈസ്കൂളും വറുഗീസ്സുമാപ്പിളയുടെ നാമധേയവുമായി കുറെക്കൂടി ബന്ധപ്പെട്ട ഒരു സ്ഥാപനമാണു്. അതിന്റെ പിന്നിൽ നീണ്ട ഒരു ചരിത്രംതന്നെയുണ്ടു്. ഇപ്പോൾ പ്രസ്തുത ഹൈസ്കൂളിരിക്കുന്നതുൾപ്പെടെയുള്ള ഇരുപതിരണ്ടിൽ ചില്വാനം ഏക്കർ സ്ഥലം ക്രാഫോർഡ് എന്നു പേരായ ഒരു കാപ്പിത്തോട്ടക്കാരൻ ധാരയുടെ വകയായിരുന്നു. ഒരിക്കൽ അദ്ദേഹം യൂറോപ്പിലേയ്ക്കു പോയപ്പോൾ പ്രസ്തുത സ്ഥലത്തിന്റെ ക്രയവിക്രയാവകാശം അന്നു് ആലപ്പുഴ കച്ചവടം നടത്തിയിരുന്ന ഡാറാ എന്ന ഒരു സായ്പിനു മുക്ത്യാർവഴി നൽകിയിരുന്നു. ക്രാഫോർഡു് പിന്നീടു് തിരികെ വരികയുണ്ടായില്ല. നിധിയരിക്കൽ മാണിക്കത്തനാരും പുലിക്കോട്ടു് മാർ ദീവന്നാസ്യോസ്സ് മെത്രാനും കൂടി മേൽ കാണിച്ച സ്ഥലം ജാതൈക്യസംഘത്തിന്റെ പേരിൽ തീറുവാങ്ങി. പക്ഷെ, അവരുടെ ഉദ്ദേശമൊന്നും നടപ്പിൽ വന്നില്ല. സ്ഥലം തരിശായി അങ്ങിനെ കിടന്നുപോന്നു.

ആ വളപ്പിലുണ്ടായിരുന്നതും ആൾപ്പാർപ്പില്ലാതെ ഒഴിഞ്ഞുകിടന്നിരുന്നതുമായ ഒരു കെട്ടിടത്തിലാണു് പുലിക്കോട്ടു മെത്രാന്റെ അനുമതിയോടുകൂടി വറുഗീസ്സുമാപ്പിള മനോരമ ആരംഭിച്ചതു്. അതിനുമുമ്പു തന്നെ മെത്രാനും, ഡാറാസായ്പും തമ്മിൽ വളരെ അടുത്തുകഴിഞ്ഞിരുന്നതിനാൽ, സായ്പിൽനിന്നു കിട്ടുന്ന പണംകൊണ്ടു് പ്രസ്തുത സ്ഥലത്തു് ഒരു ഹൈസ്കൂൾ സ്ഥാപിക്കണമെന്നും അതിനു് "ഡാറാ മെമ്മോറിയൽ ഹൈസ്കൂൾ" എന്നു പേരിടണമെന്നും മെത്രാൻ തീരുമാനിക്കയും, കെട്ടിടത്തിനു് അടിസ്ഥാനക്കല്ലിടുന്നതിനു് സായ്പിനെ ക്ഷണിക്കയും ചെയ്തു. 1063 ൽ

വലിയ ആഡംബരങ്ങളോടുകൂടിയ ഒരു സ്വീകരണത്തിന്റെ വിധേയനായി സായ്പ് സ്ക്കൂളിന്റെ ശിലാസ്ഥാപനകർമ്മം നിർവ്വഹിച്ചു. എന്നാൽ അടിത്തറ കെട്ടാൻ മാത്രം മതിയായ 1400 ക മാത്രമേ സായ്പിൽ നിന്നു കിട്ടിയുള്ളു. അല്പ്പാനന്തരം സായ്പ് ഇംഗ്ലണ്ടിലേയ്ക്കു പോകയും അവിടെവെച്ച് അപ്രതീക്ഷിതമായി ചരമം പ്രാപിക്കയുംചെയ്തു. അതോടുകൂടി സ്കൂളിന്റെ പണിയും നിലച്ചു. "അടിസ്ഥാനമിട്ട അടിത്തറയും അരപ്പൊക്കം ഭിത്തിയും കെട്ടി ചില കട്ടിളകളും ജനാലകളുംവെച്ച് കാററും വെയിലുമേററും മഴനനഞ്ഞും, ഉള്ളിൽ അപ്പ, ആവണക്ക്, വട്ട മുതലായ ചെടികൾ മുളച്ചുവളർന്നു ഭിത്തിക്കുമീതെ ഉയർന്നും, അങ്ങനെ കിടന്നിരുന്ന അശ്രീകരമായ കാഴ്ച എനിക്ക് നല്ല ഓർമ്മയുണ്ട്" എന്നാണ് അന്നത്തെ ആ സ്ഥലത്തിന്റെ നിലയെപ്പററി മി: കെ. സി. മാമ്മൻമാപ്പിള പറയുന്നത്. * ഇങ്ങിനെ അശ്രീകരമായി കിടന്നിരുന്ന സ്ഥലത്തിന്റെ കിഴക്കേ ഓരത്തുള്ള ബംഗ്ലാവിൽ വെച്ചായിരുന്നു മനോരമയുടെ ജനനം.

അധികം താമസിയാതെ സ്കൂൾകെട്ടിടം പൂർത്തിയാക്കുന്ന വിഷയത്തിൽ വറുഗീസ്മാപ്പിളയുടെ ശ്രദ്ധ പതിയുന്നതിനിടയായി. കോട്ടയം സി. എം. എസ്സ്. ഹൈസ്ക്കൂളിൽ പഠിച്ചുകൊണ്ടിരുന്ന യാക്കോബായ വിദ്യാർത്ഥികൾ ഞായറാഴ്ച പള്ളിക്കൂടത്തിൽ ഹാജരായി വേദപാഠത്തിൽ പങ്കുകൊള്ളണമെന്നു സ്ക്കൂളധികാരികൾ നിർബന്ധിച്ചതാണ് ഇതിനു കാരണം. ഈ നിർബന്ധം യാക്കോബായക്കാരിൽ പലരുടെയും പ്രതിഷേധത്തിനും ഇന്നു കാണുന്ന എം. ഡി. സെമി

* മനോരമ ആഴ്ചപ്പതിപ്പ് 1124 ചിങ്ങം 27-ാംനാ-

നാരി ഹൈസ്ക്കൂളിന്റെ പെട്ടെന്നുള്ള ആവിർഭാവത്തിനു കാരണമായിത്തീർന്നു. സ്ക്കൂളിന്റെ പണി കഴിയുന്നതും വേഗത്തിൽ പൂർത്തിയാക്കുന്നതിനു് ആദ്യവസാനം അക്ഷീണമായി പരിശ്രമിച്ചതു് വറുഗീസ്സുമാപ്പിളയാണു്. ഓരോ പള്ളിയിലും ചെന്നും ധനവാന്മാരെ കണ്ടും സ്ക്കൂൾപണിക്കു വേണ്ട പണമുണ്ടാക്കാൻ അദ്ദേഹം അനുഭവിച്ച ക്ലേശം കുറച്ചൊന്നുമല്ല. ആ ഹൈസ്ക്കൂളിന്റെ ഒന്നാമത്തെ മാനേജരും അദ്ദേഹംതന്നെയായിരുന്നു. സ്ക്കൂൾ തുടങ്ങിയതിനുശേഷവും ആദ്യകാലങ്ങളിൽ അദ്ദേഹം അനുഭവിച്ച സാമ്പത്തികക്ലേശങ്ങൾക്കു കൈയും കണക്കുമില്ല. ഒടുവിൽ അദ്ദേഹംതന്നെ ശ്രീമൂലംതിരുനാൾ മഹാരാജാവിനെ നേരിട്ടു കണ്ടു് ഗവർമ്മെണ്ടനുവാദം വാങ്ങി ഒരു ലക്ഷം രൂപയുടെ ഒരു ഷോടതി നടത്തിയതിനുശേഷമേ ആ സ്ക്കൂളിനു സ്വന്തംകാലിൽനില്ക്കാൻ കഴിഞ്ഞുള്ളൂ. അന്നത്തെ ചരിത്രമറിയാവുന്ന പഴമക്കാർ "എം. ഡി. സെമിനാരി ഹൈസ്ക്കൂൾ" എന്നു കേൾക്കുമ്പോൾ ഇന്നും ഒന്നാമതായി ഓർക്കുന്നതു് വറുഗീസ്സുമാപ്പിളയെയാണു്.

തിരുമൂലപുരം ബാലികാമഠത്തിന്റെ കഥയും ഇതിൽനിന്നു് ഒട്ടും ഭിന്നമല്ല. ഇടക്കാലത്തു് ദേഹാസ്വാസ്ഥ്യം നിമിത്തം ചരിത്രനായകൻ കുറച്ചുകാലം തിരുവല്ലായിൽ ചെന്നു താമസിച്ച വിവരം നമുക്കു മനസ്സിലായിട്ടുണ്ടല്ലൊ. അടങ്ങിയൊതുങ്ങി ഇരിക്ക എന്നതു് അദ്ദേഹത്തിനു് തീരെ അറിഞ്ഞുകൂടായിരുന്നു. എപ്പോഴും പൊതുജനോപകാരപ്രദമായ എന്തെങ്കിലും പ്രവൃത്തിയിൽ ഏർപ്പെട്ടുകൊണ്ടിരുന്നാലേ അദ്ദേഹത്തിനു സുഖമുള്ളൂ. ഡാക്ടർമാരുടെ നിർദ്ദേശമനുസരിച്ചു

വിശ്രമിക്കാനായി തിരുവല്ലായ്ക്കു പോയ വറുഗീസ്സുമാപ്പിള തിരുമൂലപുരം ബാലികാമഠത്തിന്റെ സ്ഥാപകനായിത്തീർന്നതു് ഇങ്ങനെയാണു്. അന്നു വെറും കുന്നായി ഒഴിഞ്ഞുകിടന്നിരുന്ന ആ സ്ഥലം വിലയ്ക്കുവാങ്ങി ബാലികാമഠത്തിനായി ഒരുക്കുന്നതിനു് അദ്ദേഹം വളരെ കഷ്ടപ്പെടേണ്ടിവന്നു. സ്വന്തം കൈയിൽനിന്നു വളരെ പണവും ചെലവാക്കുകയുണ്ടായി. ഇതൊന്നുംകൊണ്ടും മതിയാവാതെവന്നതിനാൽ ഒരു ലക്ഷം രൂപയ്ക്കുള്ള മറെറാരു ഷോടതിയ്ക്കു് ഗവർമ്മെണ്ടിൽനിന്നും അനുമതിവാങ്ങി. "തിരുമൂലവിലാസം ഷോടതി" എന്ന പേരിലാണു് അതു് നടത്തപ്പെട്ടതു്. ആററങ്ങൽ മൂത്ത തമ്പുരാനായിരുന്നു രക്ഷാധികാരിണി; കേരളവർമ്മ വലിയകോയിത്തമ്പുരാൻ നിർവ്വാഹകസംഘാദ്ധ്യക്ഷനും. 79 ധനു 15-ാംനയായിരുന്നു നറുക്കെടുപ്പു്. ആക്കൊല്ലം മേടം 27-ാംനു കേരളവർമ്മ വലിയകോയിത്തമ്പുരാനെക്കൊണ്ടു്, ഒരു വമ്പിച്ച പൊതുയോഗത്തിൽവെച്ചു്, ബാലികാമഠത്തിന്റെ "ഗൃഹപ്രവേശ"കർമ്മവും നിർവ്വഹിപ്പിച്ചു.

അന്നുരാത്രി വമ്പിച്ച ഒരു മിത്രസമ്മേളനവും കാപ്പിസല്ക്കാരവും നടത്തപ്പെട്ടു. ഉദ്യോഗസ്ഥന്മാർ, സാഹിത്യകാരന്മാർ, പൌരപ്രമാണികൾ എന്നിങ്ങനെ വളരെ മാന്യന്മാർ അതിൽ സംബന്ധിച്ചിരുന്നു. എകദേശം ഒരുകൊല്ലത്തോളംകാലമായി ആരോഗ്യം ക്ഷയിച്ചു കിടപ്പിലായിരുന്ന വറുഗീസ്സുമാപ്പിള അന്നു് ഉന്മേഷം നടിച്ചുകൊണ്ടു സുഹൃത്തുക്കളുടെ ഇടയിൽ ചുററിനടന്നു് കുശലാന്വേഷണം ചെയ്യുകയുണ്ടായി. ഇതു തന്റെ ഒടുവിലത്തെ സുഹൃൽസമ്മേളനമാണെ

ന്നു്, ഒരു പക്ഷെ അദ്ദേഹം മനസ്സിലാക്കിയിരുന്നിരിക്കാം.

തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിന്റെ ആവിർഭാവവിഷയത്തിലും വറുഗീസ്സുമാപ്പിളയ്ക്കു ഗണ്യമായ ഒരു സ്ഥാനമുണ്ടു്. ഇങ്ങനെ, വിദ്യാഭ്യാസത്തിനു് ഇന്നത്തെപ്പോലെ പ്രചാരമില്ലാതിരുന്ന അക്കാലത്തു് —അറുപതാണ്ടുത്തിനു മുൻപു് — നാലു ഹൈസ്കൂളുകളുടെ സ്ഥാപകനാകാൻ സാധിച്ച ചരിത്രനായകൻ വിദ്യാഭ്യാസവിഷയകമായി രാജ്യത്തിനു ചെയ്ത ഉപകാരം എത്രമാത്രമാണെന്നു നിർണ്ണയിക്കുക അസാദ്ധ്യമാണു്. ആ ഹൈസ്കൂളുകളിൽ പഠിച്ചു് ഉയർന്ന നിലയിലെത്തിയ ആയിരക്കണക്കിനുള്ള യുവതീയുവാക്കന്മാർ ഇന്നു നമ്മുടെ നാട്ടിന്റെ നാനാഭാഗങ്ങളിലായി പരിലസിക്കുന്നുണ്ടു്. തങ്ങൾക്കു വിദ്യാഭ്യാസം നൽകിയ ആ പാഠശാലകൾ കണ്ടത്തിൽ വറുഗീസ്സുമാപ്പിളയുടെ പരിശ്രമഫലമായി രൂപപ്പെട്ടവയാണെന്നു് അവരിൽ എത്രപേർ മനസ്സിലാക്കിയിട്ടുണ്ടെന്നു് ആരറിഞ്ഞു ?

തിരുവല്ല ഇന്നത്തെ നിലയിലേക്കു് ഉയർന്നതിനുള്ള പ്രധാന കാരണക്കാരൻ വറുഗീസ്സുമാപ്പിളയാണെന്നു തീർച്ചയായിപ്പറയാം. തിരുമൂലപുരം കാളച്ചന്ത, ശ്രീമൂലവിലാസം വള്ളംകളി എന്നിങ്ങനെ നാനാജാതിമതസ്ഥർക്കു് ഒരുപോലെ പ്രയോജനകരവും ഉല്ലാസപ്രദവുമായ പല ഏർപ്പാടുകളും ആ നാട്ടിലുണ്ടായതു് വറുഗീസ്സുമാപ്പിള മുഖാന്തിരമാണു്. എല്ലാ പരിഷ്കാരങ്ങളെസ്സംബന്ധിച്ചും ആദ്യത്തെ കാൽവെപ്പിനാണു് ബുദ്ധിമുട്ടു്; പിന്നീടുള്ള പുരോഗതി അത്രത്തോളം ക്ലേശകരമല്ല. ഈ തത്ത്വം മനസ്സിലാക്കിയാൽ

മാത്രമേ, ചരിത്രനായകൻ തിരുവല്ലായുടെ പരിഷ്കരണത്തിൽ വഹിച്ച പങ്ക് ഉന്നതാണെന്നു കാണാൻ കഴിയുകയുള്ളൂ.

കോട്ടയം പട്ടണത്തിനും വറുഗീസ്മാപ്പിളയുടെ നേരെ ഒരു വലിയ കടപ്പാടുണ്ട്. സെൻറിന് ഒന്നര രൂപ വിലയുള്ള സ്ഥലം കിട്ടാൻ പ്രയാസമില്ലാതിരുന്ന അക്കാലത്ത് കോട്ടയം ഒരു വെറും ഗ്രാമത്തിന്റെ നിലയിലാണ് കഴിഞ്ഞുകൂടിയിരുന്നത്. ആ നിലയിൽ നിന്ന് അത് ഒരു പട്ടണമെന്ന നിലയിലേക്ക് ഉയർന്നതിന് പല കാരണങ്ങളും ഉണ്ടെങ്കിലും, മനോരമയുടെ ആവിർഭാവത്തിനും ആ കാരണങ്ങളുടെ കൂട്ടത്തിൽ അതിപ്രധാനമായ ഒരു സ്ഥാനമുണ്ട്. വിദ്യാഭ്യാസപരമായും വ്യവസായപരമായും വാണിജ്യപരമായും ആ പട്ടണത്തിന്റെ പിന്നീടുണ്ടായിട്ടുള്ള അഭിവൃദ്ധി മനോരമയുടെ ചരിത്രവുമായി കൂടികലർന്നതാണ് കിടക്കുന്നത്. വറുഗീസ്മാപ്പിള പത്രാധിപർ എന്ന പേരും പറഞ്ഞ് ആപ്പീസ്സുകളിൽ കയറിയിറങ്ങി കാലം കഴിയുന്ന പ്രകൃതക്കാരനായിരുന്നില്ലെന്ന് നമുക്കു മനസ്സിലായിട്ടുണ്ടല്ലോ. പ്രവൃത്തിനിരതനായ അദ്ദേഹം പലതും ചെയ്യാൻ പറ്റിയ ഒരു പരിസരമായിരുന്നു അന്നത്തേത്. കുടുംബാംഗങ്ങളിൽ പലരെയും തന്റെ കൂടെ താമസിപ്പിച്ചു പഠിപ്പിച്ചും പഠിപ്പുകഴിഞ്ഞ പലരെയും ഓരോ തൊഴിലിൽ പ്രവേശിപ്പിച്ചും ഉയർത്തിക്കൊണ്ടുവരുന്നതിന് ചരിത്രനായകൻ പ്രദർശിപ്പിച്ചിരുന്ന ഉത്സാഹം കോട്ടയത്തെ അന്തരീക്ഷത്തിൽ ചില കൊച്ചലകളെ ഉല്പാദിപ്പിക്കാൻ പര്യാപ്തമായിരുന്നു. ഈ പ്രേരണയുടെയും പ്രോത്സാഹനത്തിന്റെയും ഫലമായി ആ കുടുംബാംഗങ്ങളിൽ പലരും വാണിജ്യ

വ്യവസായാമികളിൽ ഏർപ്പെടുന്നതിന്നിടയായി. ഇവരുടെ ഉയർച്ച മററുള്ളവർക്കു മാതൃകയായിത്തീർന്നു. ഇതുതന്നെയാണല്ലോ ഉൽകർഷസോപാനം.

“കേരളവർമ്മ കീർത്തിമുദ്ര”യ്ക്കു വേണ്ട മൂലധനം പിരിച്ചുണ്ടാക്കി മദ്രാസ് സർവ്വകലാശാലക്കാരെ ഏല്പിക്കുന്ന വിഷയത്തിൽ ആദ്യമായി ആലോചനകൊണ്ടുവന്നതും കാര്യം സാധിക്കുന്നതുവരെ മുൻകൈയെടുത്തു പ്രവർത്തിച്ചതും വറുഗീസ്മാപ്പിള തന്നെയാണ്. കേരളവർമ്മ വലിയകോയിത്തമ്പുരാനിൽനിന്നു തനിക്കുണ്ടായിട്ടുള്ള സഹായ സഹകരണങ്ങളെ ഓർത്തു് അദ്ദേഹത്തിന്റെ നിത്യസ്മാരകമായി എന്തെങ്കിലും ഏർപ്പാടുചെയ്യണമെന്നുദ്ദേശിച്ചതിന്റെ ഫലമായിട്ടാണ് കീർത്തിമുദ്രയുടെ കാര്യം ചരിത്രനായകന്റെ ആലോചനയ്ക്കു വിഷയമായതു്*. കാര്യം തീരുമാനിച്ച ഉടനെ അദ്ദേഹം ഒന്നാമതായി ചെയ്തതു് ശ്രീമൂലം തിരുനാൾ മഹാരാജാവിനെ ചെന്നുകണ്ടു് അനുമതിയും അനുഗ്രഹവും വാങ്ങിക്കയാണ്. മഹാരാജാവ് ഫണ്ടിലേക്കു നല്ല ഒരു സംഖ്യ സംഭാവനചെയ്തു. ഉദ്ദേശിച്ച സംഖ്യ പിരിച്ചുണ്ടാക്കുന്നതിനു വറുഗീസ്മാപ്പിളയ്ക്കു പിന്നെ അധികമൊന്നും പ്രയാസപ്പെടേണ്ടിവന്നില്ല.

1078-ലാണ് ഈ ആലോചന തുടങ്ങിയതു്. അക്കൊല്ലം കോട്ടയത്തുവെച്ച് ഭാഷാപോഷിണി സഭയുടെ അഞ്ചാമത്തെ സമ്മേളനം കൊണ്ടാടിയ അവസരത്തിൽ വലിയകോയിത്തമ്പുരാൻ തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ ഈക്കാര്യത്തെപ്പററി സൂചിപ്പിച്ചു കാണുന്നുണ്ടു്.

*സർവ്വകലാശാലകളിലെ പരീക്ഷകളിൽ മലയാളം ഐച്ഛിക പല ഭാഷകളിലും വിശേഷയോഗ്യതയ്ക്കു ഒരു സമ്മാനം

ഉള്ളതുപോലെ മലയാളത്തിനും ഉണ്ടായാൽ കൊള്ളാമെന്നു വളരെ നാളായി ഞാൻ ആഗ്രഹിച്ചുതുടങ്ങീട്ട്". എന്റെ പേരിനോടു ചേർന്നുതന്നെ അപ്രകാരം ഒരു മുദ്രാസമ്മാനം ഏർപ്പെടുത്തുന്നതിനു് ഇപ്പോൾ മി: വറുഗീസുമാപ്പിള ആരംഭിച്ചിട്ടുള്ള ഉദ്യമത്തിന്റെ സാഫല്യത്തിനായി മഹാരാജാവു മുതലായ പല മഹാന്മാരും ചെയ്ത സഹായത്തെക്കുറിച്ചു ഞാൻ എത്രയും കൃതജ്ഞനായിരിക്കുന്നു."

എന്നാണ് അന്ന് അദ്ദേഹം അഭിപ്രായപ്പെട്ടതു്. അക്കാലത്തു് ഇങ്ങനെയുള്ള സ്മാരകങ്ങൾ ഏർപ്പെടുത്തുന്ന സമ്പ്രദായം കേരളത്തിൽ ആരംഭിച്ചുകഴിഞ്ഞിരുന്നില്ല. ചരിത്രനായകനാണ് ആ പാരമ്പര്യം ഇവിടെ സൃഷ്ടിച്ചതെന്നു തോന്നുന്നു. ആ സ്വർണ്ണമുദ്ര, ബി. എ. ക്കു മലയാളത്തിൽ ഒന്നാംക്ലാസ്സിൽ ഒന്നാമനായി പാസ്സാകുന്ന വിദ്യാർത്ഥിക്ക് ഇന്നും കൊല്ലംതോറും കിട്ടിവരുന്നുണ്ട്. പക്ഷേ, വറുഗീസുമാപ്പിളയെ ആരും ഓർക്കുന്നില്ലെന്നു മാത്രം.

ക്രൈസ്തവ മഹാജനസഭ, മലങ്കര സുറിയാനി സാമൂഹിക സമ്മേളനം, തിരുമൂലം പള്ളി എന്നിങ്ങനെ സ്വസമുദായത്തിന്റെ അഭിവൃദ്ധിയെയും സൗകര്യത്തെയും ഉദ്ദേശിച്ച് വറുഗീസുമാപ്പിള ആരംഭിച്ച സംരംഭങ്ങൾ അനവധിയുണ്ട്. പിന്നീട് ശാഖോപശാഖമായി പടർന്നുപിടിച്ച സാമുദായിക സംഘടനകൾക്കു മാർഗ്ഗദർശിനായിത്തീർന്നതു് ചരിത്രനായകൻ ആരംഭിച്ച ഈ സഭയും സമ്മേളനവുമാണ്. ആ വക കാര്യങ്ങളെപ്പറ്റി ഇവിടെ വിസ്തരിക്കേണ്ട ആവശ്യമില്ലല്ലോ.

## അച്ചടിപരിഷ്കാരം

അച്ചുക്കൂടങ്ങളുമായി അടുത്തു പരിചയപ്പെടുന്ന ആളുകൾക്കു മാത്രമേ മലയാളത്തിലെ അച്ചടി എത്ര

മാത്രം വൈഷമ്യമേറിയതാണെന്നു മനസ്സിലാക്കാൻ സാധിക്കയുള്ളു. ചെറുതും വലുതുമായി (26+26) 52 അക്ഷരങ്ങളുണ്ടെങ്കിൽ ഇംഗ്ലീഷിലെ അച്ചടി നിർവ്വഹിക്കാം. അച്ചുനിരത്തുകാർക്കു് 52 കള്ളികളിൽ മാത്രം കൈയോടിച്ചാൽ മതി. മലയാളത്തിന്റെ സ്ഥിതി അതല്ല. നാനാവിധങ്ങളായ കൂട്ടക്ഷരങ്ങളും ഉകാരം, ഊകാരം, ഋകാരം മുതലായവയുടെ ചിഹ്നങ്ങളോടുകൂടിയ ലിപികളും ഉൾപ്പെടെ അറുനൂറോളം അക്ഷരങ്ങൾ മലയാളത്തിൽ വേണ്ടിയിരിക്കുന്നു. സാധാരണ കണക്കാണു് ഈ പറഞ്ഞതു്. വിഷമംപിടിച്ച കൂട്ടക്ഷരങ്ങൾ എല്ലാം വാർക്കാൻ തുടങ്ങിയാൽ ഇരുനൂറോളം അക്ഷരങ്ങൾ ഇതിനുപുറമേ വേറെയും വേണ്ടിവരും. അത്രത്തോളം അക്ഷരങ്ങൾ വാർത്തെടുക്കുക, അച്ചുനിരത്തുകാർ അത്ര അധികം കള്ളികളിൽ വേഗത്തിൽ കയ്യോടിച്ചു് അച്ചുനിരത്തുക—ഇതു രണ്ടും ഒരുപോലെ വിഷമം പിടിച്ച ജോലികളാണു്. മലയാളത്തിൽ അച്ചടി ഒഴിയാബാധയായിത്തീർന്നതിന്നുള്ള പ്രധാന കാരണവും ഇതുതന്നെ.

അച്ചടിപരിഷ്കാരത്തിനുള്ള ശ്രമം വളരെ മുൻപുതന്നെ കേരളത്തിൽ തുടങ്ങിയതായി കാണുന്നുണ്ടു്. സംസ്കൃത പദങ്ങൾ മലയാളത്തിലേക്കു പകർത്തുന്ന അവസരത്തിലാണു് ഈ പരിഷ്കാരം ഒന്നാമതായി വേണ്ടിവന്നതെന്നു തോന്നുന്നു. പക്ഷം, രംഗം, പദ്മ, അംബ, ഉഗ്രം എന്നുംമററുമുള്ള വാക്കുകൾ ഇങ്ങനെ പരിഷ്കരിച്ചെഴുതിയവയാണു്. സംസ്കൃതത്തെ കണ്ണുമടച്ചനുസരിക്കയാണെങ്കിൽ ആ വാക്കുകൾ പക്ഷം, രങ്ഗം, പദ്മ, അമ്ബ, ഉഗ്രം എന്ന രൂപത്തി

ലാണ് എഴുതേണ്ടതു്. പക്ഷേ, ആ രൂപം ആദ്യം മുതല്ക്കുതന്നെ അച്ചുകൂടക്കാർ ഉപേക്ഷിച്ചതായി കാണുന്നു. ഈ നിസ്സാരമായ പരിഷ്കാരംകൊണ്ടു് കുറയ്ക്കാൻ സാധിച്ചിട്ടുള്ള അക്ഷരങ്ങളുടെ എണ്ണം അൻപതിൽ കുറവല്ല. അച്ചുകൂടക്കാർക്കു് ഇത്രയും അച്ചുകൾ കുറഞ്ഞുകിട്ടുക എന്നതു് എത്രമാത്രം ആശ്വാസമാണെന്നോ?

അച്ചുകൾ കുറയ്ക്കുന്ന വിഷയത്തിലുള്ള രണ്ടാം ഘട്ടം വാല്മീകി, പദ്മനാഭൻ, പ്രദ്യുമ്നൻ മുതലായ പദങ്ങളിലാണ് പ്രത്യക്ഷപ്പെടുന്നതു്. സംസ്കൃതത്തിലെ മേൽകാണിച്ച പദങ്ങൾ വാത്മീകി, പത്മനാഭൻ, പ്രദ്യുമ്നൻ എന്നിങ്ങനെ ഇപ്പോൾ രൂപാന്തരപ്പെട്ടുവരികയാണ്. അധികം താമസിയാതെ അവയ്ക്കു തത്ഭവങ്ങളെന്നനിലയിൽ സാർവ്വത്രികമായ സമ്മതിയും പ്രചാരവും കിട്ടുമെന്നുവേണം വിചാരിക്കാൻ.

രകാരത്തിന്റെ അർദ്ധാക്ഷരം (ർ) ആദ്യമായി ചേർന്നുണ്ടാകുന്ന കൂട്ടക്ഷരങ്ങളിൽനിന്നു് ആ അർദ്ധാക്ഷരം വേർതിരിച്ചുച്ചടിക്കുന്ന പരിഷ്കാരം ഇപ്പോൾ പതുക്കെ നടപ്പിൽവന്നുകൊണ്ടിരിക്കയാണ്. സൎപ്പം, അൎക്കൻ, കൎപ്പൂരം മുതലായ വാക്കുകൾ, സർപ്പം, അർക്കൻ, കർപ്പൂരം എന്നീ രൂപത്തിലാണ് ഇന്നു ചില അച്ചുകൂടക്കാർ അച്ചടിക്കുന്നതു്. ഈ പുസ്തകം അച്ചടിക്കുന്ന 'ദീപം പ്രസ്സ്' തന്നെ ആ പരിഷ്കാരം അംഗീകരിച്ച കൂട്ടത്തിലാണ്. പുസ്തകത്തിന്റെ 160-ൽ പരം പേജു വായിച്ചുകഴിഞ്ഞ നിങ്ങൾ ഒരു പക്ഷേ ഇതുവരെ അതു മനസ്സിലാക്കിയിരിക്കയില്ല. അത്ര നിഷ്പ്രയാസമായിട്ടാണ് ആ പരിഷ്കാരം വരുത്തിട്ടുള്ളതെന്നർത്ഥം. ഇതുകൊണ്ടു് കുറഞ്ഞുകിട്ടിയിട്ടുള്ളതു് 60

അച്ചുകളാണെന്നു പറഞ്ഞാൽ നിങ്ങൾ വിശ്വസിക്കുമോ ?

കൂട്ടക്ഷരങ്ങളെ ചന്ദ്രക്കലയിട്ടു വേർതിരിച്ചെഴുതുന്നതും അച്ചുകൾ കുറയ്ക്കാനുള്ള ഒരു മാർഗ്ഗംതന്നെയാണ്. അതും ഇപ്പോൾ നടപ്പിൽവന്നുകൊണ്ടിരിക്കുന്നു. സംസ്കൃതം, ഖഡ്ഗം, തൃപ്തി, നിഷ്പ്രയാസം, അപ്സരസ്സ് മുതലായ പദങ്ങൾ സംസ്‌കൃതം, ഖഡ്‌ഗം, തൃപ്‌തി, നിഷ്‌പ്രയാസം, അപ്‌സരസ്സ് എന്നിങ്ങനെ പിരിച്ചെഴുതുന്നതുകൊണ്ട് ഒരു തരക്കേടും വരാനില്ല. പലരും ആ വിധം എഴുതാനും അച്ചടിക്കാനും തുടങ്ങിട്ടുമുണ്ട്. ഈ പരിഷ്കാരം നടപ്പിൽവന്നാൽ ചുരുങ്ങിയതു പത്തൻപതച്ചുകൾ കുറഞ്ഞുകിട്ടുമെന്നാണ് അക്കാര്യത്തിൽ പരിചയമുള്ളവർ പറയുന്നതു്.

ഇതുപോലെ ഇനിയും ചില പരിഷ്കാരങ്ങൾ അച്ചടിയിൽ വരുത്താവുന്നതായിട്ടുണ്ട്. ഉകാരത്തിന്റേയും ഊകാരത്തിന്റേയും ചിഹ്നങ്ങൾ വ്യഞ്ജനങ്ങളിൽ നിന്നു വേർപെടുത്തി ചേർക്കുന്ന സമ്പ്രദായം നടപ്പിൽ വരുത്തിയാൽ ചുരുങ്ങിയതു് 50 അച്ചുകളെങ്കിലും ആദായപ്പെടുത്താം. ഔചിത്യപൂർവ്വമായിരിക്കണം ആ പരിഷ്കാരം എന്നേയുള്ളു. പൂരം, മൂലം എന്ന വാക്കുകൾ പൂരമെന്നും മൂലമെന്നും അച്ചടിച്ചതുകൊണ്ട് എന്താണ് തരക്കേട്? എന്നാൽ കൂലം എന്നും തൂവൽ എന്നും ഉള്ള വാക്കുകൾ കൂലം എന്നോ തൂവൽ എന്നോ അച്ചടിച്ചാലുള്ള നില അതല്ലതാനും. അതുകൊണ്ടാണ് പരിഷ്കാരം ഔചിത്യപൂർവ്വമായിരിക്കണം എന്നു പറഞ്ഞതു്. പ്രത്യേകം അച്ചുകളില്ലാഞ്ഞിട്ടോ ഒരു പരിഷ്കാരമാണെന്നുദ്ദേശിച്ചിട്ടോ എന്തോ ചില അച്ചുക്കൂടക്കാർ ഹൃദയസ്പൃക്ക് എന്ന വാക്ക്

ഹ്റദയസ്പ്റക്ക് എന്നും, കൃഷ്ണന്റെ കൃപ എന്നതു് ക്റഷ്ണന്റെ ക്റപ എന്നും അച്ചടിക്കുന്നതായി കാണുന്നുണ്ടു്. ഇതു് അച്ചടിപരിഷ്കാരമല്ല, ഭാഷാദ്രോഹമാണു്. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ ഹൃദയസ്പൃക്ക്, കൃഷ്ണന്റെ കൃപ എന്നിങ്ങനെ ഋകാരത്തിന്റെ ചിഹ്നം ചേർക്കുന്നതാണു് ഉചിതം. ആ ചിഹ്നം വാർത്തെടുക്കുന്നതിൽ അല്പം ശ്രദ്ധിക്കണമെന്നുമാത്രം.

ഈവക പരിഷ്കാരങ്ങളൊന്നും സമ്മതമില്ലാത്ത ചില കൂട്ടരും നമ്മുടെ ഇടയിൽ ഇല്ലെന്നില്ല. പഴ, ഴംഗ, പന്മാതിരപ്പങ്ങൾപോലും സംസ്കൃതത്തെ അനുകരിച്ചു് ഗ്രകളിൽ കാണിച്ച രീതിയിൽത്തന്നെ അച്ചടിക്കണമെന്നാണു് അവരുടെ നിർബ്ബന്ധം. വള്ളത്തോൾ 1114-ൽ വിദ്യാവിനോദിനിപ്രസ്സിൽ അച്ചടിച്ച വാത്മീകിരാമായണവും, 1118-ൽ മംഗളോദയം പ്രസ്സിലച്ചടിച്ച വാ: രാമായണം ഉത്തരകാണ്ഡവും ഈ അഭിപ്രായമനുസരിച്ചു് അച്ചടിപ്പിച്ചിട്ടുള്ളതാണു്. വള്ളത്തോളിന്റെ നേരെയുള്ള ബഹുമാനംകൊണ്ടു് അദ്ദേഹത്തിനുവേണ്ടി മാത്രം 60-ൽപരം പുതിയ അക്ഷരങ്ങൾകളെ അച്ചാണികൾ അവർ കൊത്തിക്കയുണ്ടായി. ആ ഒരൊററപ്പുസ്തകത്തിനു മാത്രമേ അതുപയോഗിക്കേണ്ടിവന്നിട്ടുള്ളൂ. പില്ക്കാലത്തു് വള്ളത്തോൾ സ്വന്തമായി ഒരച്ചുക്കൂടം സ്ഥാപിച്ചപ്പോൾ ഈ പരിഷ്കാരം വേണ്ടെന്നുവെച്ചതായിട്ടാണു് കാണുന്നതു്. വേറെ ഒരാവശ്യത്തിനും ഉപയോഗമില്ലാത്ത ആ പുതിയ അക്ഷരങ്ങൾ മലയാളത്തിൽ അനാവശ്യമാണെന്നു് അപ്പോൾ അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. വറുഗീസുമാപ്പിള പറയുന്നതുപോലെ 'പുല്പമെന്റും തൊല്ലലാം, പുലുപ്പമെന്റും തൊല്ലലാം, തമ്പി ചൊല്ലുംപടിയും തൊ

ള്ളലാം" എന്നാണ് ഇപ്പോൾ അച്ചുകളെസ്സംബന്ധിച്ച് അദ്ദേഹത്തിന്റെ അഭിപ്രായമെന്നു തോന്നുന്നു.

മലയാളത്തിലെ അച്ചടിയെ സംബന്ധിച്ച ഈ വക പ്രശ്നങ്ങളെപ്പററി അറുപതുകൊല്ലങ്ങൾക്കു മുമ്പു തന്നെ—അന്നു കേരളത്തിൽ ഇന്നത്തെപ്പോലെ അച്ചുക്കൂടങ്ങൾ അത്ര അധികമില്ലായിരുന്നു എന്നു പ്രത്യേകം ഓർക്കണം—വറുഗീസ്സുമാപ്പിള ആലോചിക്കയും, പരിഷ്കരണത്തിനുവേണ്ടി ശ്രമിക്കയും ചെയ്തതായി കാണുന്നുണ്ട്. (മനോരമ ഒന്നാംലക്കത്തിൽതന്നെ മാർഗ്ഗം, നിഷ്കളങ്കൻ, നിഷ്പക്ഷം, തസ്കരൻ എന്നിങ്ങനെ കൂട്ടക്ഷരങ്ങൾ പിരിച്ചച്ചടിച്ചിട്ടുള്ളതായി കാണാം.) തമാശയുക്തമായി ആ ഭാഷാഭിമാനി എഴുതിയ "മലയാളമച്ചടി" എന്ന ലേഖനം വായിച്ചാൽ * അദ്ദേഹം ആ വിഷമപ്രശ്നത്തെപ്പററി എത്ര ഗാഢമായും ഗൌരവമായും ചിന്തിച്ചിരുന്നു എന്നു മനസ്സിലാക്കാം. പക്ഷെ, ആ കാര്യത്തിൽ അദ്ദേഹത്തിനു വലിയ ഒരബദ്ധം പററിപ്പോയി. പരിഷ്കരണവിഷയത്തിൽ കണ്ണടച്ചു തമിഴിനെ അനുകരിക്കാൻ ശ്രമിച്ചു എന്നുള്ളതാണതു്. എല്ലാം ഒററപ്പാട്ടത്തിൽ സാധിക്കാമെന്നു വിചാരിച്ചതായിരുന്നു മറെറാരു കുഴപ്പം. ഈ രണ്ടു കാരണങ്ങൾ അദ്ദേഹത്തിന്റെ ആ ശ്രമത്തെ പരാജയപ്പെടുത്തിക്കളഞ്ഞു.

"കൂട്ടക്ഷരങ്ങളെ പിരിക്കുമ്പോൾ ചന്ദ്രക്കലയല്ല, വൃത്താകാരമായ ഒരു കുത്താണ് അക്ഷരങ്ങളുടെ മുകളിലിടേണ്ടതു്" എന്നായിരുന്നു വറുഗീസ്സുമാപ്പിളയുടെ അഭിപ്രായം. അങ്ങനെയുള്ള അക്ഷരങ്ങൾ അദ്ദേഹം വാർപ്പിക്കയും ചെയ്തു. "വറുഗീസ്സുമാപ്പിളയുടെ കത്തു" വായന

* "[illegible]" നോക്കുക.

കൂട്ടക്ഷരങ്ങളെ പിരിക്കുന്ന വിഷയത്തിൽ "തെങ്ങിന്മേം കവുങ്ങിന്മേം തളപ്പൊന്നു" " എന്ന നില സ്വീകരിച്ചതാണു്— സമാനവ്യഞ്ജനങ്ങൾ ചേർന്നുണ്ടായ കൂട്ടക്ഷരങ്ങളേയും ഭിന്നവ്യഞ്ജനങ്ങൾ ചേർന്നുണ്ടായ കൂട്ടക്ഷരങ്ങളേയും ഒരുപോലെ കണക്കാക്കിയതാണു്— യുക്തിയായ ഈ എതിർപ്പിനു കാരണമായിത്തീർന്നതെന്നുള്ളതു സ്പഷ്ടമാണു്. ഇത്ര എതിർപ്പുണ്ടായിട്ടും വറുഗീസ്സുമാപ്പിള അതൊന്നും അത്ര വകവെച്ചിരുന്നില്ല. ഒടുവിൽ ഭാഷാപോഷിണിസഭയുടെ മൂന്നാമത്തെ സമ്മേളനത്തിൽവെച്ചു് "മലയാളമനോരമ വക അച്ചുക്കൂടത്തിൽ സഭവക സഞ്ചികകളും മററും അച്ചടിപ്പിക്കുന്നതിൽ കൂട്ടക്ഷരങ്ങൾ ഉപയോഗിക്കണമെന്നു കമ്പനി മാനേജരും സഭാസിക്രട്ടറിയുമായ വറുഗീസ്സുമാപ്പിള അവർകളോടു് ഈ യോഗം ആവശ്യപ്പെടുന്നു" എന്നു് ഒരു പ്രമേയം പാസ്സായതിന്റെശേഷം മാത്രമാണു് അദ്ദേഹം ആ ശ്രമത്തിൽനിന്നു പിൻവാങ്ങിയതു്. അന്നു ചരിത്രനായകൻ ആരംഭിച്ച ആ ശ്രമം ഇങ്ങനെ പരാജയപ്പെട്ടുവെങ്കിലും, അന്നത്തെ ആ ആരംഭമാണു് പിൻഗാമികൾക്കു മാർഗ്ഗദർശിയായിത്തീർന്നതെന്നുള്ള വാസ്തവം വിസ്മരിക്കത്തക്കതല്ല.

**അവസാനകാലം**

**1073** ൽ വറുഗീസ്സുമാപ്പിളയ്ക്കു പിടിപെട്ട സുഖക്കേടിനെപ്പററി മുൻപു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. കോഴിക്കോട്ടേയും തിരുവനന്തപുരത്തേയും ചികിത്സകൊണ്ടു് അതു തല്ക്കാലത്തേക്കു വിട്ടുമാറി എങ്കിലും, പണ്ടത്തെ ആരോഗ്യം അദ്ദേഹത്തിനു വീണ്ടുകിട്ടിയിരുന്നില്ല. മനോരമ, എം. ഡി. സിമ്മനാരി [illegible]

എന്നിവയുടെ ഭാരിച്ച ചുമതല നിമിത്തം കൂടെക്കൂടെ നേരിട്ടുകൊണ്ടിരുന്ന സാമ്പത്തികക്ലേശം അദ്ദേഹത്തെ വല്ലാതെ വിഷമിപ്പിച്ചിരുന്നു. കനിഷ്ഠസഹോദരിയുടെയും പ്രിയപുത്രിയുടെയും അകാലചരമം ഈവക മാനസികക്ലേശങ്ങൾക്കു മകുടം ചാർത്തി. ആധി അചികിത്സ്യമായ വലിയ വ്യാധിയാണല്ലോ. ചരിത്രനായകന്റെ കാര്യത്തിൽ വ്യാധിയോടുകൂടി ആധിയും ചേരുകയാണുണ്ടായതു്. മിക്കവാറും അദ്ദേഹത്തിന്റെ താമസം തിരുവല്ലായിൽതന്നെയാണെന്നുള്ള നിലയിലായി. ഇങ്ങനെയൊക്കെയാണെങ്കിലും, മനോരമ, ഭാഷാപോഷിണിസഭ, ഭാഷാപോഷിണി മാസിക എന്നിവയെ സംബന്ധിച്ച വിചാരം എപ്പോഴും അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നു. അവയെസംബന്ധിച്ച കാര്യങ്ങൾക്കായി അനാരോഗ്യത്തെ വകവെക്കാതെ എത്രദൂരം സഞ്ചരിക്കുന്നതിനും എന്തു ത്യാഗം സഹിക്കുന്നതിനും അദ്ദേഹം എപ്പോഴും സന്നദ്ധനുമായിരുന്നു.

1078 അവസാനം വരെ കഴിച്ചു് ഇങ്ങനെയൊക്കെ കഴിഞ്ഞുകൂടി. 1079 ആരംഭമായപ്പോഴേക്കും വറുഗീസുമാപ്പിള വീണ്ടും കിടപ്പിലായി. അക്കാലത്തും ഡാക്ടർമാരുടെ അഭിപ്രായത്തെ വകവെക്കാതെ അദ്ദേഹം പലതും പ്രവർത്തിച്ചിട്ടുണ്ടു്: ഭാഷാപോഷിണിയുടെ ഏഴാം സമ്മേളനത്തിൽ സംബന്ധിക്കുന്നതിനായി തലശ്ശേരിയിലേക്കുണ്ടായ യാത്ര, തിരുമൂലവിലാസം ബാലികാമഠത്തിന്റെ ഉൽഘാടനത്തെ സംബന്ധിച്ച വേണ്ടിവന്ന അശ്രാന്തപരിശ്രമം മുതലായ സാഹസങ്ങൾ ഈക്കൂട്ടത്തിൽ പെട്ടവയാണ്. ഉൽഘാടനച്ചടങ്ങു കഴിഞ്ഞതിനുശേഷം അദ്ദേഹം തീരെ കിടപ്പിലായിരുന്നു എന്നുതന്നെ പറയാം. സുഖക്കേടു മൂത്തു

പ്പിത്തമാണെന്നു് ആദ്യവും മുൻപുണ്ടായ മലേറിയയുടെ അവശിഷ്ടമാണെന്നു പിന്നീടും ഇംഗ്ലീഷ് ഡാക്ടർമാർ അഭിപ്രായപ്പെട്ടു. പിത്തത്തിന്റെ സുഖക്കേടണെന്നായിരുന്നു നാട്ടുവൈദ്യന്മാരുടെ അഭിപ്രായം. രണ്ടുതരം ചികിത്സയും നടത്തിനോക്കി. പറയത്തക്ക ഫലമൊന്നുമുണ്ടായില്ല. ദിവസംചെല്ലുംതോറും ആളും ചടച്ചു വിളർത്തുവന്നു. ബാലികാമഠത്തിന്റെ ഉൽഘാടനത്തിനുശേഷമുള്ള നിലകണ്ടു് തന്റെ ആയുർദ്ദൈർഘ്യത്തെസ്സംബന്ധിച്ചു ചരിത്രനായകൻതന്നെ സംശയാലുവായിത്തീർന്നുവെന്നാണു് പറയപ്പെടുന്നതു്. മിഥുനം പകുതിയായപ്പോൾ ഇംഗ്ലീഷ് ചികിത്സ മതിയാക്കി നാട്ടുചികിത്സ തുടങ്ങി. "കോരപ്പുഴ" എന്ന പേരുവെച്ചു മനോരമയിൽ ലേഖനങ്ങളെഴുതിയിരുന്ന പ്രസിദ്ധ ലേഖകനു് മിഥുനം 16-ാംനു- അയച്ച ഒരു കത്തിൽ, "എന്നിയ്യും ക്ഷീണം ധാരാളം വർദ്ധിച്ചിട്ടുണ്ടു്. ഇന്നു പന്തളം കൃഷ്ണവാര്യരുടെ ചികിത്സ തുടങ്ങി. നാട്ടുചികിത്സയിൽ വല്ല ഭേദഗതിയും കണ്ടേക്കുമെന്നു് ആഗ്രഹിക്കുന്നു. എല്ലാം ദൈവകാരുണ്യംപോലെ വരട്ടെ" എന്നു ചരിത്രനായകൻ എഴുതിക്കാണുന്നു. അന്നു് അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതി വളരെ മോശമായിത്തീർന്നു കഴിഞ്ഞിരുന്നു. അക്കാലത്തെ നിലയെപ്പററി കോ: ശങ്കുണ്ണി എഴുതിയ ഒരു പദ്യമാണു് താഴെ പകർത്തുന്നതു്.

കഷ്ടഷ്ടോ! ഹാ മെലിഞ്ഞും മുഖത്തു വിളറി—
    ച്ചോര തീരെക്കുറഞ്ഞും
കൈയും കാലും കുഴഞ്ഞും കുടപാലത്തു നിന്ന—
    ച്ചുള്ള വല്ലാത്തലഞ്ഞും
ചൊല്ലും വൻമാറി മഞ്ഞും പെരുമയുമുടനെ
    മേനി കൂടിപ്പൊരിഞ്ഞും
വല്ലുന്നായ് ശക്തി മാഞ്ഞും മമ സഖി മരുവീ
    തൻ വൈശിഷ്ട്യമറിഞ്ഞും

**കോരപ്പുപ്രഭുവിനയച്ച** എഴുത്തിൽ "എല്ലാം ദൈവകാരുണ്യംപോലെ വരട്ടെ" എന്നു ചരിത്രനായകനും, പ്രസ്തുത പദ്യത്തിൽ "തൻഭവിഷ്യത്തറിഞ്ഞതാണോ ഇദ്ദേഹം കഴിഞ്ഞുകൂടിയിരുന്നതു്" എന്നു കേ: രാമുണ്ണിയും പറഞ്ഞു കാണുന്നതിൽ നിന്നു്, ആ സ്വൈരക്കേടിൽനിന്നു് രക്ഷപെടുന്നകാര്യം സംശയമാണെന്നു് എല്ലാവരും തീരുമാനിച്ചുകഴിഞ്ഞിരുന്നു എന്നു വേണം അനുമാനിക്കാൻ, അത്രമാത്രം അവശമായിരുന്നു വറുഗീസുമാപ്പിളയുടെ അന്നത്തെ നില.

മലയാളഭാഷയ്ക്കും ഭാഷാസാഹിത്യത്തിനും വേണ്ടി തന്റെ ജീവിതം ഉഴിഞ്ഞുവെച്ചിരുന്ന ആ മഹാനുഭാവൻ 1079 മിഥുനം 23-ാംതിയതി ഇഹലോകത്തോടു യാത്രപറഞ്ഞു. 47 വയസ്സുമാത്രമായിരുന്നു അന്നു് അദ്ദേഹത്തിന്റെ പ്രായം. എന്തൊരത്യാഹിതം!

**മരണശേഷം**

വറുഗീസുമാപ്പിളയുടെ അകാലചരമം കേരളത്തെ മുഴുവൻ ദുഃഖസമുദ്രത്തിൽ ആഴ്ത്തിക്കളഞ്ഞു. ഏതാനും ആഴ്ചക്കാലത്തേയ്ക്കു് അനുശോചന സന്ദേശങ്ങളുടേയും അനുശോചനപ്രമേയങ്ങളുടേയും ബഹളമായിരുന്നു. ചരമവാർത്തയെപ്പററി കേട്ടപ്പോൾ "എന്റെ വലതുകൈ ഒടിഞ്ഞുപോയി" എന്നാണു് വലിയകോയിത്തമ്പുരാൻ പറഞ്ഞതു്. കേരളത്തിലെ പത്രങ്ങളെല്ലാം വറുഗീസുമാപ്പിളയുടെ സേവനങ്ങളെ മുക്തകണ്ഠം പുകഴ്ത്തിക്കൊണ്ടു മുഖപ്രസംഗങ്ങളെഴുതി. രണ്ടു മുഖപ്രസംഗങ്ങളിൽനിന്നു ചിലവരികൾമാത്രം ഇവിടെ ഉദ്ധരിക്കുന്നതു്, അന്നു ചരിത്രനായകനെപ്പററി

കേരളീയർക്കുണ്ടായിരുന്ന മതിപ്പ് എത്രമാത്രമായിരുന്നു എന്നു മനസ്സിലാക്കുന്നതിനു സഹായകമായിരിക്കും.

"മി: വറുഗീസുമാപ്പിളയുടെ മരണത്തിൽ മനസ്താപപ്പെടാത്ത മനുഷ്യർ മലയാളത്തിൽ കേവലം നിരക്ഷരകുക്ഷികളായി വല്ലവരും കേരളഭൂമിയിലും കിടക്കുന്നവരല്ലാതെയായിരിപ്പാൻ എളുപ്പമില്ല. ബാല്യാവസ്ഥയിൽ കിടന്നു കഷ്ടപ്പെട്ടിരുന്ന മലയാളഭാഷയ്ക്കു ശരിയായ ഒരു പ്രസാദത്തിനും ശാസ്ത്രത്തിന്റെ സ്വച്ഛവായ പുഷ്ടിക്കും അർഹവണ്ണമുള്ള മഹാന്മാരുടെ സാഹിത്യൗഷധങ്ങളുടെ വിതരണത്തെ സംഗ്രഹിക്കുന്ന ഒരു പാനീയവിശേഷം പോലെ മി: വറുഗീസുമാപ്പിള പ്രവർത്തിച്ചിട്ടുണ്ട്."

## നസ്രാണിദീപിക

"മി: വറുഗീസുമാപ്പിള ഒരു വലിയ രാജ്യതന്ത്രജ്ഞനോ ഒരു കോടീശ്വരനോ ഒരു മഹാകവിയോ ഒരു വലിയ പണ്ഡിതനോ അല്ലായിരുന്നുവെങ്കിലും, നമ്മുടെ മഹാന്മാരിലൊരാളായി ഗണിക്കുന്നതിനു യോഗ്യതയും പ്രസിദ്ധിയും അദ്ദേഹത്തിനുണ്ടായിരുന്നു എന്നുള്ളതു നിർവ്വിവാദമാണ്. മലയാളഭാഷാപോഷണത്തിനായി പ്രവർത്തിച്ചിട്ടുള്ളവരെ എണ്ണുന്ന കൂട്ടത്തിൽ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെക്കഴിഞ്ഞാൽ മി: വറുഗീസുമാപ്പിളയെത്തന്നെ സംശയംകൂടാതെ പറയാവുന്നതാണ്."

## സുന്ദരാനന്ദിനി

ഭാഷയ്ക്കും സാഹിത്യത്തിനുംവേണ്ടി ജീവിതം ബലികഴിച്ച വറുഗീസുമാപ്പിളയുടെ നാമധേയം ശാശ്വതസ്മരണീയമാക്കിത്തീർക്കത്തക്കവിധം എന്തെങ്കിലും ഒരു സ്മാരകം ഏർപ്പെടുത്തണമെന്നുള്ള ഒരാലോ

ചന്ന അന്നു ചിലർക്കുണ്ടായതായി കാണുന്നുണ്ട്. കടത്തനാട്ട് ഉദയവർമ്മയായിരുന്നു ഇതിന്റെ അവതാരകൻ. അദ്ദേഹം അന്നു മനോരമയിലെഴുതിയ ഒരു ലേഖനത്തിൽ ഇങ്ങനെ പറഞ്ഞുകാണുന്നു:—

"എനിക്ക പ്രത്യേക താല്പര്യത്തിലും വളരെ സ്നേഹത്തിലുമായിരുന്ന വറുഗീസ്സുമാപ്പിള അവർകളുടെ അത്യന്തശ്ലാഘ്യമായ ദൈവവിയോഗവർത്തമാനം കേട്ടപ്പോൾ ഉണ്ടായ മനോവികാരം ഇന്നപ്രകാരമെന്ന് പറഞ്ഞറിയിപ്പാൻ പ്രയാസം. പൊതുജനക്ഷേമകാംക്ഷിയായും പരശ്രീയിൽ അനസൂയനായും ഉള്ള അദ്ദേഹത്തിന്റെ അപേക്ഷമില്ലാത്ത ഈ സമീരോതസമാചാരത്തെക്കുറിച്ച് എനിക്കുള്ള വ്യസനവും മതിപ്പും ചില്ലറയൊന്നുമല്ല. കേരളത്തിൽ എത്രയോ വർത്തമാനപത്രങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, ഉത്തമരീതിയിലുള്ള മാതൃകയെ അനുകരിക്കുന്നതിന് മലയാളമനോരമ കാര്യമായി പരിശ്രമിച്ചിട്ടുണ്ടെന്ന് ആരും സമ്മതിക്കുന്നതാണ്. വറുഗീസ്സുമാപ്പിളയെപ്പോലെ ഒരു സഹനശീലമുള്ള ഒരാൾ ഉണ്ടായിരുന്നില്ലെങ്കിൽ, ഭാഷാപോഷിണി ഇപ്പോൾ ഏതു നിലയിലായിരിക്കുമെന്നു കണ്ടെങ്കിലേ അറിഞ്ഞുകൂടൂ. സ്വന്തം നിലകൊണ്ടുതന്നെ സജ്ജന സമ്മതനായ ഒരാൾ മഹാമനസ്സുതകൊണ്ടും പരോപകാര തല്പരതകൊണ്ടും പ്രത്യക്ഷപ്പെട്ടുവരാം. യഥാർത്ഥത്തിൽ അദ്ദേഹം അജാതശത്രുവായിരുന്നെന്നേ ഇടയുള്ളൂ. ചുരുക്കിപ്പറയാം: വറുഗീസ്സുമാപ്പിളയുടെ ഉഗ്രപരിശ്രമങ്ങളുടെ ഫലമായി മലയാളഭാഷ അതിന്റെ അഭിവൃദ്ധിമാർഗ്ഗത്തിൽ ഒരു പടികൂടി കയറിട്ടുണ്ടെന്നു പറയുന്നതിൽ ഞാൻ അശേഷം സംശയിക്കുന്നില്ല.

ഇങ്ങനെയുള്ള ഒരാളെ ആരും അത്രവേഗത്തിൽ മറക്കാൻ സംഗതിയില്ലെങ്കിലും, ലോകരീതിക്ക് എന്തെങ്കിലും ഒരു സ്മാരകം ഏർപ്പെടുത്തേണ്ടത് "അത്യാവശ്യമാണെന്ന്" എനിക്കഭിപ്രായമുണ്ട്. കേരളത്തിൽ മുഴുവനും ഈ അഭിപ്രായം [illegible] സ്വീകാ

ത്തുവുമായിട്ടല്ലാതെ മരിക്കലും വരാനിടയില്ല. സ്മാരകം ഏതുരൂപത്തിൽ വേണമെന്നുള്ളതു് ഒരു സാമാന്യയോഗത്തിൽവെച്ചു വേണ്ടിയ തീർച്ചപ്പെടുത്താവുന്നതാണു്. എന്റെ അകൃത്രിമ സുഹൃത്തുക്കളിൽവെച്ചു് അഗ്രേസരനായ കേരളവർമ്മ വലിയകോയിത്തമ്പുരാനവർകൾ മുതലായ പല മഹാന്മാരും ഇക്കാര്യത്തിൽ അനുകൂലിക്കുമെന്നും എനിക്കു വിശ്വാസമുണ്ടു്. ഈ ഒരു പ്രവൃത്തിയെ നിർവ്വഹിക്കേണ്ടുന്നതു ശേഷമുള്ളവരുടെ ഒരു പ്രധാന കൃത്യമാണെന്നുവെച്ചു ഞാൻ ഇത്രത്തോളം എഴുതാൻ ഇടവന്നിട്ടുള്ളതാണു്. ഈ അഭിപ്രായത്തെ അംഗീകരിച്ചു പുറപ്പെടുന്നതായ ഏർപ്പാടിൽ എന്നാൽ കഴിവുള്ള എല്ലാ സഹായങ്ങളും ചെയ്വാൻ ഞാൻ ഒരുക്കമുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഭാഷാഭിമാനികളും സാഹിത്യപ്രണയികളുമായ മാന്യന്മാർ ഇതിലേക്കു് പുറപ്പെട്ടാൽ കൊള്ളാമെന്നുള്ള അപേക്ഷയോടുകൂടി തൽക്കാലം ഒരു നൂറുറുപ്പിക എന്റെവകയായി വരിയിടുകയും ചെയ്തിരിക്കുന്നു.*

ഈ അഭിപ്രായത്തെ എല്ലാവരും സ്വാഗതംചെയ്തു. 1079 കർക്കടകം 16-ാംനു- മറിയപ്പള്ളി വലിയതമ്പുരാന്റെ ക്ഷണമനുസരിച്ചു് മാർ ദിവന്നാസ്യോസ് സെമിനാരിയിൽവെച്ചു് ദിവാൻപേഷ്കാർ കെ. പി. ശങ്കരമേനോൻ ബി. ഏ. ബി. എൽ. അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു യോഗംകൂടുകയും, സ്മാരകം തീർച്ചയായും ഏർപ്പെടുത്തേണ്ടതാണെന്നും അതു് എല്ലാ ജാതിമതസ്ഥന്മാർക്കും സംബന്ധിക്കുകയും ഉപയോഗപ്പെടുകയും ചെയ്യുന്ന ഏതെങ്കിലും വിധത്തിലായിരിക്കണമെന്നും, അതിന്റെ സ്വരൂപം പണപ്പിരിവുകഴിഞ്ഞിട്ടു ശേഷം നിശ്ചയിച്ചാൽ മതിയെന്നും തീരുമാനിക്കയും ചെയ്തു. പണപ്പിരിവിനായി മറിയപ്പള്ളി വലിയതമ്പുരാൻ,

മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ, കെ. സി. നാരായണൻ നമ്പ്യാർ എന്നു തുടങ്ങി 34 പേരടങ്ങിയ ഒരു കമ്മിററിയെ നിയമിച്ചു. മൂലം തിരുനാൾ മഹാരാജാവു്, കേരളവർമ്മ വലിയ കോയിത്തമ്പുരാൻ എന്നിവർ 200 ക. വീതവും, കടത്തനാട്ടു് ഉദയവർമ്മ തമ്പുരാൻ, മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ, ഐ. ജെ. ജോൺ ബി. എ. ബി. എൽ. എന്നിവർ 100 ക. വീതവും, ചിത്രമെഴുത്തു രവിവർമ്മ കോയിത്തമ്പുരാൻ, മാവേലിക്കര ഉദയവർമ്മ രാജാ ബി. എ., ഇടപ്പള്ളി വലിയതമ്പുരാൻ, കെ. പി. ശങ്കരമേനോൻ ബി. എ. ബി. എൽ. എന്നിവർ 50 ക. വീതവും വാഗ്ദാനം ചെയ്തതുകൂടാതെ രണ്ടായിരത്തോളം രൂപ അന്നുതന്നെ സംഭാവനപ്പെട്ടിയിൽ പെട്ടതായി കാണുന്നുണ്ടു്. 'പലരും പലതായി സ്മാരകനിധിയിലേക്കു സംഭാവനകളും വാഗ്ദാനം ചെയ്തുകൊണ്ടിരിക്കുന്നു' എന്നു മനോരമയിൽ പിന്നീട് ഒരു കുറിപ്പും ചേർത്തു കാണുന്നു.

മുൻസിപ്പൽ ചെയർമാൻ സുബ്രഹ്മണ്യയ്യർ, വക്കീൽ കൃഷ്ണമേനോൻ, മുത്തുക്കോയ തങ്ങൾ, രാരിച്ചൻ മൂപ്പൻ, പത്രാധിപർ സുബ്ബറാവു മുതലായി നാനാജാതി മതസ്ഥരായ പൗരന്മാരും മാന്യന്മാർ ചേർന്ന പ്രസിദ്ധീകരിച്ച നോട്ടീസനുസരിച്ചു് 1080 ചിങ്ങം 19 നു- കോഴിക്കോട്ടു ടൗൺ ഹാളിൽവെച്ചു മഠത്തു കൃഷ്ണൻ നായരവർകൾ അദ്ധ്യക്ഷതയിൽ കൂടിയ ഒരു വമ്പിച്ച പൊതുയോഗം, കോട്ടയത്തുവെച്ചു പാസ്സാക്കിയ സ്മാരക പ്രമേയത്തെ അംഗീകരിക്കയും, പണപ്പിരിവിനായി ഒരു കമ്മിറ്റിയെ തിരഞ്ഞെടുക്കുകയും ചെയ്തു. കൽക്കത്തയിലെ 'മലയാളി യുവജനസമാജ'

വും സ്മാരകത്തെ സഹായിക്കാൻ തീരുമാനിക്കയുണ്ടായി. ഇതുപോലെ കേരളത്തിലും പുറമെയുമുള്ള വേറെ ചില കൂട്ടരും സ്മാരക നിശ്ചയത്തോടനുകൂലിക്കുകയും പണപ്പിരിവ് തുടങ്ങുകയും ചെയ്തതായി അന്നത്തെ പത്രറിപ്പോർട്ടുകൾകൊണ്ടു മനസ്സിലാകുന്നുണ്ട്.

പിന്നീടു നടന്ന സംഗതികളെപ്പററി അന്വേഷിച്ചതിൽ കിട്ടിയ വിവരങ്ങളാണ് താഴെ ചേർക്കുന്നതു്:—

"വാറീസ്സുമാപ്പിള സ്മാരകഫണ്ടു" സംബന്ധിച്ചുള്ള ചുമതലകൾ വെനറബിൾ ആർച്ച് ഡീക്കൻ പാർക്കർ അദ്ധ്യക്ഷനായുള്ള ഒരു കമ്മിററി ഏറെറടുത്തു. സംഭാവനകൾ വാഗ്ദാനം ചെയ്തവരിൽനിന്ന് അവർ സമ്മതിച്ചിരുന്ന സംഖ്യകൾ വസൂൽ ചെയ്യുന്നതിനു പല പ്രയാസങ്ങളും വളരെ കാലതാമസവും നേരിട്ടു. എന്നു മാത്രമല്ല, കമ്മിററി അംഗങ്ങളിൽ ചിലർ മരിക്കുകയും, പലരും ഉദ്യോഗത്തിന്നായും മററും വിദേശങ്ങളിലേയ്ക്കു യാത്രയാവുകയും ചെയ്തുകൊണ്ടും, കാലാന്തരത്തിൽ ഏതു സംഗതിയിലും ഉണ്ടാകാവുന്ന മാന്ദ്യമോ അലസതയോ കൊണ്ടും സ്മാരകത്തെ സംബന്ധിച്ചു തുടർന്ന നടപടി നടത്തുന്നതിന്നായും ഏതാനും വർഷങ്ങൾ കടന്നുപോയി. ഇതിനിടയ്ക്കു് ആർച്ച് ഡീക്കൻ പാർക്കർ ഈ രാജ്യത്തിലെ ജോലി അവസാനിപ്പിച്ചു് സ്വദേശമായ ഇംഗ്ലണ്ടിലേയ്ക്കു മടങ്ങിപ്പോകയും, അവിടെവെച്ചു് അപ്രതീക്ഷിതമായി ചരമഗതിയെ പ്രാപിക്കയുംചെയ്തു.

പാർക്കർ സായ്പിന്റെ അത്യുത്സാഹം നിമിത്തം പിരിഞ്ഞു കിട്ടിയ സംഖ്യയുടെ വിവരം ദാതാക്കളുടെ പേരുകൾ സഹിതം അപ്പപ്പോൾ ഗസററയിൽ പ്രസിദ്ധപ്പെടുത്തുകയും സംഖ്യ സുരക്ഷിതമായി മാററിവെയ്ക്കുകയും ചെയ്തിരുന്നു. വാറീസ്സുമാപ്പിള ആരംഭിച്ച അനേകം സ്ഥാപനങ്ങളിൽ അവസാനത്തേതും അതി

പ്രധാനവുമായ തിരുവല്ലാ ബാലികാമഠം ഹൈസ്കൂളിന് അത്യാവശ്യമായ ചില കെട്ടിടങ്ങൾ പണിചെയ്യിക്കാൻ പണമില്ലാതെ സ്കൂൾ ഭാരവാഹികൾ വല്ലാതെ വിഷമിക്കുന്ന ഒരു സന്ദർഭം ആയിരുന്നു വന്നുചേർന്നു. സ്മാരകനിധിവഴി പിരിച്ച സംഖ്യ ബാലികാമഠത്തിന്റെ ആവശ്യത്തിലേയ്ക്കു വിനിയോഗിക്കുന്നത് അത്യന്തം ഉചിതമായിരിക്കുമെന്ന സ്മാരകസംരംഭത്തിന്റെ പ്രധാന പ്രവർത്തകനായിരുന്ന ഇലഞ്ഞിക്കൽ ജോൺ വക്കീൽ അഭിപ്രായപ്പെടുകയും, സംഭാവന ചെയ്തവരിൽ അന്നു ജീവിച്ചിരുന്ന എല്ലാവരെയും ഈ അഭിപ്രായം അറിയിക്കുകയും, അതിനെപ്പറ്റി അവർക്കുള്ള നിർദ്ദേശം എഴുതിഅയയ്ക്കണമെന്നാവശ്യപ്പെടുകയും ചെയ്തു. മറുപടി അയച്ച എല്ലാവരും ജോൺവക്കീലിന്റെ അഭിപ്രായത്തോടു പൂർണ്ണമായി അനുകൂലിക്കയാൽ, സ്മാരകഫണ്ടിലേക്കു പിരിഞ്ഞുകിട്ടിയിരുന്ന സംഖ്യ—അതുവരെയുള്ള പലിശയുംകൂടെ നാലായിരം രൂപ—ബാലികാമഠം ട്രസ്റ്റികളായ റവ: ഫാദർ ഷോർ (കൽക്കത്തയിലെ ഓക്സ്ഫോർഡ് മിഷ്യന്റെ സുപ്പീരിയർ), ഇ. ജെ. ജോൺ (ഹൈക്കോർട്ടു വക്കീൽ), എം. എ. ചാക്കോ (റിട്ട: പോലീസ് കമ്മീഷണർ, കൊച്ചി) എന്നിവരെ ഏല്പിച്ചു. ബാലികാമഠത്തോടനുബന്ധിച്ച് അന്ന് അവർ പണിയിച്ച കെട്ടിടങ്ങൾക്ക് നാലായിരത്തിഎണ്ണൂറു രൂപ ചെലവായി. ഈ കെട്ടിടങ്ങൾ ചരിത്രനായകന്റെ സ്മാരകമായിട്ടാണ് ഉയർത്തപ്പെട്ടിട്ടുള്ളത്. അഥവാ, സുഗൃഹീതനാമാവായ ജനത്തിൽ വാഴ്ത്തപ്പെട്ടിരിക്കുന്ന് എന്തിനാണ് പ്രത്യേകിച്ചൊരു സ്മാരകം?

കീർത്തിദേഹത്തിൽ ജരാമരണാദികളേശാത്ത—
ജനകന ഭീതിയൊട്ടും തട്ടാത്ത മഹാത്മാക്കൾ,
തങ്ങളുപേക്ഷിച്ചുള്ള ശരീരസ്മരണീയ—
കർമ്മങ്ങൾ വഴിയായി വിലസിച്ചരുളുന്നു.

## വ: മാപ്പിളയുടെ കുടുംബം


വറീസ്സുമാപ്പിള & മറിയാമ്മ
കെ. വി. ഈപ്പൻ ബി. എ. ബി. എൽ. ( മരിച്ചു )
കുഞ്ഞൂഞ്ഞമ്മ ( ഈ. ജെ. ജോൺവക്കീലിന്റെ പുത്രി )
( മരിച്ചു )
ജോൺ
( അനിയൻ )
മറിയാമ്മ
( രമണി )
അന്ന
( ലീല )
ഈപ്പൻ
( ബിജോയി )



മിസ്സസ്സ് റവഗിസ്സ് മാപ്പിള

അനുബന്ധം രണ്ടു്

# സമസ്യകളും പൂരണങ്ങളും

ബാക്കി മൂന്നു വരികളും പൂരിപ്പിക്കാനാവശ്യപ്പെട്ടുകൊണ്ടു് ഒരു പദ്യത്തിന്റെ ഏതെങ്കിലും ഒരു വരി മാത്രം കാണിക്കുന്നതിനാണു് സമസ്യ എന്നു പറയുന്നതു്. സാധാരണമായി നാലാമത്തെ വരിയായിരിക്കും സമസ്യ. സംസ്കൃതഭാഷയിൽനിന്നാണു് ഇതിന്റെ പുറപ്പാടു്. ദൂരാന്വയാനുകൂല്യം, ലിംഗവചനാദിഭേദപ്രാധാന്യം മുതലായ സൗകര്യങ്ങളും സഹായത്തിനുള്ളതുകൊണ്ടു് ആ ഭാഷയിൽ ഇങ്ങനെ വിചിത്രങ്ങളായ ചിത്രപ്രശ്നങ്ങളും ധാരാളം ഉണ്ടാക്കാൻ കഴിയും. **"പിപീലികാ കരിവരം പ്രസൂതേ"** എന്ന സമസ്യതന്നെ നോക്കുക. "എറുമ്പു് ആനത്തലവനെ പ്രസവിക്കുന്നു" എന്നാണു് ഇതിന്റെ അർത്ഥം. ഈ വരിക്കു യോജിക്കുന്നവിധത്തിലായിരിക്കണം ബാക്കി മൂന്നു വരികളും കൂട്ടിച്ചേർക്കുന്നതു്. അതെങ്ങനെയാണു് സാധിക്കുക? സംസ്കൃതക്കാർക്കു് അതിനു യാതൊരു പ്രയാസവുമില്ല.

കാ ഖാദതേ ഭ്രമിതതാൻ മനുഷ്യാൻ?
കം ഹന്തി സിംഹഃ പ്രകടപ്രതാപഃ?
കരോതി കിം വാ പരിപൂർണ്ണഗർഭാ?
പിപീലികാ കരിവരം പ്രസൂതേ.

എന്നു് അവർ അതിനെ നിഷ്പ്രയാസം പൂരിപ്പിക്കുന്നു. ആദ്യത്തെ മൂന്നുവരികളും ഓരോ ചോദ്യം ഉൾക്കൊള്ളുന്നവയാണു്. യഥാക്രമം ആ മൂന്നു ചോദ്യങ്ങളുടെ ഉത്തരങ്ങളാണു് നാലാമത്തെ വരിയിലെ—സമസ്യയിലെ—ഓരോ പദവും. സംസ്കൃതക്കാരുടെ വ്യാകരണം ഇതിനു നെറ്റിചുളിക്കാതെ സമ്മതംമൂളും. കാ, കം, മുതലായ ചോദ്യസൂചകങ്ങളായ പദങ്ങളുടെ ലിംഗവചനാദികൾ ഉത്തരഗ്രഹണത്തിനു വളരെ ആനുകൂല്യം വഹിക്കുകയും ചെയ്യുന്നു.

മലയാളഭാഷയിൽ സമസ്യകളാവിർഭവിച്ചതു് സംസ്കൃതത്തെ അനുകരിച്ചാണെങ്കിലും, കാര്യമാത്രത്തിൽ അവ സംസ്കൃതത്തിൽനിന്നു വളരെ അകന്നാണു് നിൽക്കുന്നതു്. ഏതിനു് ആശയം പ്രസവിക്കാനുള്ള സൗകര്യവും മററും മലയാളത്തിലില്ല. 'ഒരു ശ്ലോകത്തിന്റെ നാലാമത്തെ വരി എടുത്തുകാട്ടി ബാക്കി മൂന്നു വരികൾ എഴുതാൻ പറയുക' എന്നുള്ള നില മാത്രമേ മലയാളത്തിലെ സമസ്യകൾക്കുള്ളു. പ്രശ്നത്തിനു വിചിത്രത കുറയുമെന്നർത്ഥം. എങ്കിലും രസികന്മാരായ കവികൾ ചില പൊടിക്കൈകളൊക്കെ പ്രയോഗിച്ചുനോക്കാറില്ലെന്നില്ല. "ആറും

പിന്നെയൊരാറുമുണ്ടവരെണ്ണിച്ചീടുമ്പൊഴേഴായ്

വരും." എന്ന സമസ്യയുടെ കാര്യംതന്നെ നോക്കുക. കൊട്ടാരത്തിൽ ശങ്കുണ്ണിയാണു് ഇതിന്റെ പ്രയോക്താവു്. അദ്ദേഹം അതു പൂരിപ്പിച്ചിട്ടുള്ളതായി മനോരമകൊണ്ടു കാണുന്നില്ലാത്തതിനാൽ, അദ്ദേഹം ഏതാശയം ഉള്ളിൽ കരുതിക്കൊണ്ടാണു് ആ സമസ്യ പ്രയോഗിച്ചതെന്നു തക്ക തീർത്തുപറയാൻ നിവൃത്തിയില്ല. മററു രണ്ടുപേരുടെ പൂരണപദ്യങ്ങൾ താഴെ ചേർക്കാം.

ശ്രീ. ചക്രപാണിവാര്യരുടെ പൂരണമാണു് ഒന്നാമത്തേതു്. മററു പലരും ഇതേ ആശയംവെച്ചുകൊണ്ടാണു് ആ സമസ്യ പൂരിപ്പിച്ചതു്.

> ചിരം പാണ്ഡവരഞ്ചു [illegible] വെന്നതി-
> [illegible] കുന്തിയും [illegible]
> എന്നും [illegible]
> ന്നാറും പിന്നെ.........................................

നടുവത്തച്ഛൻനമ്പൂതിരി ഒരു മുഴുവൻ പൊടിക്കൈകൂടി പ്രയോഗിച്ചാണു് പ്രസ്തുത സമസ്യ പൂരിപ്പിച്ചതു്. അതേവരെയുള്ള സമസ്യാപൂരണങ്ങളിൽ വായനക്കാരെ കൂടുതൽ ആകർഷിച്ചതു് ആ പൂരണമായിരുന്നുതാനും. മററുള്ളവരാരും കരുതാത്ത ഒരു പുതിയ ആശയം ഉൾക്കൊള്ളിച്ചുകൊണ്ടെഴുതിയതിനാലാണു് അതു കൂടുതൽ ആകർഷകമായിത്തീർന്നതു്.

കഷ്ടിച്ചഷ്ടികഴിച്ചിട്ടില്ലതെല്ലാം കുറവെന്നില്ല കാരണോന്മാ കയ്യിൽ
കിട്ടുന്നേരം കിണ്ണത്തിൽക്കയറി വയറുപൊട്ടക്കഴിച്ചുകൂടിയും
ഒട്ടില്ലൊട്ടെന്ന വന്നിട്ടിളവഴിമുഴവൻ കള്ള ന്നാളുചിന്തി-
ക്കണ്ടും തേട്ടിച്ചു "കക്കം . . . . . . . . . . . . ."

**പി. വി. നാരായണനുണ്ണിത്താൻ**

കല്ലും മുള്ളും ചവിട്ടിക്കഴലിണ പൊടിയായ്ത്തീർന്നിരിക്കുന്നു പാറ-
ക്കല്ലിന്മേൽ തട്ടിവീണിട്ടതുമല്ല തലക്കീഴ്ക്കെണ്ടിപ്പതിച്ചി
ച്ചെല്ലുംനേരത്തു കിട്ടില്ലതുപണം, മടിക്കാണയെന്നിട്ടുമീമ
ട്ടെല്ലാമോർക്കാതെ "കക്കം . . . . . . . . . . . . . ."

**കിളിക്കോട്ട കേശവപ്പണിക്കർ**

കണ്ണക്കോൽവച്ചുകേറിക്കളവു പലതിനും ചെയ്തിരിക്കുന്നിതെന്നാക്കം
നിലയ്ക്കും സജ്ജനാനാം കനിവുകലുഷ കൂട്ടം പതം പാത്രമായി
വന്നിട്ടും വാനത്തിലേ കനിവിനൊട്ടു മറന്നുതന്മോഹസന്നായി
പ്പിന്നീടും ചൊന്നു "കക്കം . . . . . . . . . . . . ."

**കുട്ടിക്കുഞ്ഞു തങ്കച്ചി**

താൻ കേമൻ, മററു നാട്ടാരഖിലവുമെന്നപോൽ ബോധമില്ലാത്തകൂട്ടം
താൻ ചെയ്യും മോഷണം മറെറാരുവനെന്താത്തും വരികില്ലതെല്ലും,
ഞാനെല്ലാമോർത്തു മറ്റുള്ളവരുടെ രസികൻകാവ്യഭാഗങ്ങളെല്ലാം
ചുമ്മാതങ്ങെടുത്തു "കക്കം . . . . . . . . . . . . ."

**ഒരു ആധുനികൻ**

സമസ്യകളുടെയും തൽപൂരണങ്ങളുടെയും സാമാന്യമായ സമ്പ്രദായം ഗ്രഹിക്കുന്നതിന് ഇത്രയുമുള്ള വിവരണം മതിയാകുമെന്നു വിശ്വസിക്കുന്നു.

മനോരമയുടെ ഒന്നാംലക്കത്തിൽ ചേർന്ന മൂന്നു സമസ്യകളും ഒന്നോ രണ്ടോ പേർ മാത്രമേ പൂരിപ്പിച്ചുകാണുന്നുള്ളു. ആ പൂരണങ്ങളിൽ യാതൊരു രസികത്വവും കാണുന്നില്ലതാനും. സമസ്യാപൂരണസമ്പ്രദായം മലയാളത്തിൽ പുത്തനായി ഉത്ഭവിച്ചതായിരുന്നതുകൊണ്ടോ, സമസ്യകളുടെ വൈചിത്ര്യരാഹിത്യമോ, അഥവാ രണ്ടുംകൂടിയോ, ഇതിനു കാരണമായിത്തീർന്നിരുന്നിരിക്കാം.

## അനുബന്ധം മൂന്നു്

# മലയാളമച്ചടി

(കെ. ഐ. വറുഗീസ്സുമാപ്പിള)

മലയാളത്തിൽ അച്ചടി ആദ്യമായി നടപ്പിലാക്കിയതു് ചർച്ചു മിഷ്യൻ പാദരിമാർ ആണെന്നുള്ളതു് പ്രസിദ്ധമാണല്ലോ. ഇവരിൽ ഒന്നാമതിവിടെവന്നവരിൽ ഒരുവനായ റവറൻഡ് ബെയിലിസായ്പു് അവർകൾക്കു് തന്റെ ഉദ്ദേശ്യസിദ്ധിക്കു് പ്രഥമമായി വേണ്ടതു് ഒരു അച്ചടിപ്പുര സ്ഥാപിക്കയാണെന്നാണു് തോന്നിയതു്. അത്യന്തം പരോപകാരനിരതനും മഹാമനസ്കനുമായിരുന്ന ഈ മിഷ്യനറിയുടെ പ്രവൃത്തിസ്ഥലങ്ങളിൽ പ്രധാനപ്പെട്ടതായിരുന്ന ഈ കോട്ടയത്തു് ഇദ്ദേഹത്തിന്റെ ഓർമ്മയെ നിലനിറുത്തുന്നവയായി ഇന്നും കാണുന്നുള്ള അനേകം സ്ഥാപനങ്ങളിൽവെച്ചു് ഇദ്ദേഹത്തിന്റെ അച്ചടിപ്പുരയെപ്പോലെ എല്ലാത്തരം ആളുകളുടെയും ദൃഷ്ടികളെ ആകർഷിക്കുന്നതായി ഒന്നുമില്ല. യൂറോപ്യന്മാരുടെ ഇടയിൽ അച്ചടി മുൻപേതന്നെ നടപ്പുള്ളതായിരുന്നു എങ്കിലും, ബെയിലിസായ്പിനു് തന്റെ അച്ചടി സ്ഥാപിക്കണമെന്നു് തോന്നിയകാലത്തു് ഈ പ്രവൃത്തിയിൽ വിശേഷിച്ചു് ഒരറിവുമില്ലായിരുന്നു എന്നാണു് ഇവിടെ അദ്ദേഹത്തിന്റെകൂടെ ഇതിൽത്തന്നെ പരിശ്രമിച്ചിട്ടുള്ള ചില വൃദ്ധന്മാരായ പണിക്കാർ പറഞ്ഞുകേട്ടിട്ടുള്ളതു്. ഈ കേൾവി നേരാണെങ്കിൽ ഈ അറിവില്ലായ്മകൊണ്ടു് അത്ര വലിയ നഷ്ടമൊന്നും വരാനില്ല. അന്നും അച്ചടി എന്നുള്ള പ്രത്യേക പ്രവൃത്തിയിൽ അദ്ദേഹത്തിനു് അധികമായ ബുദ്ധിമുട്ടു് ഒന്നും നേരിട്ടിരിക്കുമെന്നു് തോന്നുന്നില്ല. അച്ചടിയന്ത്രങ്ങൾ ഇന്നത്തെപ്പോലെ എളുപ്പവും സൗകര്യവും ഉള്ളവയായിട്ടില്ല എങ്കിലും അതിലേക്കുവേണ്ട സാധനസാമഗ്രികളൊക്കെ ഒന്നായി അന്നും ബിലാത്തിയിൽ വിലയ്ക്കു കിട്ടുമായിരുന്നു. എന്നാൽ അതുകൊണ്ടുമാത്രം മലയാളഭാഷയ്ക്കു് പ്രയോജനകരമായ

അച്ചടിനടത്താൻ സാധിക്കുന്നതല്ല. അതിലെല്ലാ മലയാളാക്ഷരങ്ങളുടെ സ്വരൂപങ്ങളുള്ള ആണിയച്ചുകൾ (Types) ആണ് പ്രധാനമായി വേണ്ടതു്. അനേകഭാഷകളിലെ ആണിയച്ചുകളും വിൽക്കാൻ തയ്യാറുള്ള വിലാത്തിക്കച്ചവടക്കാരുടെ കൈവശം ഇന്നും മലയാളഅച്ചുകൾ ഇല്ലാതെയാണിരിക്കുന്നതു്. അതുകൊണ്ടു് ബെയ്‌ലി സായ്പിന് വേണ്ടിയിരുന്ന ഈ അച്ചുകൾ ആദ്യംതന്നെ ഇവിടെ ഉണ്ടാക്കിക്കയാണ് ചെയ്തതു്.

ഇങ്ങനെ അക്ഷരങ്ങളുണ്ടാക്കിച്ചപ്പോൾ ഇദ്ദേഹം അന്നത്തെ കയ്യെഴുത്തുമാത്രം അതിന് ആധാരമാക്കാതെ ഇംഗ്ലീഷിൽ നടപ്പുള്ളപോലെ അച്ചടിയക്ഷരങ്ങളുടെ ആകൃതി ക്രമപ്പെടുത്തിയില്ലെങ്കിലും, താഴെപ്പറയുന്ന ചില സംഗതികളെക്കൂടി അല്പം ആലോചിച്ചിരുന്നു എങ്കിൽ ഇപ്പോൾ മലയാളഭാഷയിൽ അച്ചടി എത്രയോ മടങ്ങു് അധികമായും ശരിയായും നടക്കുമായിരുന്നു.

അച്ചടിക്ക് ഏറ്റവും പ്രധാനവും സമ്പാദിക്കാൻ പ്രയാസവും ആയിട്ടുള്ള ഒന്നു് അച്ചുകൾ ഉണ്ടാക്കുകയാണെന്നുള്ളതു് അതിൽ അല്പമെങ്കിലും പരിചയമുള്ളവർക്ക് ഏവർക്കും അനുഭവസിദ്ധമാണ്. ഈ പ്രയാസപ്പെട്ട പണിയുടെ അടുക്കുകൾ ഓരോന്നായി ഇവിടെ വിസ്തരിക്കുന്നതുതന്നെ വളരെ പ്രയാസമുള്ള ഒരു പ്രവൃത്തിയാകകൊണ്ടു് അതിനായി ഞാൻ ഇറങ്ങുന്നില്ല. ഓരോ പ്രത്യേക സ്വരൂപത്തിലുള്ള ഓരോ അക്ഷരങ്ങളും വേറെ വേറെ ഉരുക്കുകൊണ്ടുള്ള ആണികളിന്മേൽ കൊത്തിയുണ്ടാക്കിയ [illegible] ചെമ്പുതകിടുകളിന്മേൽ അടിച്ചെടുത്തു് അവയിൽ നിന്നാണ് ഒരുവക ഈയംകൊണ്ടു് ആണികളായി വാർത്തെടുത്തു് അച്ചടിച്ചു് ഉപയോഗിക്കുന്നതു്. ഈ മൂന്നു ലോഹങ്ങൾകൊണ്ടുള്ള പണികളും അത്യന്തം സൂക്ഷ്മദൃഷ്ടിയും വളരെ ക്ഷമയും നല്ല വാസനയുമുള്ള പണിക്കാരാൽ അല്ലാതെ ഒരുവിധമായിട്ടെങ്കിലും സാധിക്കാൻ പ്രയാസമാണ്. യൂറോപ്യന്മാരിൽ വളരെ

വൎഗ്ഗം എഴുതീട്ട് ഉണ്ടായവയാണെന്നു സൂക്ഷിച്ചുനോക്കിയാൽ അറിയാം. ങ്ങ, ന്ന, മ്മ, ഡ്ഡ, റ്റ, ള്ള ഇവയുടെ സ്വരൂപങ്ങൾ പ്രത്യക്ഷമായും ഇരിക്കുന്നു. ദ്ദ, ജ്ജ, പ്പ, ശ്ശ, ല്ല ഇവ മേലും കീഴുമായി ചേൎന്നിട്ട് ഉണ്ടായിട്ടുള്ള രൂപങ്ങളാണ്. ച്ച അച്ചടിയിൽ കീഴ്കീഴ് ഇരട്ടിച്ചിട്ടാണ് ഇപ്പോൾ അധികം കാണുന്നതു. എങ്കിലും കയ്യെഴുത്തിൽ പ്രായേണ മേലെതൊക്കെനി ഇരട്ടിക്കയാണു നടപ്പ്. ങ്ക, ഞ്ച, ണ്ട, ന്ത, മ്പ, ൻറ, ഇങ്ങനെ അനുനാസികങ്ങൾ ചേൎന്നുണ്ടാകുന്ന രൂപങ്ങൾ ഒഴിയാതെ ഇടവും വലവുമായിട്ടാണ് കാണുന്നതു. സംസ്കൃതപദങ്ങളെ എഴുതുന്നതിൽ മാത്രം ഉപയോഗപ്പെടുന്ന മററ കൂട്ടക്ഷരങ്ങൾ രണ്ടുവിധത്തിലും എഴുതിക്കാണുന്നുണ്ട്. എങ്കിലും മലയാളത്തിൽ അധികം ആവശ്യമുള്ള മേലെഴുതിയ തമിഴക്ഷരങ്ങളിൽ ആകൃതികൊണ്ട് കുറെ അധികം സാദൃശ്യം ഉള്ളവയൊഴികെയുള്ള അക്ഷരങ്ങൾ ഒക്കെയും ഇടവും വലവുമായിട്ടാണ് എഴുതിവന്നിട്ടുള്ളതെന്നു തെളിവായിരിക്കുന്നു. ഈവിധത്തിൽ കൂട്ടിയെഴുതുന്നതിൽ പല അക്ഷരങ്ങളുടെയും ആദ്യസ്വരൂപം അല്പാല്പം ഭേദപ്പെട്ടുപോയിട്ടുള്ളതായും കാണുന്നുണ്ട്. മേല്പറഞ്ഞതുപോലെ പുതിയ പുതിയ പദങ്ങൾ വരുമ്പോൾ അവയെ എഴുതുവാനായി ആവശ്യപ്പെടുന്ന പുതിയ കൂട്ടക്ഷരങ്ങൾ ഇങ്ങനെ ഇടവും വലവുമായി എഴുതിയാൽ പലതിലും അസ്പഷ്ടതവരാവുന്നതാകകൊണ്ടായിരിക്കാം അവയെ അധികവും മേലും കീഴുമായിത്തന്നെ എഴുതിക്കാണുന്നതു. എന്നാൽ എഴുതുന്നവൎക്ക് അതതു പലതരം അക്ഷരങ്ങളെയുംകൂട്ടിയെഴുതുന്നതിന് അവരുടെ മനസ്സുമാത്രം ഉണ്ടായാൽ മതി. അച്ചടിക്കാൎക്ക് ഇതു് അത്ര എളുപ്പത്തിൽ സാധിക്കുന്നതല്ല. അക്ഷരപ്പെട്ടിയുടെ അനേകം കള്ളികളിൽ ഒന്നിലും ഇല്ലാത്ത ഒരക്ഷരം കയ്യെഴുത്തുപകൎപ്പിൽ കണ്ടാൽ ഉടനെ അതിൻെറ സ്വരൂപം മേൽവിവരിച്ചിട്ടുള്ളതുപോലെ ഉരുക്കിന്മേൽ കൊത്തിയുണ്ടാക്കി ചെമ്പുതകിടുകയിന്മേൽ അടിച്ച് ഈയത്തിൽ വാൎത്തെടുക്കുകയില

ല്ലാതെ കഴിയുന്നതല്ല. ഈ വിധത്തിൽ ഒരക്ഷരം ഉണ്ടാക്കേണമെങ്കിൽ കുറയാതെ മൂന്നുദിവസം വേണ്ടിവരും. ഈ പണികൾ ഒരു വിധമായിരുന്നെങ്കിലും ചെയ്വാൻ വശമുള്ള പണിക്കാരെ കിട്ടുകതന്നെ അത്ര എളുപ്പമല്ല. വളരെ തെരഞ്ഞിരിക്കുന്നപക്ഷം, അവർക്കു കൂലി വളരെ അധികമായിരിക്കുമെന്നുള്ളതു വിശേഷിച്ചു പറയേണ്ടതുമില്ലല്ലൊ. ഇത്രമേൽ കഷ്ടപ്പെട്ടും അധികച്ചിലവു ചെയ്തും ഉണ്ടാക്കുന്ന അക്ഷരം ഒരു ഒരു പ്രാവശ്യമല്ലാതെ പിന്നെ ഒരിക്കലും ആവശ്യപ്പെടാതെയും വരാം.

ഇതു കൂടാതെ അച്ചടിയുടെ ഭംഗിക്കു പ്രധാനമായിട്ടു വേണ്ടതിൽ ഒന്നു അക്ഷരങ്ങളുടെ വടിവിലും വലിപ്പത്തിലും സമത്വമുണ്ടായിരിക്കണമെന്നുള്ളതാണ്. അക്ഷരങ്ങൾ മേലും കീഴുമായി ചേർക്കുന്നപക്ഷം രണ്ടുവരിയുള്ള അക്ഷരങ്ങളെക്കാൾ കീഴ്വരിയൊ മേൽവരിയൊ രണ്ടുമൊ വളരെ അകന്നിരിക്കും. ഇത്രയും അഭംഗിയായി മറ്റൊന്നുമില്ല. വരികൾതമ്മിലുള്ള അകലം ഒരേ അളവിലുള്ളതാകകൊണ്ടു അക്ഷരങ്ങൾ കൂട്ടിച്ചേർക്കേണ്ടിയിരുന്നാൽ ആ അക്ഷരം ഏതു വരിയിൽ വെക്കുന്നുവോ ആ വരി മാത്രം കണക്കിലധികം അകറ്റാതെ നിവൃത്തിയില്ലെന്നും വരുന്നതാകയാൽ ചിലപ്പോൾ ഇതു അസാദ്ധ്യവുമാണ്.

ഇങ്ങനെ മലയാളത്തിൽ അക്ഷരങ്ങളുടെ എണ്ണത്തിനും വണ്ണത്തിനും യാതൊരുവക അളവും കണക്കുമില്ലാതെയിരിക്കുന്നതിനാൽ അച്ചടി നടത്തുന്നവർക്കുള്ള പ്രയാസം അവരല്ലാതെ ആരും അറിയുന്നില്ല. അക്ഷരവീഴ്ചകളെ അശേഷം സഹിച്ചുകൂടാത്ത പ്രകൃതിക്കാരും, അവരുടെ സ്വാതന്ത്ര്യതയിൽ അച്ചടി നടത്തുന്നപക്ഷം അല്പദിവസംകൊണ്ടു "പപ്പനെൻറം തൊല്ലുവാം, പുലപ്പനെൻറം തൊല്ലുവാം, തമ്പി തൊല്ലുമ്പടിയും തൊല്ലുവാം" എന്നു സമ്മതിക്കേണ്ടിവരുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. മലയാളത്തിൽ അച്ചടി ആദ്യം നടത്തിത്തുടങ്ങിയവരും ഇപ്പോഴും നടത്തു

ന്നവരിൽ ഏറിയമാറും തങ്ങളുടെ തൊഴിലിന്റെ നല്പിനെക്കാൾ ഭാഷയുടെ ശുദ്ധിയെ അധികം ഗണ്യമാക്കീട്ടുള്ളവരാണെന്നു തോന്നുന്നില്ല. അക്ഷരങ്ങളെ സംബന്ധിച്ചുള്ള ഈ പ്രയാസംകൊണ്ടു് മലയാളത്തിൽ അച്ചടി ധാരാളമായിട്ടും അതിന്റെ മറു ഭാഷകളിലുള്ള ഭംഗിയോടുകൂടിയും നടക്കുന്നില്ല. ഇക്കാലത്തെ ചില മലയാളം അച്ചടികൾ കണ്ടാൽ ഈ പ്രയാസം ഇല്ലായിരുന്നു എങ്കിൽ എത്രയോ ആളുകൾക്കു് കണ്ണിനു ദീനംപിടിക്കാതെയിരിക്കുമായിരുന്നു എന്നുകൂടി തോന്നിപ്പോകുന്നുണ്ടു്. ഇതെല്ലാം നല്ലതരത്തിലുള്ള അച്ചുകൾ (Types) ഇല്ലാത്തതിന്റെ ദോഷമാണു്. പണം എത്രമാത്രം മുടക്കാം എന്നുവിചാരിച്ചാലും, ഇതു് എത്രയും വിലയ്ക്കുവാങ്ങാൻ കിട്ടുന്ന ഒരു സാധനമല്ല. ഒരു കണക്കുവെക്കാൻപാടില്ലാത്ത മലയാളമക്ഷരങ്ങൾ ഉണ്ടാക്കി വില്ക്കാനായിട്ടുതന്നെ ഒരാൾ തയ്യാറാകുമെന്നു തോന്നുന്നില്ല. അച്ചടിക്കുന്നവർതന്നെ അക്ഷരം ഉണ്ടാക്കേണ്ടതായി വരുന്നതുകൊണ്ടു് അച്ചടിയിൽ വേണ്ടപോലെ മനസ്സിരുത്താൻ അവർക്കു ഇടകിട്ടുന്നില്ല. ഒരോ പ്രവൃത്തി ഓരോരുത്തർ ചെയ്താൽ എല്ലാം ഒരുപോലെ ഭംഗിയായിരിക്കുമല്ലോ. നൂതനമായി അച്ചടി തുടങ്ങണമെന്നുള്ള ആളുകൾ വേറെ മാർഗ്ഗമില്ലായ്കയാൽ പരിചയവും വാസനയും ഇല്ലാത്ത പണിക്കാരെക്കൊണ്ടു് അക്ഷരങ്ങളുണ്ടാക്കിക്കുന്നതിനാൽ മലയാളമച്ചടിയ്ക്കു് ഇക്കപ്പാടെ വന്നിട്ടുള്ള ദുരവസ്ഥിതി അത്യന്തം ദുസ്സഹമായിത്തീർന്നിരിക്കുന്നു. അക്ഷരങ്ങളുടെ എണ്ണം കുറഞ്ഞും വലിയ കൂട്ടക്ഷരങ്ങൾ ഉപയോഗപ്പെടാതെയും ഇരുന്നാൽ പല വടിവിലും വലിപ്പത്തിലും ഉള്ള അക്ഷരങ്ങൾ ഉണ്ടാക്കുവാൻ, അക്ഷരം ഉണ്ടാക്കുകതന്നെ തൊഴിലായി ചിലർ പുറപ്പെടുവാനും അങ്ങനെ അക്ഷരങ്ങൾ കഴിയുന്നതും നന്നായിരിപ്പാനും എളുപ്പമുണ്ടാകുമായിരുന്നു.

അക്ഷരങ്ങൾക്കു ചുരുക്കമുള്ള ഇംഗ്ലീഷിൽ അച്ചുകൾ ഉണ്ടാക്കി വില്ക്കമാത്രം പ്രവൃത്തിയായി ഓരോ പട്ടണത്തിൽ

എത്രയൊ വ്യാപാരികളുണ്ടല്ലൊ! അവരിൽ ഓരോരുത്തരുടെ കൈവശം അന്യോന്യം അനുരൂപമല്ലാത്ത എത്രയോതരം ഇംഗ്ലീഷ അക്ഷരങ്ങളുടെ അച്ചുകൾ വാർത്തു തയാറായി ഇരിപ്പുണ്ടെന്നുള്ളതു് അവരുടെ വിലവിവരപ്പട്ടികകൾ നോക്കിയാൽ ആർക്കും അറിയാവുന്നതാണു്. ഈ അക്ഷരങ്ങൾ പ്രയോഗിച്ചു് ഓരോ സമർത്ഥന്മാരായ അച്ചടിക്കാർ ചെയ്തുകാണുന്ന വേലകളും എത്രയോ നേത്രാനന്ദകരങ്ങളും ലോകോപകാരപ്രദങ്ങളുമായിരിക്കുന്നു! മലയാളഭാഷയിലെ അക്ഷരങ്ങൾക്കുള്ള മേൽപറഞ്ഞ ദോഷങ്ങൾകൊണ്ടു് ഇങ്ങനെയുള്ള വൈഭവം മലയാളമച്ചടിക്കു് ഒരുകാലത്തും ഉണ്ടാകുമെന്നു് സ്വപ്നേപി ആഗ്രഹിക്കത്തക്കതല്ല. ഇതിന്റെ സഹായംകൊണ്ടെങ്കിലും ഭംഗിയുള്ള അച്ചടി മലയാളത്തിൽ കാണാറായി എങ്കിൽ എത്രമാത്രം കൃതാർത്ഥതയായി!

അച്ചടിയക്ഷരങ്ങളുടെ എണ്ണം കുറയ്ക്കുവാനായി ഉകാരത്തെയും ഊകാരത്തെയും കുറിക്കുന്ന ചിഹ്നങ്ങൾ പ്രത്യേകം ഉണ്ടാക്കി, അക്ഷരങ്ങളുടെ വലത്തുവശത്തു് ഇകാരചിഹ്നങ്ങളായ വള്ളികൾ ചേർക്കുന്നതുപോലെ ചേർക്കാൻ പത്തുപന്ത്രണ്ടു കൊല്ലം മുൻപു് ഒരു ശ്രമം ഉണ്ടായതായി ഓർമ്മയുണ്ടു്. ഇതു് വരാപ്പുഴ മിഷ്യൻവക അച്ചുകൂടത്തിലാണു് തുടങ്ങിയതെന്നു തോന്നുന്നു. റോമാക്കത്തോലിക്കാ ക്രിസ്ത്യാനികളുടെ ഇടയിൽ മാത്രം പ്രചാരമുള്ള ചില പുസ്തകങ്ങളിൽ ഈ സമ്പ്രദായത്തെ പ്രയോഗിച്ചതായും കണ്ടിട്ടുണ്ടു്. ഇതുകൊണ്ടായിരിക്കാം മറ്റ അച്ചുകൂടങ്ങൾ ഇതിനെ അനുകരിക്കാനും കുറെക്കൂടെയെങ്കിലും നടപ്പാക്കുവാനും ഇടയാകാഞ്ഞതു്. ഒടുവിൽ, ആരംഭിച്ചവർകൾതന്നെ ഇതിനെ ഉപേക്ഷിച്ചു എന്നും തോന്നുന്നു. ഇപ്പോൾ ഈ പ്രയോഗം എങ്ങും കാണുന്നില്ല. ഇതു നടപ്പായി എങ്കിൽ അച്ചടിക്കാരുടെ ബുദ്ധിമുട്ടു വളരെ കുറയുമായിരുന്നു. എന്നാലും പുതിയ അക്ഷരങ്ങൾ പിന്നെയും ആവശ്യപ്പെട്ടുകൊണ്ടിരിക്കുമെന്നുള്ളതിനു സംശയമില്ല. ഇന്നിന്ന ഇനങ്ങളിലായി ഇത്രയക്ഷരങ്ങൾ

വേണമെന്നുള്ള ഒരു തീർച്ചയായ കണക്കുണ്ടാകുന്നതുവരെ അച്ചടി സ്വാതന്ത്ര്യമായി നടത്തുവാൻ കഴിയുന്നതല്ല. ഇതിനെക്കുറിച്ച് ഇതിൽ പ്രവേശനമുള്ള പലർക്കും തോന്നിട്ടുണ്ടായിരിക്കും. എങ്കിലും ആദ്യമായി ഈ പ്രയാസത്തെ പരസ്യമായി ചൂണ്ടിക്കാണിക്കയും അതിന്റെ നിവാരണത്തിന് ഒരു വഴി പ്രസ്താവിക്കയും ചെയ്തിട്ടുള്ളത് ഞാനാണെന്നു തോന്നുന്നു.

കൂട്ടക്ഷരങ്ങളിൽ ഒടുവിലത്തെ അക്ഷരം ഒഴികെയുള്ളവയെല്ലാം സ്വരത്തോടുകൂടാത്ത അർദ്ധാക്ഷരങ്ങളാണെന്നു പ്രത്യക്ഷമാണല്ലോ. മലയാളത്തിൽ അന്യഭാഷാപദങ്ങൾ പ്രവേശിക്കുന്നതിനു മുൻപിൽ ൾ, ൺ, ൽ, ൻ, ർ ഇവയെ ആവശ്യപ്പെട്ടിരുന്നുള്ളൂ. ക് എന്നൊരക്ഷരവും അതുതന്നെയും മറവെഴുത്തായി ഉപയോഗപ്പെടുത്താറുണ്ട്. ഈ അർദ്ധാക്ഷരങ്ങൾക്ക് ഒട്ടൊഴിയാതെ മേൽപ്പോട്ട് ഒരു വെട്ട് ഒരേ ആകൃതിയിൽ കാണുന്നതിൽനിന്ന് അർദ്ധാക്ഷരങ്ങൾ മുൻകാലത്തിൽ എങ്ങനെയാണ് എഴുതിവന്നത് എന്ന് സംശയരഹിതമായി ഊഹിക്കാം. തമിഴിൽ ഇപ്പോഴും ധാരാളമായി നടപ്പുള്ളത് അക്ഷരങ്ങളുടെ മീതെ ഒരു കുത്തിടുകയാണ്. ആ ഭാഷയിൽ അച്ചടിച്ചുകാണുന്ന പുസ്തകങ്ങളിൽ പ്രതിപദങ്ങൾ ഒക്കെയും പൂർവ്വാക്ഷരങ്ങൾക്ക് കുത്തിട്ടാണ് ഉണ്ടാകാറുള്ളത്. മലയാളത്തിൽത്തന്നെ സിദ്ധരൂപം മുതലായ പുസ്തകങ്ങളിൽ അർദ്ധാക്ഷരങ്ങളെ സൂചിപ്പിക്കുന്നത് ഈ പ്രയോഗംകൊണ്ടാണ്. ൺ, ൻ, ർ മുതലായവയും ആദ്യകാലത്ത് ണ, ന, ര, എന്നീ അക്ഷരങ്ങളുടെ മീതെ കുത്തിട്ട് ഉണ്ടായിട്ടുള്ളവയാണെങ്കിലും, കാലക്രമേണ എഴുത്തുകാർ എളുപ്പത്തിനുവേണ്ടി അക്ഷരം എഴുതിയതിന്റെ ശേഷം കയ്യിളക്കി മീതെ കുത്തിടുന്നതിനു പകരം, അക്ഷരം അവസാനിച്ച ദിക്കിൽനിന്ന് കുത്തുവരെ ഒരു വെട്ടാക്കിത്തീർത്തതാണെന്ന് പ്രത്യക്ഷമാണ്. ൾ, ൽ ഇവ ട, ത, ഇവയുടെ അർദ്ധാക്ഷരങ്ങൾ ആകകൊണ്ട് ഇവയും ഈ വിധത്തിൽത്തന്നെ ഉണ്ടായിട്ടുള്ളതാണെന്നു വ്യക്തമാണ്.

മലയാളത്തിലെ അക്ഷരങ്ങളുടെ എണ്ണം കുറയ്ക്കാനായി മറിതപ
ങ്ങൾ ഉണ്ടാക്കുവാൻ ഇങ്ങനെ കുത്തിടുക നടപ്പാക്കുന്നിടത്തോളം
ഔചിത്യവും സൗകര്യവുമുള്ള ഒരു മാർഗ്ഗമല്ലെന്ന് മേൽപറഞ്ഞ
കാരണങ്ങളാൽ എനിക്കു തോന്നിയ കാലത്ത് ഒരു പരീക്ഷിക്കാ
നായി എന്റെ അധികാരത്തിൽ ഒരച്ചുകൂടം ഇല്ലാത്തതിനാൽ
ഈ വിവരം അന്നുണ്ടായിരുന്ന മലയാളപത്രങ്ങൾക്ക് കയ്യും
എഴുതിയയയ്ക്കയും അവരുടെ അഭിപ്രായം അറിയണമെന്ന് അപേ
ക്ഷിക്കയും ചെയ്തിരുന്നു. ഇതു സംബന്ധിച്ചുള്ള രേഖകളൊ
ന്നും ഞാൻ സൂക്ഷിച്ചിട്ടില്ലായ്കയാൽ ഇപ്പോൾ നിശ്ചയമായി
പറയാൻ നിവൃത്തിയില്ല എങ്കിലും, "കേരളമിത്രം, കേരളപത്രിക,
കേരളോപകാരി, നസ്രാണിദീപിക, മലയാളമിത്രം" ഈ പത്ര
ങ്ങൾ എല്ലാം എന്റെ എഴുത്ത് മര്യാദയായി സ്വീകരിച്ചു പ്രസിദ്ധ
പ്പെടുത്തുകയും അനുകൂലമായി അഭിപ്രായപ്പെടുകയും ചെയ്തിട്ടുള്ള
തായി ഓർമ്മയുണ്ട്. നടപ്പാക്കുന്നതു ഗവർമ്മെണ്ടുകൾ വേണ
മെന്നും പാഠപ്പുസ്തകങ്ങളിൽ പ്രയോഗിച്ചു തുടങ്ങുകയാണ് വേണ്ട
തെന്നും ഇങ്ങനെ ആരംഭിക്കുന്നതിനെ സംബന്ധിച്ചല്ലാതെ പ്രയോ
ഗത്തെക്കുറിച്ച് ആർക്കും അഭിപ്രായഭേദം ഉണ്ടായിരുന്നു എന്നു
തോന്നുന്നില്ല. എത്രമേൽ പ്രയോജനകരമായിരുന്നാലും ഒരു സം
ഗതി പുതിയതായിരുന്നാൽ അതിനെ സ്വീകരിക്കാൻ മനുഷ്യ
രിൽ പ്രത്യേകം ഈ നാട്ടുകാർക്ക് സ്വാഭാവികമായി ഒരു വൈമു
ഖ്യം ഉള്ളതാകകൊണ്ടും, അഭിപ്രായം പറഞ്ഞ പത്രാധിപന്മാ
രിൽ അധികംപേരും വല്ല അച്ചുകൂടക്കാരുടേയും ഗ്രന്ഥകാരോ
അല്ലെങ്കിൽ അവരുടെ പത്രം എങ്ങനെങ്കിലും അച്ചുകൂടത്തിൽ കൂലി
കൊടുത്ത് അച്ചടിപ്പിക്കുന്നവരോ ആയിരുന്നതുകൊണ്ടും, എന്റെ
അഭിപ്രായത്തെ തൽക്കാലം ആരുംതന്നെ പ്രയോഗിച്ചുകാണാത്ത
തിനെക്കുറിച്ച് എനിക്ക് അശേഷം ആശ്ചര്യമുണ്ടായില്ല. എന്റെ
സ്വന്ത ശ്രമത്തിൽ ഉണ്ടായി നാലുകൊല്ലം മുൻപിൽ മലയാള
ത്തിൽ അച്ചടിവേലയും "മലയാള മനോരമ" എന്ന പത്രവും
ആരംഭിച്ചു "മലയാളമനോരമക്കമ്പനി"വക അച്ചുകൂടത്തിലെ

കിലും ഇതു കുറെശ്ശ പരീക്ഷിക്കാതെ കഴികയില്ലെന്നു നിശ്ചയിച്ചു് ആദ്യം പത്രത്തിൽത്തന്നെ അപൂർവ്വമായി വെളിവരുന്ന കൂട്ടക്കാരങ്ങൾക്കു്മാത്രം ഈ പ്രയോഗം തുടങ്ങി. പരിചയക്കുറവിനാൽ വായിക്കാൻവേണ്ടിവരുന്ന അല്പ പ്രയാസവും കേവലം നവീനതയും ഹേതുവായി പലരും വിരോധം പറയാൻ ഇടയാകുമെന്നു ഭയപ്പെട്ടു് ഇതേവരെ ഇതിനെക്കുറിച്ചു് ഞാൻ ഒരക്ഷരവും പരസ്യമായി പറഞ്ഞിട്ടില്ല. അഭിമുഖ സംഭാഷണത്തിൽ പല മഹാന്മാരോടും പ്രസംഗവശാൽ ഇതിനെക്കുറിച്ചു് സംസാരിച്ചിട്ടുണ്ടു്. ജനസാമാന്യത്തിനു പരിചയം വരുന്നതുവരെ അത്ര രുചിക്കയില്ലായിരിക്കാം എങ്കിലും, അച്ചടിക്ക വളരെ വളരെ സൗകര്യമുണ്ടാകുന്നതാകകൊണ്ടു് നടപ്പാക്കുന്നതിനു വിരോധമില്ലെന്നല്ലാതെ ആരും അഭിപ്രായപ്പെട്ടിട്ടുള്ളതായി ഓർക്കുന്നില്ല. അല്ലാതെ ഇതിനെക്കുറിച്ചു് നടപ്പായിത്തുടങ്ങിയതിൽപ്പിന്നെ അന്യന്മാരിലും അധികമാരും പരസ്യമായി അഭിപ്രായം പറഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. ആദ്യകാലത്തു് ഏതോ ലേഖനത്തിനു വിരോധമായി ഒന്നും പറഞ്ഞിട്ടില്ലാത്ത 'കേരള പത്രിക' മാത്രം 'മലയാളമനോരമ' അച്ചുക്കൂടത്തിൽ അച്ചടിച്ച ഒരു പുസ്തകത്തെക്കുറിച്ചുള്ള അഭിപ്രായത്തിൽ 'കുത്തിടുന്ന' സമ്പ്രദായത്തെക്കുറിച്ചു് അത്ര സന്തോഷമില്ലാത്തവിധത്തിൽ എന്തോ പറഞ്ഞിട്ടില്ലയോ എന്നൊരു സംശയം മാത്രമുണ്ടു്. ആദ്യത്തെ അഭിപ്രായം പറഞ്ഞകാലത്തു് ഈ 'കേരളപത്രിക'യ്ക്കു് സ്വന്തമായി ഒരച്ചുകൂടം ഉണ്ടായിരുന്നു എന്നാണു് ഓർമ്മ.

മറ്റാരിൽനിന്നും ഇതുപോലും എതിരുകേൾക്കാൻ സംഗതിയാകാതെ ഈ നാലുകൊല്ലം കഴിഞ്ഞതുകൊണ്ടു് കുറഞ്ഞ പക്ഷം മൌനാനുവാദമുണ്ടെന്നു നിശ്ചയിക്കാം. എന്നു മാത്രവുമല്ല, സ്വന്തമായും അധികം പണംമുടക്കാതെയും അച്ചടിക്കുന്ന പല പത്രാധിപന്മാരും ഈ സമ്പ്രദായത്തെ ഇപ്പോൾപ്പോലും ആവശ്യംപോലെ അനുകരിക്കുന്നതായും കാണുന്നുണ്ടു്. ഗ്ലാഡ്‌സ്റ്റൻ(Gladstone)

